# കലാകൗമുദി

380

എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്

ഡിസംബർ 19, 1982

വില: 1 രൂപ 50 പൈസ



എഡിററർ: എം. എസ്. മണി

സഹപത്രാധിപന്മാർ:
എസ്. ജയചന്ദ്രൻനായർ
എൻ. ആർ. എസ്. ബാബു
ഇലസ്ട്രേഷൻസ്: നമ്പൂതിരി

## കൗമുദി ന്യൂസ് സർവീസിൻെറ സ്പെഷ്യൽ റിപ്പോർട്ടുകൾ



### കവിത



### യാത്രാവിവരണം



### ലേഖനം



### കഥ



### നോവൽ



### സിനിമ



### പലവക



### മുഖചിത്രം

ഫ്ളോറൻസ്—

24–ാം പേജ് നോക്കുക

## അരുൺ ശൗരി

ശൗരി ഇന്ത്യൻ എക്സ്പ്രസ് വിട്ടതിനെക്കുറിച്ച് എഴുതിയിരുന്നല്ലോ. (ഗോയങ്കമാരുടെ സ്വാതന്ത്ര്യം ലക്കം 376).

സത്യസന്ധനായ, ജനാധിപത്യത്തിന്റേയും മറ്റു വളരെ മര്യാദകളുടേയും, മൂല്യങ്ങളുടേയും ശക്തനായ ആ വക്താവിന് തല്ക്കാലം കമ്മ്യൂണിക്കേഷന് ഒരു മാദ്ധ്യമം ഇല്ലാതായി എന്നതല്ലാതെ, അരുൺ ശൗരി എന്ന പ്രതിഭാസത്തെ ഇങ്ങനെ പരാജയപ്പെടുത്താനാവുമെന്നു തോന്നുന്നില്ല. ഇവിടത്തെ മാന്യരായ സാധാരണ ജനങ്ങൾ മുഴുവൻ അദ്ദേഹത്തെപ്പോലുള്ളവരുടെ കൂടെയില്ലാതിരിക്കുമോ? ഗോയങ്കയുടെ പത്രം വായിക്കുന്നവരിൽ അധികവും അത്തരക്കാർ ആയതുകൊണ്ടും, അവർ ഈ നടപടിയിൽ ക്ഷോഭിച്ചതുകൊണ്ടുമാണല്ലോ കഴിഞ്ഞ ദിവസത്തെ തന്റെ പത്രത്തിൽ അതിന്റെ എഡിറ്റോറിയൽ നയം മുമ്പത്തെപ്പോലെ അതോറിറ്റേറിയനിസത്തെ എതിർക്കുന്ന നിലയിൽ തുടരുമെന്ന് ഒന്നാം പേജിൽ ഗോയങ്കയ്ക്കു് ഏറ്റു പറയേണ്ടിവന്നതു്.

പിന്നെ, ഒരു പർജിന് ഗോയങ്ക മുതിരുകയാണെങ്കിൽ, ശൗരിയെ കൂടാതെ, തത്വത്തിൽ വിട്ടുവീഴ്ചക്കു തയ്യാറില്ലാത്തവരായ, ഇന്ത്യൻ എക്സ്പ്രസ്സിന്റെ ചീഫ് എഡിറ്റർ ജോർജ് വർഗ്ഗീസ്, കോളമിസ്റ്റ് എം. വി. കാമത്തു് തുടങ്ങിയവരേയും നയന്താരാ സാഹ്ഗാൾ മുതലായ എഴുത്തുകാരേയും പത്രത്തിൽ നിന്നകറ്റേണ്ടിവരും. അങ്ങനെ വരുമ്പോൾ ആ പത്രത്തിന്റെ വായനക്കാർ തക്കതായ തിരിച്ചടി അതിന് തീർച്ചയായും കൊടുക്കാതിരിക്കില്ല. ഗോയങ്കമാരുടെ പരിധിവിട്ട സ്വാതന്ത്ര്യത്തിന് അതിർ വരമ്പുകൾ രൂപപ്പെടുന്നതു് അങ്ങനെയാണ്.

അതിനിടെ അരുൺശൗരി ലക്ഷക്കണക്കിന് നല്ലവരായ ആളുകളുടെ അനുകമ്പയും ധാർമ്മിക പിന്തുണയും (വേണ്ടിവന്നാൽ മറ്റു നിലകളിലുള്ള പിന്തുണയും) തനിക്കുണ്ടാവുമെന്ന ബോധത്തോടെ, കറയില്ലാത്ത സത്യവും തത്വദീക്ഷയും നൽകുന്ന തെളിഞ്ഞ ധീരതയോടെ ഈ വെല്ലുവിളിയെ നേരിടട്ടെ. ശൗരിമാർ വിജയിച്ചെങ്കിലേ ഈ നാടിനു നിലനില്പുള്ളൂ.

ഇ. ജി. കെ. മേനോൻ
പല്ലൂററ്

## ഇറക്കുമതി

വിദേശവസ്തുക്കളുടെ ഇറക്കുമതി ഉദാരമാകുന്നതിനെതിരേ ഒരു പറ്റം എം. പി. മാർ പ്രതിഷേധിച്ചപ്പോൾ അതിനെതിരേ നാരായണപിള്ളയുടെ തൂലിക ചലിപ്പിച്ചിരിക്കുന്നു.

റബ്ബർ ഇറക്കുമതിചെയ്യു. വെളിച്ചെണ്ണ ഇറക്കുമതി ചെയ്യുന്നു. ഈ നാട്ടിലെ ഇടത്തരക്കാരും, സാധാരണക്കാരുമായ കൃഷിക്കാരുടെ സ്ഥിതി എന്തു്? അവരെ ചൂഷണം ചെയ്യുവാൻ ഇന്ത്യയിലെ വൻകിട വ്യവസായികൾക്കു് അവസരം കൂടുതൽ സൃഷ്ടിക്കപ്പെട്ടു. ബഹുരാഷ്ട്രക്കുത്തകകൾ ഇന്ത്യൻ ജനതയെ ശരിക്കും ചൂഷണം ചെയ്യുവാനുള്ള സാഹചര്യം, ഇന്ത്യൻ ഭരണകൂടത്തിന്റെ നയപരമായ പാളിച്ചകൾ മൂലം നിലനിൽക്കുന്നു.

ഇന്ത്യൻ കുത്തകകളോടൊപ്പം ബഹുരാഷ്ട്ര കുത്തകകളെക്കൂടി ഇന്ത്യൻ ജനതയെ ചൂഷണം ചെയ്യുവാൻ അനുവദിക്കുന്നതു് സർവാത്മനാ സ്വാഗതം ചെയ്യുന്ന നാരായണപിള്ളയ്ക്കു്, റേഷൻ വാങ്ങുവാനുള്ള പണം കണ്ടെത്താൻ ഇനി പ്രയാസപ്പെടേണ്ടിവരില്ലെന്നു തോന്നുന്നു. പാവപ്പെട്ടവന്റെ പേരുപറഞ്ഞു്, മറ്റാർക്കോവേണ്ടി ഏജൻസിപ്പണി ചെയ്യുന്നതു് നല്ലതല്ലെന്നു് നാരായണപിള്ള ഓർത്തിരുന്നുവെങ്കിൽ.

ഇ. എ. മത്തായി
മോൻ.

## ചേട്ടന്റെ നിഴലിൽ

ലീലാ ദാമോദരമേനോന്റെ 'ചേട്ടന്റെ നിഴലിൽ' അവിസ്മരണീയമായ ഒരനുഭവമായിരുന്നു. ഇത്ര ആകാംക്ഷയോടെയും താല്പര്യത്തോടെയും ഒരു അനുസ്മരണം അടുത്തകാലത്തു് വായിച്ചതായി ഓർമ്മയില്ല. വാരിക കൈയിൽ കിട്ടുമ്പോൾ ആദ്യം ആ സ്മരണകൾ വായിച്ചിട്ടു് മറ്റു പുറങ്ങൾ മറിക്കുന്ന ആളായിരുന്നു ഞാൻ. ലാളിത്യവും ആത്മാർത്ഥതയും തുടിക്കുന്ന ആ ശൈലി അസൂയാവഹമാണ്. പക്ഷപാതരഹിതമായി ഒരു കാലഘട്ടത്തിന്റെ രാഷ്ട്രീയ ചരിത്രം ശ്രീമതി ലീല ആ സ്മരണകളിലൂടെ നമുക്കു നല്കി. സ്വന്തം രാഷ്ട്രീയ മോഹങ്ങളും മോഹഭംഗങ്ങളും മൂടിവയ്ക്കാനും അവർ ശ്രമിച്ചിട്ടില്ല. സ്വയം ന്യായീകരിക്കാൻ ശ്രമിക്കാത്ത ആ ആത്മാർത്ഥതയ്ക്കാണ് ഞാൻ നൂറു ശതമാനം മാർക്കു നൽകുന്നതു്.

അവസാന അദ്ധ്യായം വിചാരിച്ചിരിക്കാതെയുള്ള നാടകീയവും ഹൃദയസ്പർശിയുമായിരുന്നു. ശ്രീമതി ലീലയ്ക്കു് ഈ വായനക്കാരന്റെ കലവറയില്ലാത്ത അഭിനന്ദനങ്ങൾ.

പി. അജയകുമാർ,
സബ് എഡിറ്റർ,
മലയാള മനോരമ,
കോഴിക്കോട്.

II

'ചേട്ടന്റെ നിഴലിൽ' അവസാനിച്ചു എന്നുകണ്ടു സന്തോഷിക്കുന്നു. പൊങ്ങച്ചവും പഴിചാരലും ഒക്കെച്ചേർന്നു് ആസ്വാദ്യകരമായ വായനയ്ക്കു പോലും ഉതകാത്ത ഒന്നായിരുന്നു ഈ പരമ്പര. ഏതെങ്കിലും സംഭവം നടന്നകാലത്തു് വിശദമാകാതിരുന്ന വിവാദപരമായ ചില കാര്യങ്ങൾ മനസ്സിലാക്കാമെന്നുവച്ചാണ് വായിച്ചതു്. പക്ഷേ, അത്തരം വിവാദവിഷയങ്ങളൊക്കെ, മറ്റുള്ളവരെ പഴിചാരിക്കൊണ്ടു് തള്ളിക്കളയാനാണ് ശ്രീമതി മേനോൻ ശ്രമിച്ചിരിക്കുന്നതു്.

മേല്പള്ളി നാരായണൻ,
പി. ബി. 40291.
ജാഹ്റ, കുവൈറ്റ്.

## ഒരു ചിരി

'ഒരു ചിരി'(കഴിഞ്ഞലക്കം) വളരെ നന്നായിരുന്നു. ഇതും ഇതിനപ്പുറവും കലാകൗമുദി എഴുതിയാലും ഇവർ കണ്ണു തുറക്കുകയില്ല. ഏതായാലും ആന്റണിയുടെ ചിത്രം ഇത്രയും തന്മയത്വത്തോടെ തുറന്നു കാണിക്കാൻ പറ്റിയ വാരിക കേരളത്തിൽ മറ്റൊന്നില്ല.

മുഹമ്മദ് അഷ്റഫ്,
ചേലപ്പാലം,
ഈരാറ്റുപേട്ട.

## അജ്ഞാതൻ

കഴിഞ്ഞലക്കം കലാകൗമുദിയിൽ, മറ്റുള്ളവർക്കു് അജ്ഞാതനായ മഹാപുരുഷനെക്കുറിച്ച് കെ. പി. വാസു എഴുതിയ ലേഖനം വായിച്ചു. അർഹിക്കുന്ന അംഗീകാരം ലഭിക്കാതെ, പൂർണ്ണമായി പുഷ്പിക്കാതെ, കാലത്തിന്റെ ഒഴുക്കിൽ മൺമറഞ്ഞുപോയ, ആവള ടി. കുഞ്ഞിരാമക്കുറുപ്പിന്റെ സാഹിത്യസൃഷ്ടികളെപ്പറ്റി ഒരിക്കൽക്കൂടി വായനക്കാർക്കു സ്മരിക്കാൻ അവസരം നൽകിയ കലാകൗമുദിക്കും ലേഖകനും എന്റെ ഹൃദയം നിറഞ്ഞ അഭിനന്ദനങ്ങൾ.

എ. കെ. വിഭാത്,
വടകര.

## ധൂർത്തിന്റെ കഥകൾ

കഴിഞ്ഞലക്കം കലാകൗമുദിയിലെ (ഏഷ്യാഡ് പതിപ്പിലെ) കളിക്കിടയിലെ കളി എന്ന കെ. എൻ. എസ്. ലേഖകന്റെ ലേഖനം വായിച്ചു. ഏഷ്യാഡ് എന്ന ധൂർത്തിന്റെ ചില സത്യങ്ങൾ വെളിച്ചത്തു കൊണ്ടുവന്ന കലാകൗമുദിക്കു് അഭിനന്ദനങ്ങൾ. സത്യത്തിൽ ഇന്ത്യയ്ക്കു് ഏഷ്യാഡ് എന്ന ഈ ധൂർത്തു് അവശ്യം ആവശ്യമായിരുന്നുവോ? ലോകരാഷ്ട്രങ്ങളുടെ മുമ്പിൽ എന്നും പിച്ചച്ചട്ടിയുമായി കൈനീട്ടുന്ന ഈ ഭാരതത്തിന് ഏഷ്യാഡ് തീർത്തും അനാവശ്യമല്ലേ? ഇവിടത്തെ 70 കോടി ജനങ്ങളുടെ പരിമിതമായ ആവശ്യങ്ങൾകൂടി നിർവ്വഹിക്കാൻ കഴിയാത്ത ഭാരതം. ലോകനാണയനിധിയിൽ നിന്നു് 500കോടി രൂപകടമെടുത്ത ഭാരതം. ഏഷ്യാഡ് എന്ന ഈ കളിയുത്സവത്തിന് ചെലവാക്കിയതു് 1500 കോടി രൂപ. ഇതിന്റെ യഥാർത്ഥ കണക്കു് ഇതിലും എത്രയോ കൂടുതലാകാം. ഇല്ലായ്മകളുടെ നടുവിൽനിന്നുകൊണ്ടു് ഇത്രയും വലിയ മേള നടത്തണമായിരുന്നോ.

ഉദിനൂർ ഗോപി.

## ആ കഥകളിസദ്യ

കലാകൗമുദി ലക്കം 376–ൽ പി. വേണുഗോപാലൻ എഴുതിയ 'ഒരു കഥകളി സദ്യ' എന്ന ലേഖനം വായിച്ചു. അതിൽ അദ്ദേഹം എഴുതിയ ''ചെങ്ങന്നൂർ രാമൻപിള്ള ആശാന് പ്രസിദ്ധി നേടിക്കൊടുത്ത ചെറിയ നരകാസുരന്റെ വേഷം കുമാരൻനായർക്കു് അഭിനയത്തിലും അഭ്യാസത്തിലും ഇണങ്ങിയില്ലെന്നു വേണം പറയാൻ'' എന്ന വാചകമാണ് ഇതു് എഴുതാൻ പ്രേരിപ്പിച്ചതു്.

കഥകളിലോകത്തിലെ മുടിചൂടാ മന്നനായിരുന്ന പട്ടിക്കാംതൊടി രാവുണ്ണിമേനോനാശാന്റെ പ്രമുഖ ശിഷ്യരിൽ ഇന്നു ജീവിച്ചിരിപ്പുള്ള അഗ്രഗണ്യരിൽ ഒരാളാണ് കീഴ്പ്പടം കുമാരൻനായർ. പട്ടിക്കാംതൊടിയുടെ കീഴിൽ പഴയകാലത്തു് നിരവധി വർഷം നിഷ്കർഷയോടെ അഭ്യസിച്ച കുമാരൻനായർക്കു് അഭ്യാസബലം കുറവാണ് എന്നു് എഴുതിയാൽ അതു വിവരക്കേടാണ്. ചെറിയ നരകാസുരൻ, ഉദ്ഭവത്തിലെ രാവണൻ എന്നീ വേഷങ്ങൾ മേളം കുറഞ്ഞാലും അഭ്യാസബലംകൊണ്ടു് ഇപ്പോഴും അരങ്ങത്തു് അതിഗംഭീരമാക്കാൻ കഴിവുള്ള ഒരു നടനാണ് കുമാരൻ നായർ എന്നു് അദ്ദേഹത്തിന്റെ ഇത്തരം വേഷങ്ങൾ ധാരാളം കണ്ടിട്ടുള്ള ഏതു സഹൃദയനും സമ്മതിക്കും. അങ്ങനെയുള്ള അദ്ദേഹത്തിന്നു് ആ വേഷം ഇണങ്ങിയില്ല എന്നു് വേണുഗോപാലൻ എഴുതിയതു് ഒന്നുകിൽ അന്നത്തെവേഷം കണ്ടിട്ടുണ്ടാവില്ല, അല്ലെങ്കിൽ ചെങ്ങന്നൂർ ആശാനോടുള്ള അമിതമായ ആദരവു്. കുമാരൻനായരുടെ അഭ്യാസത്തിനും ശിക്ഷണത്തിനും ഒരു ഉത്തമദൃഷ്ടാന്തമാണ് അദ്ദേഹത്തിന്റെ പ്രമുഖ ശിഷ്യനായ സദനം കൃഷ്ണൻകുട്ടി. പിന്നെ, ചെറിയ നരകാസുരന് അഭിനയിക്കാൻ എന്താണ് കാര്യമായിട്ടുള്ളതു്; ആദ്യത്തെ ശൃംഗാരപദം കഴിഞ്ഞാൽ?

ലേഖനത്തിന്റെ മറ്റൊരു ഭാഗത്തു്, കലാമണ്ഡലത്തിന്റെ ദിവസം എന്ന തലക്കെട്ടോടുകൂടി, കലാമണ്ഡലം കൃഷ്ണൻനായരുടെ അക്രൂരൻ ഭാവാഭിനയത്തിലും ആട്ടത്തിലും നന്നായി എന്നു് എഴുതികണ്ടു. അതിൽ ആർക്കും പക്ഷാന്തരമുണ്ടാവില്ല. തെക്കൻ ഭാഗങ്ങളിൽ 'കലാമണ്ഡലം' എന്ന പേരിൽ കൃഷ്ണൻനായർ അറിയപ്പെടുന്നുവെങ്കിലും കൃഷ്ണൻനായരുടെ ഒരുദിവസം എന്ന തലക്കെട്ടല്ലേ കൂടുതൽ ഭംഗി. ഫാക്ററ് പത്മനാഭന്റെ സ്ത്രീവേഷത്തെ പരാമർശിച്ച ഭാഗത്തു് ഫാക്ടിന്റെ ഒരു ദിവസം എന്ന തലവാചകം എഴുതിയില്ലല്ലോ. ഒരു മഹൽ സ്ഥാപനത്തെ ഒരു വ്യക്തിയിലേക്കു ചുരുക്കുന്നതു് എന്തായാലും ഒരു ആസ്വാദനലേഖനത്തിൽ ഭംഗിയല്ല.

മറ്റൊന്നുകൂടി ചൂണ്ടിക്കാണിക്കട്ടേ. ലേഖനത്തോടനുബന്ധിച്ച് കത്തിയും പച്ചയും ചേർന്ന ഒരു കഥകളി ചിത്രംകൂടി കൊടുത്തിരുന്നു. അതിനടിയിൽ രാജസൂയത്തിൽനിന്നു് എന്നു എഴുതികണ്ടു. അതു ശരിയല്ല. കംസവധത്തിൽ നിന്നുള്ള രംഗം ആവാനേ തരമുള്ളൂ. കാരണം, ആ ചിത്രത്തിലെ പച്ചവേഷം കൃഷ്ണൻനായർ ആണ് എന്നു ഏതു് 'കളിക്കമ്പക്കാരനും' പെട്ടെന്നു മനസ്സിലാക്കാൻ സാധിക്കും. ലേഖനത്തിൽ എഴുതിയതനുസരിച്ചാണെങ്കിൽ, കംസവധത്തിൽ അക്രൂരനും (പച്ച) രാജസൂയത്തിൽ ജരാസന്ധനും (കത്തി) ആയിരുന്നു കൃഷ്ണൻനായരുടെ വേഷം. അതിനാൽ കംസനും അക്രൂരനും ചേർന്ന (ഇഞ്ചിക്കാട്ട് രാമചന്ദ്രൻ പിള്ള, കൃഷ്ണൻനായർ) രംഗമാണ് തെറ്റായി 'രാജസൂയത്തിൽനിന്നു്' എന്നു എഴുതിയിട്ടുള്ളതു്.

എളേടം ശങ്കരൻനമ്പൂതിരി
ഗുരുവായൂർ



## കുട്ടിക്കുരങ്ങുകൾ

കുട്ടിക്കുരങ്ങന്മാരെക്കുറിച്ചുള്ള കെ. രാജേന്ദ്രബാബുവിന്റെ ലേഖനം വായിച്ചപ്പോഴാണ് (ലക്കം 375 കരടിക്കുരങ്ങ്) ലോകത്തിലെ ഏറ്റവും ചെറിയ കുരങ്ങന്മാരെക്കുറിച്ച് വായിച്ച മറ്റൊരു ലേഖനം ഓർമ്മയിൽ വന്നതു്. കരടിക്കുരങ്ങന്മാരുടെ സ്വഭാവവിശേഷങ്ങളുമായി പൊരുത്തപ്പെടുന്നവയാണിവ. തെക്കേ അമേരിക്കയിലെ തന്നെ വനങ്ങളിൽ കാണപ്പെടുന്ന ഇവയുടെ വലിപ്പം, വളർച്ചയെത്തിയ ഒരണ്ണാനോളമേ കാണൂ. ''പിഗ്മിമാർ മോഹ്സെറ്റ്'' എന്നും ''ഗോൾഡൻ ലയൺ—റ്റാമറിൻ'' എന്നും അറിയപ്പെടുന്ന രണ്ടു വിഭാഗമുണ്ടു്: ഇവയ്ക്കു് വളരെ നീളം കൂടിയ വാലുകളാണുള്ളതു്. മനോഹരവും മൃദുലവുമായ വാലുകൾ ഇവ എപ്പോഴും ചീകിമിനുക്കി സൂക്ഷിക്കുന്നു. മറ്റു കുരങ്ങുകളെപ്പോലെ മരത്തിൽ സഞ്ചരിക്കുന്നതിന് ഇവ വാലു് ഉപയോഗിക്കാറില്ല. പകരം കൈയിലേയും കാലിലേയും കൂർത്ത നഖങ്ങൾ ഉപയോഗിക്കുന്നു. ഇവയുടെ പ്രധാന ഭക്ഷണം പഴങ്ങളും, പൂക്കളും ഷഡ്പദങ്ങളുമാണ്. പഴയകാലങ്ങളിൽ ഫ്രാൻസിലും മറ്റും ഇവയെ വീടുകളിൽ വളർത്തുകയും, പോക്കറ്റിൽ ഇട്ടുകൊണ്ടു് നടക്കുകയും ചെയ്യുന്നതു് പത്രാസായിക്കരുതിയിരുന്നത്രേ! അമേരിക്കൻ നാഷണൽ വൈൽഡ് ലൈഫ് ഫെഡറേഷന്റെ അഭിപ്രായത്തിൽ, ഇന്നു് ഭൂമുഖത്തു് അവശേഷിക്കുന്ന മിനിക്കുരങ്ങന്മാരുടെ എണ്ണം 200 തികയില്ല എന്നാണ്.

ഹൈദ്രോസ് ആലുവ,
സൗദി അറേബ്യ.

## സ്വാമി ആനന്ദതീർത്ഥൻ

സ്വാമി ആനന്ദതീർത്ഥൻ മർദ്ദിക്കപ്പെട്ട സംഭവത്തിൽ കൗമുദി ന്യൂസ് സർവീസ് പ്രകടിപ്പിച്ച രോഷമുണ്ടല്ലോ അതെ, അതാണ് നിങ്ങളുടേതു മാത്രമായ ശൈലി.

കേരളത്തിലെ പ്രസിദ്ധമായ ഒരു ക്ഷേത്രത്തിൽനിവേദ്യം പാകംചെയ്തതിനുശേഷം ചെമ്പും പാത്രങ്ങളും വടക്കേപുറത്തുള്ള കുളത്തിനരികിൽ കൊണ്ടുവയ്ക്കുക ഒരു നിത്യസംഭവമാണ്. ഈ സമയം നോക്കി നാട്ടിലെ അലഞ്ഞുതിരിയുന്ന പട്ടികളും കാക്കകളും തയ്യാറായി നിൽക്കാറുണ്ടു്. പട്ടിക്കും കാക്കയ്ക്കുമില്ലാത്ത അയിത്തം ഇന്നും ചില മനുഷ്യർക്കുണ്ടല്ലോ. ഇന്നും കേരളത്തിൽ സ്വാമി ആനന്ദതീർത്ഥനെപ്പോലുള്ള മഹാന്മാർക്കു് ഇത്തരം നീചന്മാരുടെ കൈയിൽനിന്നു രക്ഷയില്ലെങ്കിൽ, എന്തു കേരളം? എന്തു് രാഷ്ട്രീയപ്രബുദ്ധത? എന്തു് പുരോഗമനം? കഷ്ടം!

സി. കെ. രവീന്ദ്രൻ,
ഖത്തർ.

## കായികതാരങ്ങൾ പട്ടിണി കിടക്കരുതു്

കലാ കൗമുദി ഏഷ്യാഡ് സ്പെഷ്യൽ വായിച്ചു. 'കളിക്കിടയിലെ കളി' എന്ന ലേഖനം സമയോചിതവും അർത്ഥവത്തുമായിരിക്കുന്നു. കലാകൗമുദിക്കു മാത്രമേ ഇത്തരത്തിൽ പ്രൗഢഗംഭീരമായ ഒരു ലേഖനം അച്ചടിമഷി പുരട്ടിവിടാനുള്ള ചങ്കൂറ്റമുണ്ടാവുകയുള്ളൂ. ആയിരക്കണക്കിന് കോടി ചെലവിട്ടുകിട്ടുന്ന പൊള്ളയായ സ്റ്റാറ്റസ്കൊണ്ടു് നാം ഒന്നും നേടാൻപോകുന്നില്ല. ഏഷ്യാഡിൽ പങ്കെടുക്കുന്ന നമ്മുടെ കായികതാരങ്ങൾ തിരികെപ്പോയി സ്വന്തം കൂരകളിൽ പട്ടിണികിടക്കേണ്ടിവരില്ലെന്നു് ആർക്കെങ്കിലും പറയാനാകുമോ? അല്ലെങ്കിൽ ഏഷ്യാഡ് എന്ന ധൂർത്തിന്റെ പതിനായിരത്തിന്റെ ഒരംശമെങ്കിലും നമ്മുടെ കായിക താരങ്ങളുടെ ഉന്നമനത്തിനും അവരുടെ അഭിരുചിക്കും വേണ്ടി ചെലവിടാൻ ആരെങ്കിലും തയ്യാറാകുമോ?

ടെലിവിഷനിൽ പ്രൗഢഗംഭീരമായ ഏഷ്യാഡ് കാണുന്ന വിദേശീയർ, അടുത്തനിമിഷം തന്നെ ഗുജറാത്തിലെ, പ്രകൃതിക്ഷോഭംകൊണ്ടു് നിരാലംബരായ, വയറൊട്ടി ശോഷിച്ച മനുഷ്യക്കോലങ്ങൾ, തണുത്തു് വിറച്ച് കൂനിക്കൂടിയിരുന്നും പിച്ചപ്പാത്രം നീട്ടുന്ന ന്യൂസ് റിവ്യൂ ആണ് കാണുന്നതും ഏഷ്യാഡിനെപ്പറ്റി വിദേശ,

യരിൽ മതിപ്പുളവാക്കാൻ ഇതിലപ്പുറം ഇനി എന്തുവേണം.

കെ. ജി. ശേഖരൻ
ദുബായ്

## എം. ടി.

മുമ്പൊരു ലക്കം 'കലാകൗമുദി' യിൽ "ഞാൻ കൂടല്ലൂരിലേക്കുപോകും" എന്ന് എം. ടി. പറഞ്ഞതായോർക്കുന്നു. കുട്ട്യേടത്തിയുടെയും വേലായുധേട്ടൻേറയും മണ്ണിൽ മടങ്ങിയെത്തിയ എം. ടി. യെ മുരളി തന്മയത്വത്തോടെ പരിചയപ്പെടുത്തുന്നു. എം. ടി. യുടെ കഥാ പ്രപഞ്ചത്തേയും സമകാലിക പരിതഃസ്ഥിതികളേയും കൂട്ടിച്ചേർത്തുള്ള ജേർണലിസ്റ്റിക് ലിററേച്ചർ രീതി നിളാനദിയുടെ സൗന്ദര്യത്തെ ഓർമ്മിപ്പിച്ചു. കുറച്ചുകാലത്തെ അജ്ഞാത വാസത്തിനുശേഷമുള്ള എം. ടി. യുടെ തിരിച്ചുവരവിനു് ('കാല ത്തിലെ സേതുവിനെപ്പോലെ) കളമൊരുക്കിയ കലാകൗമുദി പ്രവർത്തകർ അഭിനന്ദനം പിടിച്ചുവാങ്ങുന്നു.

എം. ടി. യുടെ കഥകൾതന്നെയാണ് ചലച്ചിത്രങ്ങളായതെങ്കിലും കൂടല്ലൂരിലെ നാലുകെട്ടിൻെറ പശ്ചാത്തലത്തിൽ 'നിർമ്മാല്യ' ത്തിൻേറയും 'ബന്ധന'ത്തിൻേറയുമെങ്കിലും ചരിത്രപശ്ചാത്തലംകൂടി ലേഖകൻ രേഖപ്പെടുത്തേണ്ടതായിരുന്നു. വെള്ളിത്തിരയിൽ കണ്ട വെളിച്ചപ്പാടിനേയും ഉണ്ണിനമ്പൂതിരിയേയും അപ്പുവിനേയും ഞങ്ങൾ മറന്നിട്ടില്ല.

പ്രിയപ്പെട്ട എം. ടി, നഗരത്തിൽ അങ്ങേയ്ക്കുണ്ടായ അനുഭവങ്ങൾ ഞങ്ങൾ മനസ്സിലാക്കുന്നു. ഞങ്ങൾക്ക് എം. ടി. യെന്ന എഴുത്തുകാരനും ചലച്ചിത്രകാരനുമാണ് വലുതു്— വ്യക്തിജീവിതത്തെ ഞങ്ങൾ ചുഴിഞ്ഞുനോക്കുന്നില്ല. അങ്ങ് ഇനിയും കൂടല്ലൂരിൻെറ പറയാത്തകഥകൾ ഞങ്ങൾക്ക് പറഞ്ഞുതരൂ. 'നിർമ്മാല്യ'ത്തിൻെറ വിശുദ്ധി നിലനിറുത്താൻ ശ്രമിക്കൂ. വിമലയുടെ കാത്തിരിപ്പ് ഞങ്ങൾ തുടരട്ടെ. ഞങ്ങൾ പ്രതീക്ഷക്കട്ടെ. എഴുതൂ. എം. ടി; എഴുതാതിരിക്കരുതേ.

ബാലചന്ദ്രൻ പുതുക്കുടി,
ജില്ലാ ട്രഷറി,
കോഴിക്കോട്.

### II

എം. ടി. യെപ്പററിയുള്ള ഫീച്ചർ വായിച്ചപ്പോൾ ഗൗരവക്കാരനെന്ന് ഞാൻ ധരിച്ചിരുന്ന, എൻെറ ഇഷ്ടപ്പെട്ട കഥാകാരൻെറ പല മുഖങ്ങൾ ഞാൻ കണ്ടു.

"സ്വാതന്ത്ര്യം നഷ്ടപ്പെടുന്നുവെന്ന് തോന്നി, ഞാനിറങ്ങിപ്പോന്നു." ഈ ഒററ വാക്കിൽ അദ്ദേഹത്തിൻെറ മനസ്സ് ഞാൻ കാണുന്നു.

"എന്തെങ്കിലും പ്രശ്നമുണ്ടാക്കി എന്നെ പുറത്താക്കുകയായിരുന്നു ലക്ഷ്യം." ആത്മബന്ധം പൊട്ടിയപ്പോൾ ഉണ്ടായ വേദന. വായനക്കാരോട് നന്ദിപറയാൻപോലും ഒരു പത്രാധിപരെ, അതും മുഖ്യ പത്രാധിപരെ അനുവദിക്കാത്ത വ്യവസ്ഥിതിയെപ്പററി എന്തു പറയാൻ.

കൂടല്ലൂരിനേയും, അവിടത്തെ നായകനേയും കാണിച്ചുതന്ന കലാകൗമുദിക്ക് ഈ വായനക്കാരൻെറ അഭിനന്ദനങ്ങൾ. കവർചിത്രം വരച്ച നമ്പൂതിരിയേയും അതു് ഡിസൈൻ ചെയ്ത രാജേന്ദ്രനേയും അനുമോദിക്കാതിരിക്കാൻ വയ്യ. വെറുതേ പുകഴ്ത്തുകയല്ല. ഇതു് രണ്ടും നന്നായിട്ടുണ്ട്.



സേതു, എം. നായർ,
പത്മനാഭപുരം,
കന്യാകുമാരി ജില്ല.

### III

കലാകൗമുദിയുടെ ഒരു സ്ഥിരം വായനക്കാരനാണ് ഞാൻ. 'ആനുകാലികം' എന്ന വാക്കിനെ അന്വർത്ഥമാക്കുന്ന മലയാളത്തിലെ ഏക പ്രസിദ്ധീകരണം കലാകൗമുദിയാണെന്ന് നിസ്സംശയം പറയാം.

എം. ടി. യുടെ ഹൃദയത്തിലൂടെ എന്ന മുരളിയുടെ ലേഖനം എന്തെന്നില്ലാത്ത ഒരനുഭൂതി നൽകി. പ്രിയപ്പെട്ട കഥാകാരൻെറ സ്വകാര്യദുഃഖങ്ങൾ ഒരു വിഷാദസ്മൃതിയായി മനസ്സിൽ പതിഞ്ഞിരിക്കുന്നു. ആ വലിയ മനുഷ്യനെ അവതരിപ്പിച്ച കലാകൗമുദിക്കും മുരളിക്കും അഭിനന്ദനങ്ങൾ!

പരപ്പിൽ പ്രഭൻ,
മുളവിള (P.O.),
മിതൃമ്മല.

### IV

'കലാകൗമുദി' ഒരുക്കിയ എം. ടി. ഫീച്ചർ ഉഗ്രനായിരിക്കുന്നു. മുരളിക്ക് പൂച്ചെണ്ടുകൾ. നമ്പൂതിരിയുടെ ചിത്രങ്ങളും രാജേന്ദ്രൻെറ ലേ ഔട്ടും ഹൃദ്യമായിരുന്നു

മലയാള സാഹിത്യത്തിലെ അനന്വയമായ എം. ടി. യെപ്പററി നിരവധി ലേഖനങ്ങൾ പ്രകാശനം ചെയ്യപ്പെട്ടിട്ടുണ്ട്. എങ്കിലും കലാകൗമുദിയുടെ ഫീച്ചർ വിശിഷ്ടമായ വ്യക്തിത്വം പുലർത്തി വിരാജിക്കുന്നു. ആ അനുഗൃഹീത പ്രതിഭാരത്തിൻെറ ഹൃദയത്തിലൂടെ സഞ്ചരിച്ച ലേഖകൻ എം. ടി. യുടെ അനർഘമായ ചലച്ചിത്ര സംഭാവനകൾ വിസ്മരിച്ചതു് ക്ഷന്തവ്യമല്ല.

നാടകം, യാത്രാസാഹിത്യം, തിരക്കഥ, കവിത, ഗാനം എന്നീ രംഗങ്ങളിലും എം. ടി. യുടെ ഏതാനും സംഭാവനകൾ ഉണ്ട്.

തൊട്ടതെല്ലാം പൊന്നാക്കുന്ന, കേസരി യോഗമുള്ള എം. ടി. യുടെ പ്രതിഭയ്ക്കു മുമ്പിൽ ആദരാഞ്ജലികളർപ്പിക്കുന്നു.

രോഹിണീ രാധാകൃഷ്ണൻ,
ഗവ: ഹൈസ്കൂൾ,
അലനല്ലൂർ.

### V

എം. ടി. യെപ്പററിയുള്ള ലേഖനം ഉജ്ജ്വലവും ഉദാത്തവുമായിരുന്നു. ഒരു എം. ടി. നോവൽ വായിക്കുന്ന സുഖത്തോടുകൂടിയാണ്, ഫീച്ചർ വായിച്ചു തീർത്തതു്. താൻ പിറന്ന മണ്ണും പിറവി നൽകിയ കഥാപാത്രങ്ങളും തൻെറ ദുഃഖങ്ങളും പരിമിതികളും ഒക്കെ ഒരു ചലച്ചിത്രത്തിലെന്നപോലെ മുമ്പിലൂടെ കടന്നുപോകുന്നു. സ്വന്തം പിതാവിൽനിന്നുള്ള അവഗണനയും പ്രേമിച്ചു വിവാഹംചെയ്ത ഭാര്യയുമായുള്ള വിവാഹമോചനവും മാതൃഭൂമിയിൽനിന്നുള്ള രാജിയും നിസ്സംഗമായി എം. ടി. വിവരിക്കുമ്പോൾ വായനക്കാരൻെറ കണ്ണുകളാണ് നിറയുന്നതു്. "അറിയാത്ത അദ്ഭുതങ്ങളെ ഗർഭത്തിൽ വഹിക്കുന്ന മഹാസമുദ്രത്തേക്കാൾ അറിയുന്ന എൻെറ നിളാ നദിയാണ് എനിക്കിഷ്ടം..." പ്രിയപ്പെട്ട എം.ടി, താങ്കളുടെ പ്രിയപ്പെട്ട 'നിളാ നദി'യിൽ നിന്നും മുത്തുകളും രത്നങ്ങളും പെറുക്കി കൈരളിക്കു നൽകൂ...

ലേഖനത്തിൽ എം.ടി.യുടെ സിനിമയെക്കുറിച്ചും നാടകത്തെക്കുറിച്ചും ഒന്നും പ്രതിപാദിച്ചുകണ്ടില്ല.

രാജു പാലത്തായി,
അബുദാബി.

### VI

തീത്തൈലങ്ങളും ശാന്തിയുടെ താഴ്വരകളും നിറഞ്ഞ എം. ടി. യുടെ ഹൃദയത്തിലൂടെ കടന്നുപോയതു് ആനന്ദത്തോടെയാണ്. മുരളിക്കു നന്ദി.

കാത്തിരിപ്പിൻെറ മഞ്ഞു്, വിമലയുടെ ഏകാന്തമധുരമായ വേദന, തോണിക്കാരൻ ബുദ്ദുവിൻെറ കണ്ണിലെ പ്രതീക്ഷ— അതെ, എം. ടി. യുടെ 'സൃഷ്ടികൾ' ഒരു അനുരാഗംപോലെ, ഒരു രതിരാഗംപോലെ മനോഹരമാണ്.

കാതു മുറിച്ച മീനാക്ഷിയേട്ടത്തിയെപ്പററി, എന്നോ കണ്ട വേലായുധേട്ടനെപ്പററി തടിച്ച ശരീരവും, പലകപ്പല്ലുകളുമായി പ്രേതംപോലെ അലഞ്ഞ ഉണ്ണിനമ്പൂതിരിയെപ്പററി, എഴുതിയ എം. ടിക്ക് ഇനിയും എഴുതാതിരിക്കാൻ ആവില്ല.

എം. ടി. യിൽ നിന്ന് മലയാളം ഏറെ പ്രതീക്ഷിക്കുന്നു.

ബി. പ്രദീപ്,
പട്ടണക്കാട്.

### VII

എം. ടി. യുടെ ഹൃദയത്തിലൂടെ എന്ന ഫീച്ചർ ഒററ ഇരുപ്പിൽ വായിച്ചു. വർഷങ്ങൾക്കുമുമ്പ് നാലുകെട്ടിൻെറ കഥകൾ വായിച്ച കാലത്തു് എൻെറ തലമുറയെ കോരിത്തരിപ്പിച്ച എം. ടി. യെപ്പററി കൂടുതൽ അറിയണമെന്ന് തോന്നിയിരുന്നു. ഇന്നതു സാധിച്ചു. അദ്ദേഹത്തിൻെറ ചെറുകഥകളെയും, നോവലുകളെയും, പ്രിയപ്പെട്ട കൂടല്ലൂർ ഗ്രാമത്തെയും സ്പർശിച്ച ഒരു ഫീച്ചർ കലാകൗമുദി ഒരുക്കിത്തന്നതിനു് ഹൃദയം നിറഞ്ഞ അഭിനന്ദനങ്ങൾ.

ജയദേവൻ മണലിൽ
നേവൽ സ്റ്റോർ ഡിപ്പോ
കൊച്ചിൻ-4





മുപ്പത്തി[illegible] ഇന്ത്യയുടെ [illegible] സാക്ഷാത്കാരം. നവംബർ 19-ാം തീയതി ഉദ്ഘാടനച്ചടങ്ങിൽ കായികതാരങ്ങൾ നെഹ്റു സ്റ്റേഡിയത്തിൽ അണിനിരന്നപ്പോൾ



# ഗെയിംസ് നടത്തി; ഇനി ഗെയിംസ് ജയിക്കാം

**കി**ഴക്ക് കിഴക്കും പടിഞ്ഞാറ് പടിഞ്ഞാറുമാണെന്നുള്ള കിപ്ലിങ്ങിൻെറ വക ചൊല്ല് ചിലപ്പോഴെങ്കിലും ശരിയാണെന്നു തോന്നിപ്പോകും. ഏഷ്യാ വൻകരയിലെ ഏററവും വലിയ കായികമേള കഴിഞ്ഞപ്പോൾ ഒരുകാര്യം ബോദ്ധ്യമായി—സ്പോർട്സിൻെറ കാര്യത്തിലും കിഴക്ക് കിഴക്കും പടിഞ്ഞാറു പടിഞ്ഞാറും തന്നെ. ലോകജനസംഖ്യയുടെ ഏതാണ്ട് പകുതിയോളം വസിക്കുന്ന ഏഷ്യാ വൻകരയുടെ മഹാ കായികമേളയിൽ എത്ര ലോകറെക്കേർഡ് തെറിച്ചു? ചോദ്യത്തിനു് ഉത്തരം തപ്പിനടന്നാൽ ഏഷ്യാക്കാരൻെറ തൊലി പൊള്ളിപ്പോകുമെന്നതല്ലേ വാസ്തവം. പടിഞ്ഞാറൻ രാജ്യങ്ങളിലെ നഗരങ്ങളിൽ ആണ്ടുതോറും നടക്കാറുള്ള ട്രാക്ക് ആൻഡ് ഫീൽഡ് മീററുകളിൽ ഡസൻ കണക്കിനു് ലോക റെക്കേർഡുകൾ തകർന്നു വീഴുന്നു. ഏഷ്യൻ ഗെയിംസിൻെറ മുപ്പത്തിയൊന്നു വർഷത്തെ ചരിത്രത്തിനിടയിൽ ട്രാക്ക് ആൻഡ് ഫീൽഡിൽ ഒരൊററ ലോക റെക്കേർഡുപോലും തെററിച്ചിട്ടില്ലായെന്നതു് എവിടേക്കാണ് വിരൽ ചൂണ്ടുന്നതു്? ഏഷ്യാക്കാരൻെറ കായികശക്തി യൂറോപ്യരുടെ കായികശക്തിയേക്കാൾ അല്ലെങ്കിൽ ഇരുണ്ടഭൂഖണ്ഡത്തിലെ കറുത്ത വർഗ്ഗത്തിൻെറ കായികശക്തിയേക്കാൾ കുറവാണെന്ന സത്യത്തിലേക്കാണോ? നിങ്ങൾക്കൊരു സത്യമറിയണോ? മനുഷ്യൻെറ വേഗം അളക്കുന്ന നൂറുമീററർ ഓട്ടമത്സരത്തിൽ മികച്ച ടൈം കുറിച്ചിട്ടുള്ള ആദ്യത്തെ നൂറുപേരിൽ ഒരു ഏഷ്യാക്കാരൻ പോലും ഉൾപ്പെടുന്നില്ല! ഇക്കുറി ഏഷ്യയിലെ ഏററവും വേഗമേറിയ ഓട്ടക്കാരനുള്ള സ്വർണ്ണമെഡൽ നേടിയ മലേഷ്യയിലെ റൂബൻപിററിനു് നിലവിലുള്ള ഏഷ്യൻ ഗെയിംസ് റെക്കേർഡ് എന്ന ലക്ഷ്യംപോലും തകർക്കാൻ കഴിഞ്ഞിട്ടില്ല. ട്രാക്ക് ആൻഡ് ഫീൽഡിൽ ഹൈജംപ് ഒഴികെയുള്ള മറെറല്ലാ ഇനങ്ങളിലും ഏഷ്യ നിൽക്കുന്നതു് ഒരു പന്തീരാണ്ടിനു മുമ്പ് അല്ലെങ്കിൽ അതിനും അപ്പുറത്തുള്ള യൂറോപ്പ് നിന്നിടത്താണ്, ഒൻപതാം ഏഷ്യൻ ഗെയിംസിൽ റെക്കേർഡുകളുടെ ഒരു പ്രവാഹംതന്നെ ഉണ്ടായി. അത്ലററിക്സിൽമാത്രം ഇരുപത്തിയേഴ ഗെയിംസ് റെക്കേർഡുകൾ മാററിക്കുറിക്കപ്പെട്ടു. ബാങ്കോക്കിൽ പന്ത്രണ്ടു റെക്കേർഡുകൾ മാത്രമേ തിരുത്തപ്പെട്ടുള്ളുവെന്ന വസ്തുത വച്ചുനോക്കുമ്പോൾ ന്യൂഡെൽഹി ഏഷ്യൻഗെയിംസ് കൂടുതൽ നേട്ടങ്ങൾ കൈവരിച്ചുവെന്നുപറയാം. മനസ്സിനെ ആശ്വസിപ്പിക്കാൻ എന്തെങ്കിലും കണ്ടെത്തണമല്ലോ.

ഏഷ്യൻ ഗെയിംസിൻെറ ബാലൻസ് ഷീററ് പരിശോധിച്ചാൽ മെഡൽ നേട്ടത്തിൻെറ കാര്യത്തിൽ ഇന്ത്യ തപ്പിത്തടഞ്ഞുനിന്നുവെന്നു മനസ്സിലാകും. ആതിഥേയർക്കു ലഭിച്ച മൊത്തം മെഡലുകളുടെ എണ്ണം അൻപത്തിയേഴ്. മുമ്പ് ഒരു ഏഷ്യൻ ഗെയിംസിലും ഇന്ത്യ ഇത്രയധികം മെഡലുകൾ കണ്ടെടുത്തിട്ടില്ലല്ലോ. ഇന്ത്യയുടെ അൻപത്തിയേഴമെഡലുകളിൽ സ്വർണ്ണം പതിമ്മൂന്നേയുള്ളു. വെള്ളി മെഡലുകളുടെ എണ്ണം പത്തൊമ്പതു്. വിലകുറവുള്ള ഓട്ടുമെഡലിനു് കുറഞ്ഞ കായികശേഷി മതിയല്ലോ. അതു കാരണം ഓടു കൂടുതൽ ലഭിച്ചു. ഇരുപത്തിയഞ്ചെണ്ണം. ഇന്ത്യയുടെ പതിമ്മൂന്നു സ്വർണ്ണമെഡലുകളിൽ നമ്മുടെ അത്ലററുകൾക്കുള്ള പങ്ക് നാലേ നാലെണ്ണമാണ്. ബാങ്കോക്കിൽ ഇന്ത്യയ്ക്കു് ട്രാക്ക് ആൻഡ് ഫീൽഡിൽ നിന്നു ലഭിച്ചതു് എട്ടു സ്വർണ്ണ മെഡലാണ്. സ്വന്തം മണ്ണിൽ അതു് പകുതിയായി കുറഞ്ഞു. നമ്മുടെ ഓട്ടക്കാർക്കും ചാട്ടക്കാർക്കും ഡെൽഹിയിലെ കാലാവസ്ഥയേക്കാൾ പിടിക്കുക ദക്ഷിണ പൂർവ്വേഷ്യൻ കാലാവസ്ഥയാണോ? അത്ലററിക്സിലെ നാലു സ്വർണ്ണം കുറച്ചാൽ ബാക്കിയുള്ളതു് ഒൻപതെണ്ണം. അതിലൊന്നു ഗുസ്തിക്കാരൻ സത്പാൽ സിംഗ് ശരിക്കും വിയർപ്പൊഴുക്കി നേടിയതു്. മറെറാരെണ്ണം ബോക്സിങ്റിങ്ങിൽ നിന്ന് ഇടികൊടുത്തും ഇടിവാങ്ങിയും കൗർസിംഗ് സമ്പാദിച്ചതു്. ആ രണ്ടു മെഡലുകൾക്കുമുണ്ട് നല്ല തിളക്കം. അവ

**കള്ളിക്കാട്ട് രാമചന്ദ്രൻ**



യിൽ സ്വർണ്ണമെഡൽ പ്രതീക്ഷിച്ചിരുന്നുവെന്നു തോന്നുന്നില്ല. പുരുഷന്മാരുടെ 800 മീററ്റിൽ 1 മിനിട്ട 46.81 സെക്കൻഡ് സമയമെടുത്തു റെക്കോർഡ് ഇട്ട് വിജയപീഠത്തിൽ കയറിയ ചാൾസ് ശരിക്കും ഒരു കറുത്ത കുതിരതന്നെയായിരുന്നു. ഇരുപതു കിലോമീററർ നടത്ത മത്സരത്തിൽ ചാന്ദ്റാം നേടിയ സുവർണ്ണനേട്ടവും വാഴ്ത്തപ്പെടേണ്ടതുതന്നെ.

അത്‌ലററിക്സിൽ 4 പേർ നേടിത്തന്ന വിജയത്തിന്റെ ആഹ്ലാദത്തിൽ തോൽവിയുടെ കഥകൾ പൊറുക്കാനാണ് ഭാവമെങ്കിൽ വരുംതലമുറയുടെ മുമ്പിൽ നമുക്ക് കുററവാളികളായി നിൽക്കേണ്ടിവരും. തോൽവികളിൽ പലതും നാം ഏററുവാങ്ങുകയായിരുന്നുവെന്നതാണ്

വനിതാ വോളിബാൾ. കളിക്കുന്നത് ഇന്ത്യയും ഫിലിപ്പീൻസും. ആറു രാജ്യങ്ങൾ പങ്കെടുത്തു. ഇന്ത്യക്കു കിട്ടിയതു് ആറാം സ്ഥാനം. ആറാം സ്ഥാനത്തിന് സമ്മാനം ഇല്ലാത്തതു് നിർഭാഗ്യം

സത്യം. കുററം ഏറെറടുക്കേണ്ടതു് കായികതാരങ്ങളല്ല അവരെ പരിശീലിപ്പിക്കുന്നുവെന്ന ഭാവത്തിൽ മാസങ്ങളോളം സർക്കാർ സൗകര്യങ്ങൾ അനുഭവിക്കുകയും തിന്നുമുടിക്കുകയും ചെയ്യു പരിശീലകരാണ്. റിലേ മൽസരത്തിൽ ബാററൺ എങ്ങനെ കൈമാറണമെന്ന പ്രാഥമിക പാഠം ഓട്ടക്കാരെ പഠിപ്പിക്കാത്ത പരിശീലകരെ ശിക്ഷിക്കാൻ

ശേഷിക്കുന്ന ഏഴെണ്ണത്തിൽ കായികരംഗത്തു് സ്റ്റാററസ് കല്പിക്കപ്പെടുന്ന സ്വർണ്ണം എത്രയുണ്ട്?

അത്‌ലററിക് മത്സരത്തിന്റെ ആരംഭദിവസം ചിന്ദറാമും ബഹദൂർസിംഗും സ്വർണ്ണമെഡലുകൾ കൈവരിക്കുകയും എം. ഡി. വത്സമ്മ ഏഷ്യൻറെക്കോർഡ് ഹീററ്സിൽ തകർക്കുകയും ചെയ്തപ്പോൾ ഇതാ സ്വന്തം മണ്ണിൽ ഇന്ത്യൻ കായികതാരങ്ങൾ അരങ്ങുതകർക്കാൻ പോകുന്നുവെന്നു കരുതിയവർ പിന്നീടുള്ള ദിവസങ്ങളിൽ മുഖം കുനിച്ചിരിപ്പായി. എം. ഡി. വത്സമ്മയും ചാൾസ് ബ്രോമിയോവും മാത്രമേ പിന്നീട് അവരുടെ ഹൃദയം ത്രസിപ്പിക്കാൻ ഉണ്ടായിരുന്നുള്ളൂ. വനിതകളുടെ 400 മീററർ ഹർഡിൽസിൽ കോണ്ടിനെന്റൽ റെക്കോർഡുപോലും തകർത്തുകൊണ്ട് എം. ഡി. വത്സമ്മ നേടിയ വിജയം ടെഹ്റാനിൽ ടി. സി. യോഹന്നാൻ മഹത്തായ ചാട്ടം ചാടിയശേഷം ഇന്ത്യാക്കാർക്ക് അഭിമാനംകൊള്ളാനുള്ള മുഹൂർത്തങ്ങൾ സമ്മാനിച്ചു. ബഹദൂർസിംഗിനെ സ്വന്തം നാട്ടുകാരുടെ മുമ്പിൽവച്ചു തോല്പിച്ചു ഷോട്ട്പട്ടിൽ സ്വർണ്ണമെഡൽ നേടാൻ നോയമ്പു് നോററുവന്ന കുവൈററുകാരൻ സിങ്കാവിക്ക് വിജയപീഠത്തിൽ ബഹദൂർ സിംഗിന്റെ തൊട്ടുതാഴെ നിൽക്കാനേ കഴിഞ്ഞുള്ളൂ. മുപ്പത്തിയേഴാംവയസ്സിൽ പിറന്നനാടിന് മഹത്തായ നേട്ടം സമ്മാനിച്ചുവെന്നു ബഹദൂർസിംഗിന് അഭിമാനിക്കാം. ബാങ്കോക്കിൽവച്ചു നേടിയ സ്വർണ്ണം കൈവിടാതെ സൂക്ഷിച്ചുവെന്നു മാത്രമല്ല, 18 53 മീററർ ദൂരത്തിൽ ഷോട്ട് വലിച്ചെറിഞ്ഞു പുതിയ റെക്കോർഡിന്റെ അവകാശിയാകാനും ബഹദൂർസിംഗിനു കഴിഞ്ഞു. ഈ ഇനത്തിൽ ഓട്ടു നേടിയ ഇന്ത്യയിലെ ബൽവീന്ദർസിംഗിനു ബഹദൂർസിങ്ങിന്റെ നേട്ടത്തിനൊപ്പം എത്തണമെങ്കിൽ ഇനിയും ഒരു മീററർ ഒൻപതു് മില്ലിമീററർ ദൂരത്തേക്കു കൂടി ആ ലോഹഗുണ്ട് വലിച്ചെറിയേണ്ടിയിരിക്കുന്നു. സുരേഷ് ബാബു ഒഴികെ മററാരെങ്കിലും ചാൾസ് ബ്രോമിയോ



ക്രിമിനൽകോഡു മാററിയെഴുതിയാൽ പോലും തെററുണ്ടാവില്ല. മുടിഞ്ഞ ബാററൺ കാരണം നമുക്കു നഷ്ടപ്പെട്ടതു് രണ്ടു സ്വർണ്ണമെഡലാണെന്ന കാര്യം എങ്ങനെ മറക്കാൻ കഴിയും? വനിതകളുടെ 200 മീറററിൽ ഹീററ്സിൽ മികച്ച ടൈം കുറിച്ച പി. ടി. ഉഷ ഫൈനലിൽ രണ്ടാം സ്ഥാനത്തേക്കു പിൻതള്ളപ്പെട്ടതിന് കോച്ച് വളിച്ചചിരിയോടെ നൽകിയ വിശദീകരണം ഒരു ഫലിതം പോലെ തോന്നിച്ചു. ഉഷ പ്രഭാതഭക്ഷണം കഴിക്കാതിരുന്നതുകൊണ്ട് ക്ഷീണിതയായിരുന്നുവത്രേ. നട്ടുച്ചയ്ക്കു് കത്തുന്ന വെയിലിൽ ജപ്പാനിൽ നിന്നും കൊറിയയിൽ നിന്നും ചൈനയിൽ നിന്നുമുള്ള, ശക്തരായ എതിരാളി

ഇന്ത്യക്കു കിട്ടിയ പതിമ്മൂന്നാമത്തെ സ്വർണ്ണത്തിന് അമിതാഭ് ബച്ചന്റെ അഭിനന്ദനം. ഒൻപതാം ഏഷ്യാഡിലെ ഇന്ത്യയുടെ അവസാനത്തെ സ്വർണ്ണം കൗർസിംഗ് (ബോക്സിങ്) ആണ് നേടിയതു്.

കൾക്കെതിരെ ഓടേണ്ട ഉഷയെ വെറും വയറോടെ ട്രാക്കിൽ ഇറങ്ങാൻ അനുവദിച്ചതു് ആരായിരുന്നാലും അവർ ചെയ്തതു് പൊറുക്കാനാവാത്ത അപരാധമാണ്. ഇന്റർനാഷണൽ നിലവാരത്തിലേക്കു് ഉയർന്ന ഇന്ത്യയിലെ ഏക അത്‌ലററായ മിൽഖാസിങ് മറെറാരു സത്യം വെളിവാക്കി. ഉഷയ്ക്കും ഗീതാ സുത്ഷിക്കും രാജ്യാന്തരമത്സരങ്ങളിൽ



# ഇന്ത്യയുടെ ഗോൾഫ് വിജയം

നവംബർ ഇരുപത്തിനാല്. ഇന്ത്യൻ ഗോൾഫിന്റെ ചരിത്രത്തിൽ രേഖപ്പെടുത്തിവയ്ക്കാവുന്ന ഒരു അപൂർവ്വ നിമിഷം. അന്നാണ് ഒൻപതാം ഏഷ്യൻ ഗെയിംസിലെ രണ്ടു ഗോൾഫ് സ്വർണ്ണമെഡലുകളും ആതിഥേയർക്കു കൈവന്നതു്. ഗോൾഫ്, ഇതു് നടാടെയാണ് ഏഷ്യൻ ഗെയിംസിൽ കയറിച്ചെല്ലുന്നതു്, ഇന്ത്യയെ സംബന്ധിച്ചിടത്തോളം ആരംഭം തന്നെ ഓർമ്മിക്കപ്പെടുന്നതായിത്തീർന്നു.

ഇന്ത്യയെ നയിച്ച ലക്ഷ്മൺ സിംഗ് തന്റെ ജീവിതത്തിലെ ഏററവും മികച്ച വിജയത്തോടെയാണ് സ്വന്തം നാടിനുവേണ്ടി സ്വർണ്ണപ്പതക്കം നേടിയതു്. ടീം സ്വർണ്ണമെഡലും ഇന്ത്യയുടെ കൈയിൽത്തന്നെ എത്തിക്കാൻ രജീവ് മൊഹ്തയും ഋഷി നാരായണനും അമിത് ലുത്റയും മത്സരവേളയിലുടനീളം പതറാതെ നിന്നു പയററുകയുണ്ടായി. ഡെൽഹി ഗോൾഫ് ക്ലബ്ബിൽ നടന്ന മത്സരത്തിൽ വിജയം അത്ര എളുപ്പമല്ല വഴങ്ങിക്കൊടുത്തതു്. ദക്ഷിണകൊറിയയിലും ജപ്പാനിൽനിന്നും ഫിലിപ്പീൻസിൽ നിന്നുമുള്ള കളിക്കാരുടെ ശക്തിയായ എതിർപ്പു നേരിട്ടുകൊണ്ടാണ് ലക്ഷ്മൺ സിംഗും കൂട്ടുകാരും വിജയപീഠത്തിൽ കയറിച്ചെന്നതു്. ഈ വിജയത്തിനു മാററുകൂട്ടുന്ന ഒരു സംഭവമുണ്ട്. മത്സരത്തിനു തൊട്ടുമുമ്പ് രാജീവ് മൊഹ്ത്തയുടെ കാലിനു പരിക്കേററിരുന്നു. ഗോൾഫ് കളിക്കാരന്റെ കാലിൽ പരിക്കേററാൽ വിജയം അത്ര എളുപ്പമല്ലെന്ന് ഓർക്കുക. വാശി നിറഞ്ഞു നിന്നിരുന്ന ആദ്യത്തെ നാലു റൗണ്ടുകളിൽ മുടന്തിമുടന്തിയാണ് മൊഹ്ത്ത നീങ്ങിയതു്. പക്ഷേ, പരിക്കു് കാലിനേ ഏററിരുന്നുള്ളൂ. മനസ്സിന് ഏററിരുന്നില്ല. അവിശ്വസനീയമായ മനോധൈര്യത്തോടെതന്നെ മൊഹ്ത്ത ആ നിമിഷങ്ങളെ അതിജീവിച്ചു. ഇൻഡിവിഡ്വൽ ഇനത്തിൽ രാജീവ് മൊഹ്ത്ത വെള്ളിമെഡൽ നേടുമ്പോൾ ലോകപ്രശസ്തരായ ജപ്പാനിലെ തെസുവോ സക്കാത്തയും ദക്ഷിണകൊറിയയിലെ ജൂഹൻകിച്ചും പുറകിലായിപ്പോയിരുന്നു.

ഗോൾഫ് ഇന്ത്യയിലെത്തിയിട്ട് ഒന്നര നൂററാണ്ടായി. ബ്രിട്ടനു പുറത്തുള്ള ഏററവും പഴക്കംചെന്ന ഗോൾഫ് ക്ളബ്ബ് എന്ന സ്ഥാനം കൽക്കത്തയിലെ റോയൽ ഗോൾഫ് ക്ലബ്ബിന് അവകാശപ്പെട്ടതാണ്. ഏഷ്യൻ ഗോൾഫ് മത്സരങ്ങളുടെ വേദിയായി മാറിയെന്നതു് ഡെൽഹി ഗോൾഫ് ക്ലബ്ബിനു ലഭിച്ച അംഗീകാരം കൂടിയാണ്.

പന്ത്രണ്ടു രാജ്യങ്ങൾ മത്സരത്തിനുണ്ടാകുമെന്നാണ് കരുതപ്പെട്ടിരുന്നതു്. തായ്‌ലൻഡും നേപ്പാളും അവസാന നിമിഷം പിൻവാങ്ങി. ആതിഥേയരായ ഇന്ത്യയുടെകൂടെ പിന്നെ മത്സരരംഗത്തുണ്ടായിരുന്നതു് ബഹ്റൈൻ, ബർമ്മ, ഇന്തോനേഷ്യ, ജപ്പാൻ, കൊറിയ, മലേഷ്യാ, പാകിസ്ഥാൻ, ശ്രീലങ്ക, ഫിലിപ്പീൻസ് എന്നീ രാജ്യങ്ങളായിരുന്നു. പ്രാക്ടീസ് റൗണ്ടുകളിലെ പ്രകടനം കണ്ടവർ ജപ്പാനും കൊറിയയ്ക്കും ഫിലിപ്പീൻസിനും വിജയസാദ്ധ്യതയുണ്ടെന്ന് പ്രവചിച്ചു. ആദ്യ റൗണ്ടു കഴിഞ്ഞപ്പോൾ ജപ്പാനും പാകിസ്ഥാനും ഫിലിപ്പീൻസും ഇന്ത്യയുടെ മുന്നിൽ നിലയുറപ്പിക്കുകയും ചെയ്തിരുന്നു. പക്ഷേ, രണ്ടാം റൗണ്ടുകഴിഞ്ഞതോടെ ഇന്ത്യ മുന്നിലെത്തി. പിന്നീടുള്ള റൗണ്ടുകളിൽ ലീഡ് നിലനിറുത്തിക്കൊണ്ട് വിജയംവരിക്കുകയും ചെയ്തു.

—കെ. എൻ. എസ്.

ഓടാനുള്ള തന്ത്രങ്ങൾ അറിയില്ല തന്ത്രങ്ങൾ ആവിഷ്കരിക്കുന്നതിലുള്ള പിഴകൾ തന്നെയാണ് ശിവനാഥ് സിംഗിനെ വെറും കൈയോടെ ട്രാക്കിൽനിന്നും പുറത്തയച്ചത്. പതിനായിരം മീററിൽ അവസാനത്തെ രണ്ടു റൗണ്ട് ഉള്ളപ്പോൾ മുഴുവൻ ശക്തിയും കത്തിച്ചുകളയുകയും ഫിനിഷിങ്ങിലേക്ക് മററുള്ളവർ സർവ്വശക്തിയുമെടുത്തു കുതിച്ചപ്പോൾ തളർന്നുപോകുകയുംചെയ്ത ശിവനാഥിൻെറ ചിത്രം വേദനിപ്പിക്കുന്നതാണ്. ഗോപാൽ സെയ്നി 3000 മീററർ സ്റ്റീപ്പിൾ ചെയ്സിൽ രണ്ടാംസ്ഥാനക്കാരനായതു് ഹർഡിൽസ് കടക്കുന്നതിനു മുമ്പ് സ്റ്റെപ്പെടുക്കുന്നതുകൊണ്ടുതന്നെയാണെന്ന് വ്യക്തമായി. പരിശീലന സമയത്ത് പ്രേമചന്ദ്രൻെറ മുഴുവൻ ശ്രദ്ധയും 400 മീററിൽത്തന്നെ ഒതുക്കിനിറുത്തിയിരുന്നുവെങ്കിൽ ഈ താടിക്കാരൻ മലയാളിയിൽ നിന്നു സ്വർണ്ണമെഡൽ അകന്നുപോകുകയില്ലായിരുന്നു.

ഇന്ത്യൻ അമേററർ അത്‌ലററിക് ഫെഡറേഷനുവേണ്ടി തീരുമാനങ്ങൾ എടുക്കുന്നവരും മുഖ്യകോച്ചും ചേർന്നാണ് വനിതകളുടെ 4×100 മീററർ റിലേ സ്വർണ്ണം തട്ടിപ്പറിച്ചതെന്ന കാര്യം മലയാളികളെയെങ്കിലും ഞെട്ടിക്കാതിരിക്കില്ല.

ശ്രീകുമാരി അമ്മയ്ക്കു പകരം കർണ്ണാടകക്കാരി ഹമീദാഭാനുവിനെ ഇറക്കിയതു് കോച്ച് സായ്നിയുടെ താല്പര്യപ്രകാരമായിരുന്നുവത്രേ. ഇതിലും വിചിത്രമായ മറെറാരു കാര്യവും സംഭവിച്ചുവെന്ന് ഇപ്പോൾ അറിയുന്നു. പാട്യാലയിലെ അത്‌ലററിക് കോച്ചിങ് ക്യാമ്പിൽ ഒരൊററ ദിവസംപോലും റിലേ മത്സരത്തിൽ പരിശീലനം നൽകിയിട്ടില്ലായിരുന്നുവത്രേ. റിലേയിൽ ആരൊക്കെയാണ് ബാററൺ പിടിക്കുകയെന്നതു് ട്രാക്കിൽ ഇറങ്ങുന്നതിനു തൊട്ടുമുമ്പു പോലും വെളിപ്പെടുത്താൻ വിസമ്മതിച്ച കോച്ചിനെ മാനസികരോഗത്തിനു ചികിത്സിക്കേണ്ടതുതന്നെ. ഓട്ടക്കാർക്കും മാനസികമായ തയ്യാറെടുപ്പിനുള്ള സമയം നൽകാത്ത ഇത്തരം ഒരു കോച്ച് ഒരു അദ്ഭുതജീവിയെപ്പോലെ ഗിന്നസ് ബുക്കിൽ കയറിക്കൂടേണ്ടവനാണ്. കായികമേളകളുടെ ചരിത്രത്തിൽ മുമ്പൊരിക്കലും നടക്കാത്ത മറെറാരു സംഭവത്തിനുകൂടി ഏഷ്യാഡിലെ ഇന്ത്യൻ ക്യാമ്പ് സാക്ഷിനിന്നു.



അടുത്ത ലക്ഷ്യം ഒളിമ്പിക്സ് സ്വർണ്ണം—
എം. ഡി. വത്സമ്മ

പടക്കളത്തിൽ ഇറാനുമായി ഏതാണ്ട് ഒപ്പത്തിനൊപ്പം നിൽക്കുകയാണെങ്കിലും ഏഷ്യാ വൻകരയിൽ ഫുട്ബാൾ തട്ടാൻ മിടുക്കർ തങ്ങളാണെന്ന് തെളിയിച്ച ഇറാക്കികൾ. പ്രധാനമന്ത്രി ഇന്ദിരാഗാന്ധിയാണ് കുവൈററിനെ ഒരു ഗോളിന് ഫൈനലിൽ തോല്പിച്ച ഇറാക്ക് കളിക്കാരുടെ കഴുത്തിൽ സ്വർണ്ണമെഡൽ അണിഞ്ഞതു്. അതിനുശേഷം ഇറാക്ക് കളിക്കാർ പ്രധാനമന്ത്രിയോടും സ്പോർട്സ് മന്ത്രി ബൂട്ടാസിംഗിനോടും ഒപ്പം



'ലയനാഡി'ൻെറ ഭാഗ്യചിഹ്നമായി തിരഞ്ഞെടുക്കപ്പെട്ട 'ആൻറപ്പു'

ഡെക്കാത്തലണിൽ ഇന്ത്യയുടെ ബെററായ ഷബീർ അലി മത്സരത്തിന് ആറുമണിക്കൂർ മാത്രമുള്ളപ്പോൾ ഉറക്കമരുന്നിൽ മയങ്ങിക്കിടക്കുകയായിരുന്നുവത്രേ. മത്സരിക്കാൻ മൈതാനത്തിൽ ഇറങ്ങിയപ്പോഴും ഇന്ത്യൻ ഡെക്കാത്തലൺ ചാമ്പ്യൻ പാതി ഉറക്കത്തിലായിരുന്നുവെന്ന് അറിയുമ്പോൾ നാം എങ്ങനെ ഞെട്ടാതിരിക്കും? ഷബീർ അലിയുടെ



ക്ലോസിങ് സെറിമണി ഉഗ്രമായെന്നായിരിക്കം വൈസ് പ്രസിഡൻറ് ഹിദായത്തുള്ള ഇന്ദിരാഗാന്ധിയോട് പറയുന്നതു്. ഇന്ദിരയുടെ മുഖത്തെ ഭാവത്തിൻെറ അർത്ഥം, പോരെന്നല്ലേ? പ്രസിഡൻറ് ജ്ഞാനി സെയിൽസിംഗിന്റെ മൗനം.

•

ഒൻപതാം ഏഷ്യാഡിന് ഏഷ്യൻ ഗെയിംസ് ഫെഡറേഷൻ പ്രസിഡൻറ് രാജാ ഭാലീന്ദ്രസിംഗ് വിടചൊല്ലുന്നു: ''ഇനി നമുക്ക് സോളിൽ കാണാം.''



വയററുവേദന അകററാൻ 'കാംപോസ്' എന്ന, ശരീരത്തെ തളർത്തുന്ന മരുന്നു നൽകിയ ഡോക്ടറെ ജവഹർലാൽ നെഹ്രു സ്റ്റേഡിയത്തിൽ നിറുത്തി പരസ്യമായി കല്ലെറിയേണ്ടതാണ്.

''നിങ്ങൾ ടീം സെലക്ഷൻ ശരിയായ രീതിയിലല്ല നടത്തുന്നതെന്ന് എനിക്കു തോന്നുന്നു. യോഗ്യതയുള്ളവർക്കുമാത്രം സെലക്ഷൻ നൽകിയാൽ ഇന്ത്യയുടെ നില ഇനിയും എത്രയോ മെച്ചപ്പെടും.'' ഈ വാക്കുകൾ ഇന്ത്യൻ ഹോക്കിയുടെ കഥ കഴിച്ച പാകിസ്ഥാൻ ഹോക്കിടീമിൻെറ നായകനായ സാമിഉള്ളയുടേതാണ്. ഈ വാക്കുകൾ ഒരു ഷോക്ക്ട്രീററ്മെൻറിൻെറ ഫലംചെയ്യുമെങ്കിൽ എത്ര നന്ന്. കളിക്കാരെ ലോബികൾ നിർണ്ണയിക്കുന്ന ഭീകരമായ അവസ്ഥ മറെറവിടെയെങ്കിലും ഉണ്ടാകുമെന്നു തോന്നുന്നില്ല. രാജ്യാന്തര ഹോക്കിയിൽ ഇന്ത്യയുടെ ശവപ്പെട്ടി 1960-ലെ മെൽബോൺ ഒളിമ്പിക്സിലേ ഒരുങ്ങിക്കഴിഞ്ഞിരുന്നു. അതിൽ അവസാനത്തെ ആണി വയ്ക്കാനുള്ള വേദിയായി ഡെൽഹി തിരഞ്ഞെടുത്ത പാകിസ്ഥാനികളുടെ രംഗബോധത്തെ നാം വാഴ്ത്തുക. മൻസൂർ സീനിയറെപ്പോലുള്ള പാകിസ്ഥാൻെറ പ്രായം ചെന്ന കളിക്കാർക്കൊപ്പം പോലും നമ്മുടെ 'പുതുരക്ത'ത്തിന് ഓടാൻ കഴിഞ്ഞില്ലെന്നു വന്നാൽ ഇനി നാം ഭാവിയെ പ്രതീക്ഷയോടെ നോക്കിയിട്ടെന്തു കാര്യം. ഇന്ത്യക്കെതിരെ രണ്ടു ഗോളിൻെറ ജയമേ പാകിസ്ഥാൻപോലും പ്രതീക്ഷിച്ചിരുന്നുള്ളു. പക്ഷേ, രാജീന്ദർ സിംഗ് സീനിയറിൻെറ ഒച്ചിൻെറ വേഗവും വഴിതെററി മൈതാനത്തിലെത്തിയവനെപ്പോലെ നിന്ന ഗോളി നെഗിയുടെ പരിഭ്രമവും കണ്ടപ്പോൾ ഒരു കശാപ്പു തന്നെ നടക്കുമെന്ന് കളി കണ്ടിരുന്നവർക്കു മനസ്സിലായി. ഭാരതമാതാവിനു കീജേ വിളിച്ചവർ രണ്ടാം പകുതിയിൽ പാകിസ്ഥാനു ജയ് വിളിച്ചതു് അവരുടെ കളിയുടെ ചന്തം കണ്ടുകൊണ്ടാണ്. നേരത്തേയുള്ള മത്സരങ്ങളിൽ ഇന്ത്യ ദുർബ്ബലരായ ശക്തികളെ തവിടുപൊടിയാക്കിയപ്പോൾ നിന്നു ചിരിച്ച വിലസിയ മാനേജർ ബൽബീർസിംഗ് സീനിയറിനു നേരെ ക്യാമറ തിരിച്ച ദൂരദർശൻ കലാശക്കളിക്കുശേഷം ആ മനുഷ്യനെ ഒരുനോക്കു കാണാനുള്ള അവസരം സൃഷ്ടിക്കാത്തതു കഷ്ടമായിപ്പോയി. ഇനി നമുക്ക് ഇന്ത്യൻ ഹോക്കിയുടെ പഴയ പ്രതാപകഥകളെക്കുറിച്ചോർത്തും ഹോക്കി മാന്ത്രികന്മാരായ പിതാമഹന്മാരെക്കുറിച്ചോർത്തും കാലം കഴിക്കാം.

ആറു ടീമുകൾ പങ്കെടുത്ത വനിതാ ഹോക്കിയിൽ ഇന്ത്യക്കു് ഒരു സ്വർണ്ണം നൽകിയതിന് എലീസാനെൽസനോടും കൂട്ടുകാരികളോടും നാം എക്കാലവും നന്ദിയുള്ളവരായിരിക്കണം. പോപ്പുലർഗെയിമുകൾ ഇപ്പോഴും നമുക്ക് ബാലികേറാമലയാണെന്ന് ഏഷ്യാഡ് നമ്മോടു് ഉരുവിടുന്നു. വോളിബാളിലും ബാസ്കററ്ബാളിലും ബാഡ്മിൻറനിലും ടെന്നീസിലും ഏഷ്യൻ നിലവാരത്തിലേക്ക് നമുക്കുയരണമെങ്കിൽ ഇനിയും വർഷങ്ങൾ തന്നെ വേണ്ടിവന്നേക്കും. ഫുട്ബാളിൽ നാം ക്വാർട്ടറിലെത്തി. അതുകൊണ്ടു് ഹൂഗ്ലി നദിയിൽ മുങ്ങിച്ചാകേണ്ട കാര്യമില്ല. ഭാസ്കർഗാംഗുലിയിൽനിന്നും കൂട്ടുകാരിൽനിന്നും പ്രതീക്ഷിച്ചതിലധികം നമുക്ക് അവർ തന്നു. ലീഗ്റൗണ്ടിൽ ഗ്രൂപ്പു ജേതാക്കളെ നിശ്ചയിക്കാൻ ചൈനയോടു നാം കളിച്ചകളി ഇന്ത്യക്കു് അഭിമാനം തരുന്നതാണ്. ഭാഗ്യക്കേടു കൊണ്ടുമാത്രം ആ മത്സരത്തിൽ നാം സമനിലയിൽ കുരുങ്ങിപ്പോയി. ക്വാർട്ടർ ഫൈനലിൽ നാം സൗദി അറേബ്യയോടാണ് തോററതു്. നമ്മുടെ ഫോർവേഡുകൾ ലക്ഷ്യബോധം കാട്ടിയിരുന്നുവെങ്കിൽ ഇന്ത്യ ഫുട്ബാൾമത്സരങ്ങളുടെ സെമിയിലെത്തുമായിരുന്നു. ബാഡ്മിൻറനിൽ മെൻസ് സിംഗിൾസിൽ ഇന്തോനേഷ്യയുടെ പഴയ സിംഹമായ ഹദിയാനേത്തായെതോല്പിച്ചസെമിയിലെത്തിയ നമ്മുടെദേശീയചാമ്പ്യൻ സയ്ദ്മോഡിക്കു് ഇനി ഇൻററർനാഷണൽമത്സരങ്ങളിൽ വമ്പന്മാരെ തൻേറടപൂർവ്വം നേരിടാം. സെമിയിൽ ചൈനയിലെ ഹാൻ ജിയാനിൽനിന്ന് മോഡി ഒരു പാഠം പഠിച്ചിട്ടുണ്ടാവും. ബാഡ്മിൻറനിൽ ശബ്ദം ഉയർത്തുന്ന സ്മാഷുകൾ അല്ല മത്സരവിധി നിശ്ചയിക്കുക; മറിച്ച് തന്ത്രങ്ങളാണ്. ഹാൻജിയാനെപ്പോലൊരു തന്ത്രശാലിയെ ലോകം ബാഡ്മിൻറനിൽ അടുത്ത കാലത്തൊന്നും കണ്ടിട്ടില്ല. സിംഗിൾസ് ഫൈനലിൽ ഹാൻജിയാനും നിലവിലുള്ള ചാമ്പ്യനും ലോകത്തിലെ ഒന്നാം നമ്പർ കളിക്കാരനെന്നു യൂറോപ്യർ പോലും സമ്മതിക്കുന്ന ഇന്തോനേഷ്യയിലെ ലിംസ്വീ കിങ്ങും തമ്മിലുള്ള മത്സരം ബാഡ്മിൻറൻ കളിയെ സ്നേഹിക്കുന്നവർക്കു ലഭിച്ച വിലപിടിപ്പുള്ള വിരുന്നായിരിക്കും. ആദ്യഗെയിമിൽ കോർട്ടു പിളർക്കുന്ന സ്മാഷിങ്ങിലൂടെ കിങ് സ്വന്തം പേരിൽ പത്തു പോയിൻറ് കുറിക്കുമ്പോൾ സ്കോർബോർഡിൽ ഹാൻജിയാൻെറ പേരിലുണ്ടായിരുന്നതു് വെറുമൊരു വട്ടപ്പൂജ്യമായിരുന്നു. തോൽവിയുടെ നിമിഷത്തിൽ ചൈനക്കാരുടെ മനസ്സ് തെല്ലും ഉലയുകയില്ലെന്ന് ഹാൻജിയാൻ തെളിയിച്ചു. വെറും പൂജ്യത്തിൽ നിന്നു മുന്നോട്ടു കയറി 13-ൽ കിങ്ങിനെ സമനിലയിൽതറച്ച് ഒപ്പത്തിനൊപ്പം മുന്നോട്ടുപോയി ഗെയിമെടുത്ത ആ ചൈനീസ് കളിക്കാരൻെറ ചിത്രം കളി നേരിട്ടുകണ്ടവരുടേയും ടെലിവിഷനിലൂടെ കണ്ടവരുടേയും മനസ്സിൽനിന്ന് അത്ര എളുപ്പം മായുകയില്ലെന്നു തോന്നുന്നു.

ഒൻപതാം ഏഷ്യൻ ഗെയിംസിൻെറ ചരിത്രപ്രാധാന്യം, വൻ കരയിലെ ഏററവുംവലിയ കായികശക്തിയായി ചൈന ഉയർന്നുവെന്നതുതന്നെ. മുപ്പത്തിയൊന്നു വർഷമായി സ്പോർട്സിൽ ഏഷ്യയുടെ മുകൾത്തട്ടിൽനിന്നിരുന്ന ജപ്പാനെ താഴത്തിറക്കാൻ ചൈനക്കു് എട്ടുവർഷം മാത്രമേ വേണ്ടിവന്നുള്ളു. ഡൈവിങ്ങിലും ജ

അപ്പുവിന് യാത്രാമംഗളം. പുഷ്പങ്ങൾകൊണ്ടു തീർത്ത അപ്പുവിനെ യാത്രയയ്ക്കാൻ പക്ഷികൾക്കും മൃഗങ്ങൾക്കും പുറമേ സുന്ദരികളും.



ബിറം ടെന്നീസിലും ജിംനാസ്റ്റിക്സിലും മറേറതെങ്കിലും ഏഷ്യൻരാജ്യങ്ങളെ തങ്ങളുടെ നാലയലത്തു പോലും എത്താൻ ചൈന അനുവദിച്ചില്ല. ഷൂട്ടിങ്ങിൽ ചൈന സ്വർണ്ണമെഡൽ ത്തുവാരുന്നതു തടഞ്ഞതു് മറെറാരു കമ്മ്യൂണിസ്റ്റ് രാജ്യമായ ഉത്തരകൊറിയയാണ്. ഉത്തരകൊറിയയിലെ ഗിൽ മാൻസോം ഷൂട്ടിങ്ങിൽനിന്നു നേടിയതു് നാലു സ്വർണ്ണമെഡലാണ്. ഡൈവിങ്ങിൽ ചൈനയെ വെല്ലാൻവന്ന ജപ്പാനു ലഭിച്ചതു് ഓട്ടമെഡലുകൾ മാത്രമാണ്. പവർ ലിഫ്ററിങ്ങിലും ചൈന ശക്തി കാട്ടുകയുണ്ടായി. അത്‌ലററിക്സിൽ ബാങ്കോക്കിൽവച്ച് ചാമ്പ്യൻഷിപ്പുനേടിയ ചൈനയ്ക്കു് ഇക്കുറി അതു കൈവിടേണ്ടിവന്നു. ഉദയസൂര്യന്റെ നാട്ടിൽനിന്നെത്തിയ ചെറുപ്പക്കാരായ ഓട്ടക്കാരാണ് അത്‌ലററിക്സിൽ ചൈനയ്ക്കു് തിരിച്ചടി നൽകിയതു്. ജപ്പാൻ പതിനഞ്ചു സ്വർണ്ണമെഡൽ നേടിയപ്പോൾ ചൈനയ്ക്കു് പന്ത്രണ്ടുസ്വർണ്ണവുംകൊണ്ടു രണ്ടാം സ്ഥാനത്തേക്കു് മാറിനില്ക്കേണ്ടിവന്നു. എങ്കിലും ഏഷ്യൻ ഗെയിംസിലെ ഏററവും മികച്ച അത്‌ലററിനെ അവതരിപ്പിച്ചുവെന്നതിൽ ചൈനയ്ക്കു് അഭിമാനംകൊള്ളാം. ഹൈജംപിൽ 2 മീററർ, 33 സെൻറിമീററർ ഉയരം പിന്നിട്ട ഷുജിയാൻഹുവയാണ് ആ അത്‌ലററ്. ഹൈജംപിൽ നിലവിലുണ്ടായിരുന്ന റെക്കേർഡ് ഇറാനിലെ തെമൂർ ഖിയാസിയുടെ 2 മീററർ 21 സെൻറിമീറററാണ്. ജിയാൻഹുവാഷു ഡെൽഹിയിൽ അതിനെക്കാൾ 12 സെൻറി മീററർ കൂടുതൽ ചാടുകയുണ്ടായി ലോകത്തിലെ ഏററവും മികച്ച നാലു ഹൈജംപ് ചാട്ടക്കാരിൽ ഒരാളായ ജിയാൻഹുവാഷു കിഴക്കൻജർമ്മനിയിലെ ജെഡ് വെസ്സിങ്ങിന്റെ 2.36 മീററർ എന്ന ലോകറെക്കേർഡ് താണ്ടാൻ ശ്രമംനടത്തിയെങ്കിലും നെല്ലിടകളുടെ വ്യത്യാസത്തിൽ തോൽവിയടഞ്ഞു. പുരുഷന്റെ കായികശേഷി മുഴുവൻ തെളിയിക്കുന്ന ഡെക്കാത്തലണിൽ ചൈനയിലെ കാരകചിയാങ് വി. എസ്. ചൗഹാന്റെ റെക്കേർഡ് (7375 പോയിൻറ്) ഭേദിച്ചുകൊണ്ടാണ് (7431 പോയിൻറ്) സ്വർണ്ണമെഡൽ കഴുത്തിലണിഞ്ഞതു്. ഏഷ്യാഡിൽ ചൈനയ്ക്കു് ഏററവും അധികം കൈയടി നേടിക്കൊടുത്തതു് ജിംനാസ്റ്റിക്സിൽ അദ്ഭുതവിദ്യകൾ കാട്ടിയ വു ജിയാനി എന്ന അദ്ഭുതബാലികയാണ്.



ജിയാൻ ഹുവാഷുവിന്റെ സ്വർണ്ണച്ചാട്ടം.
ലോക റെക്കേർഡിനു് നെല്ലിടകൾമാത്രം താഴെ

ഏഷ്യയിലെ ഏററവും വലിയ കായികശക്തി എന്ന പദവി കൈവിട്ടുപോയെങ്കിലും ജപ്പാനു അഭിമാനിക്കാൻ ഒട്ടേറെ വിജയങ്ങളുണ്ട്. തല്ക്കത്തോറ നീന്തൽക്കുളത്തിൽ ഓരോ മത്സരത്തിലും ജാപ്പനീസ് ജല കന്യകകൾ ഫിനിഷിങ് പോയിൻറിലെത്തുമ്പോൾ ഗെയിംസ് റെക്കേർഡുകൾ വെള്ളത്തിൽ താഴുകയായിരുന്നു. നൂറു മീററർ ഫ്രീ സ്റ്റൈലിൽ ഒരു മിനിട്ടിൽകുറച്ചു സമയമെടുത്ത ആദ്യത്തെ ഏഷ്യാക്കാരി എന്ന സ്ഥാനം ജപ്പാനിലെ കഓരി യനാസേക്കുള്ളതാണ്. യനാസേക്കു നൂറു മീററർ നീന്തിയെത്താൻ വേണ്ടിവന്ന സമയം 58.62 സെക്കൻഡായിരുന്നു. ഹാമർത്രോയിൽ തുടരെ നാലാമത്തെ ഏഷ്യൻ ഗെയിംസ് സ്വർണ്ണം നേടിയ ഷിഗെ നെബു മുറോഫിഷി എന്ന മുപ്പത്തേഴുകാരനെ ഏഷ്യാഡിലെ മികച്ച അത്‌ലററായി ആദരിച്ച തീരുമാനം ഔചിത്യം നിറഞ്ഞതാണ്. മുറോഫിഷി വെറുതേ സ്വർണ്ണം നേടുകയായിരുന്നില്ല. ഹാമർ ത്രോ 71.11 മീററർ അകലേക്കു് ചുഴററിയെറിയുമ്പോൾ ബാങ്കോക്കിൽ താൻതന്നെ സ്ഥാപിച്ച 68.22 മീററർ എന്ന റെക്കേർഡിനു് ആയുസ്സു നഷ്ടപ്പെട്ടു. ജപ്പാനിലെ ഹിരോമി ഇസാക്കി വനിതകളുടെ 200 മീറററിലും 400 മീറററിലും വിജയിച്ചു 9-ാം ഏഷ്യാഡിൽ ഡബിൾ നേടിയ ഏക അത്‌ലററായി ഉയർന്നു. പുരുഷന്മാരുടെ വോളീബോളിൽ ജപ്പാൻ കരസ്ഥമാക്കിയ വിജയത്തിനു പകവീട്ടലിന്റെ സുഖമുണ്ടായിരുന്നു. നേരത്തെ നടന്ന വനിതാ വോളീബോളിൽ സ്ട്രെയിററ് സെററിനു ജപ്പാൻകാരികളെ നിഷ്പ്രഭരാക്കിയ ചൈനയെ മെൻസ് വോളീബോളിൽ ഒരു ഗെയിം പോലും നൽകാതെയാണു തോല്പിച്ചതു്. ഗുസ്തി മത്സരങ്ങളിലും ജപ്പാൻ തങ്ങളുടെ ശക്തിതെളിയിക്കുകയുണ്ടായി.

ചൈനയ്ക്കും ജപ്പാനും പിറകിലായി സ്ഥാനം ഉറപ്പിച്ച ദക്ഷിണ കൊറിയ ബോക്സിങ്ങിലും സൈക്കിളിങ്ങിലുമാണ് കൂടുതൽ മെഡലുകൾ സമ്പാദിച്ചതു്. മാരത്തോണിൽ ലഭിച്ച സ്വർണ്ണമെഡലിനു് ഏറെമൂല്യം അവകാശപ്പെടാം. ഫുട്ബോൾ മത്സരങ്ങളിൽ സുവർണ്ണ ജേതാക്കളാകുമെന്നു കരുതപ്പെട്ടിരുന്ന കുവൈററിനെ ഏകഗോളിനു വീഴ്ത്തി ഇറാക്കു് വിജയിച്ചു. കുവൈററും ഉത്തരകൊറിയയും തമ്മിലുള്ള സെമിഫൈനൽ മൽസരം ഗെയിംസിനു കളങ്കം ചാർത്തുന്ന രംഗങ്ങൾ സൃഷ്ടിക്കുകയുണ്ടായി. ഉത്തര കൊറിയയുമായി രാഷ്ട്രീയ ശത്രുതയിൽ കഴിയുന്ന തായ്‌ലൻഡിൽനിന്നൊരാളെ മത്സരം നിയന്ത്രിക്കാൻ വിളിച്ചതു് വിവേകശൂന്യമാണ്. തായ്‌ലൻഡുകാരൻ റഫറി വിജിത്ത് ശരിക്കു 'കളി'ക്കുകയും ചെയ്തു. ഒരു ഗോളിനു മുന്നിൽ നിൽക്കവേ ഉത്തരകൊറിയയ്ക്കെതിരെ റഫറി പെനാൽററി വിധിച്ചതിനു ഒരു കാരണവുമില്ലെന്നു് കളി കണ്ടിരുന്നവർക്കറിയാം. റഫറിയുടെ ആഗ്രഹംപോലെ കുവൈററ് ഫൈനലിലെത്തി. പക്ഷേ, അതിനു അയാൾക്കു് സ്വന്തം തടി ചീത്തയാക്കേണ്ടിവന്നു.

മഹത്തായ കായികമേള നടത്താൻ ഇന്ത്യയ്ക്കു് കഴിവുണ്ടെന്നു് ഒൻപതാം ഏഷ്യൻ ഗെയിംസ് തെളിയിച്ചു. പ്രധാനമന്ത്രി ഇന്ദിരാഗാന്ധിക്കു് ഇല്ലായ്മകളുടെ നടുവിൽ കഴിയുന്ന രാജ്യം നൽകിയ ഏററവും മികച്ച ജന്മദിന സമ്മാനമായിരുന്നു ഏഷ്യൻ ഗെയിംസ്. ഇന്ദിരാഗാന്ധിയുടെ ഏററവും വലിയ രാഷ്ട്രീയ വിജയമെന്നാണ് ലണ്ടനിലെ പത്രങ്ങൾ ഏഷ്യാഡിനെ വിശേഷിപ്പിച്ചതു്. ഏഷ്യാഡിനു തൊട്ടുപിറകെ കർണ്ണാടകത്തിലും ആന്ധ്രയിലും ത്രിപുരയിലും തിരഞ്ഞെടുപ്പു നടത്താനുള്ള തീരുമാനം ഒരുപക്ഷേ, ഇന്ദിരാഗാന്ധി ബദ്ധിപൂർവ്വം എടുത്തതാവാം. മഹത്തായ കായികമേള എങ്ങനെ നടത്തണമെന്നു നാം പഠിച്ചു കഴിഞ്ഞു. ഇനി പഠിക്കാനുള്ളതു് അത്തരം കായിക മേളകളിൽ എങ്ങനെ വിജയം നേടാമെന്നുള്ളതാണ്.



ഏഷ്യാഡ് മെഡൽ അഞ്ചാം തവണ. സ്വർണ്ണം നാലാം തവണ. ഒൻപതാം ഏഷ്യാഡിന്റെ വിസ്മയം ആയി മാറിയ ജപ്പാനിലെ ഷിഗനെ—ബു മുറോഫിഷി



ഹിരോഷി ഇസസാക്കി: ജപ്പാനിൽ നിന്നു വന്ന ട്രാക്കിലെ കൊടുങ്കാററ്. 400 മീററിൽ പി. ടി. ഉഷയെ രണ്ടാം സ്ഥാനത്തേക്കു തള്ളിയതു് ഈ പെൺകുട്ടിയാണ്.





'ഇനി എൺപത്തിയാറിൽ സോളിൽ കാണാം' ഡിസംബർ 4-ാം തീയതി വൈകിട്ടു് 5.17-നു് നെഹ്‌റു സ്റ്റേഡിയത്തിലെ ഇലക്‌ട്രോണിക് ബോർഡിൽ തെളിഞ്ഞ ദൃശ്യം





കൗമുദി ന്യൂസ് സർവീസ്




**സംസ്കാരം വളർന്നു തഴയ്ക്കാൻ മനുഷ്യനു് തണലായി നിന്നതു് കാടാണു്. ഇന്നു് പരിഷ്കാരം ചീറ്റിത്തുപ്പുന്ന വിഷം ഭൂമുഖത്തു് ഇനി ശേഷിക്കുന്ന ഹരിത വിശുദ്ധിയെയും തീണ്ടുന്നു. അമ്ള മഴയും വരണ്ടമഴയുമേററു് കാടുകരിയുന്നു. മനുഷ്യൻ സ്വയം വരുത്തിവയ്ക്കുന്ന കൊടും ദുരന്തത്തെയോർത്തു കാടുകരയുന്നു**

ഈയിടെ വന്ന ഒരു റിപ്പോർട്ടനുസരിച്ചു് മദ്ധ്യയൂറോപ്പിലെ എല്ലാ ഫിർമരങ്ങളും നശിച്ചുകഴിഞ്ഞു. മരത്തലപ്പുകളിലെല്ലാം സൽഫർ ഡയോക്സൈഡ് പാട കെട്ടിയതുമൂലമുണ്ടായ ഒരു മഹാമാരിയാണിതു്. അതിയായ വ്യവസായവല്ക്കരണത്തിന്റെ ഫലമാണിതു്. പുകക്കുഴലുകൾ ഛർദ്ദിച്ചുവിടുന്ന കൊടുംവിഷത്തിന്റെ ഫലം.

കാടുകൾ കരയുന്നു. അവ മനുഷ്യരാശിയെത്തന്നെ ശപിക്കുന്നു.

കാടുകളെയോർത്തു കരയാൻ നമുക്കിന്നു കവികളുണ്ടു്. കാടുകളെ പ്രേമിക്കുന്ന സംഘടനകളുണ്ടു്. കാടു സംരക്ഷണ പ്രസ്ഥാനങ്ങൾ ശക്തമായുണ്ടു്. പക്ഷേ, കാടുകൾ കരയുന്നു. കരിയുന്നു.

കാടുകൾക്കു് അസംസ്കൃതവിഭവ ഖനിയെന്ന സാമ്പത്തികപ്രാധാന്യം മാത്രമല്ലല്ലോ ഉള്ളതു്. ജീവിതത്തിന്റെ രക്ഷകർ കൂടിയാണവ. മണ്ണൊലിപ്പു് തടഞ്ഞു്, കാലാവസ്ഥാമാററങ്ങൾക്കെതിരെനിന്നു്, അന്തരീക്ഷത്തിലെ ഈർപ്പാംശം രക്ഷിച്ചു്, കാററിന്റെ വേഗം കുറച്ചു്, വെള്ളത്തിന്റെ ഒഴുക്കു നിയന്ത്രിച്ചു്, ഊററുവെള്ളത്തിനു് ഉതവിചെയ്തു്, പക്ഷി-മൃഗാദികൾക്കു് അഭയമരുളി-പ്രപഞ്ചപരിസ്ഥിതി സംരക്ഷിക്കുന്ന ഏററവും വലിയ ഘടകമായി കാടുകൾ നിൽക്കുന്നു. അഥവാ നിന്നു. അന്തരീക്ഷത്തിലെ പൊടിയും റേഡിയോ-ആക്റ്റീവ് ശകലങ്ങളും വിഷമയ വാതകങ്ങളും നീക്കംചെയ്തു് വായുവിനെ മധുരമുള്ളതാക്കുന്നതും പ്രകൃതിദത്തമായ ഒരു സൗണ്ട് അബ്സോർബറായി വർത്തിക്കുന്നതും വിശ്രമ-വിനോദങ്ങൾക്കു് ഇടം നൽകുന്നതും കൂടി കാടുകളാണു്.

പന്ത്രണ്ടു മരങ്ങൾചേർന്നു പുറത്തുവിടുന്ന ഓക്സിജൻ മതി ഒരാളിനു് ഒരു ദിവസം ശ്വസിക്കാൻ. ഒരൊററ ബീച്ച് മരം 100-വർഷം ശുദ്ധീകരിക്കുന്ന വായു 800-വീടുകൾക്കു് ഒരാണ്ടിലേക്കു തികയും. ഒരു മരം വെട്ടിയാൽ മുപ്പതിലേറെ ഇനം ജീവികൾക്കു് ഹാനി വരുമെന്നാണു് ഒരു കണക്കു്.

മനുഷ്യരാശിക്കു് ഇത്രയേറെ പ്രധാനപ്പെട്ട കാടുകൾ രോഗാതുരമായിരിക്കുന്നു. ഈ അവസ്ഥ പഠിച്ച ശാസ്ത്രജ്ഞർ പറയുന്നതു കേട്ടാൽ ഞെട്ടിവിറച്ചുപോകും. മദ്ധ്യയൂറോപ്പിലെ ഫിർ മരക്കാടുകൾ ഒന്നൊഴിയാതെ ദ്രവിച്ചുതുടങ്ങി; പൈൻ മരക്കാടുകളിലെ മൂന്നിൽ ഒരുപങ്കും നാശോന്മുഖമാണു്. വടക്കേറൈൻ വെസ്റ്റ് ഫാലിയാ മേഖലയിൽ ആരോഗ്യമുള്ള ഒരൊററ കോണിഫെറസ് മരമില്ല. പൊതുവേ കാടുകൾ 58 ശതമാനം കണ്ടു് തകർന്നിരിക്കുന്നു. തെക്കേ ജർമ്മനിയിലെ വെള്ളിമരങ്ങൾ മൂന്നിലൊന്നും പൊയ്പ്പോയി.

ഇതിനെല്ലാം കാരണം അന്തരീക്ഷ മലിനീകരണമാണു്. വ്യവസായശാലകളിലെയും മററും യന്ത്രങ്ങൾ ചവച്ചുതുപ്പുന്ന വിഷധൂമങ്ങൾ കലർന്നു് അന്തരീക്ഷമാകെ ദൂഷിച്ചിരിക്കുന്നു. കൂടക്കൂടെ പെയ്യുന്ന 'അമ്ലമഴ'യാണു് ഈ മലിനീകരണത്തിന്റെ ഒരു സൃഷ്ടി. കൽക്കരി ഉപയോഗിക്കുന്ന വൈദ്യുതി നിലയങ്ങളും റിഫൈനറികളും വീടുകളും ചേർന്നു് ശേലക്ഷക്കണക്കിനു ടൺ സൽഫർ ഡയോക്സൈഡ് വാതകമാണു് പ്രതിവർഷം പുറത്തേക്കു വമിച്ചുകൊണ്ടിരിക്കുന്നതു്. സൂര്യപ്രകാശവും നീരാവിയും ചേർന്നു് ഈ സൽഫർ ഡയോക്സൈഡിനെ സൽഫ്യൂറസ് ആസിഡും സൽഫ്യൂറിക് ആസിഡും ആക്കിമാററുന്നു. മഴയിൽ കലർന്നു് ഇതു താഴേക്കു പതിക്കുന്നതാണു് ''അമ്ലമഴ.'' വ്യവസായ നഗരങ്ങളിൽ അമ്ലമഴ ആററം ബോംബിനെപ്പോലെ ഭീതിയുളവാക്കുന്നു. കാടുകൾക്കു മാത്രമല്ല, ജീവജാലങ്ങൾക്കും അമ്ലമഴ എന്തു ചെയ്യുമെന്നു വിവരിക്കേണ്ട കാര്യമേ ഇല്ല.

ഹരിതവനങ്ങൾ പേടിച്ചു വിറയ്ക്കുന്നു. അമ്ലമഴകൾ അവയെ വിഴുങ്ങാൻ പാഞ്ഞുവരുന്നു

അമ്ലമഴപോലെ തന്നെയാണു് 'വരണ്ട മഴ'യുടെ കാര്യവും. വെള്ളമില്ലാത്ത മഴ. വാതകങ്ങളും പൊടിപടലങ്ങളും മാത്രം ഉതിരുന്ന മഴ. മരങ്ങളിൽ വന്നുവീഴുന്ന അമ്ലവും വാതകങ്ങളും താഴേക്കിറങ്ങി മണ്ണിൽക്കലർന്നു്, സർവ്വമാന നാശങ്ങളും വിതയ്ക്കുന്നു. ഇതിന്റെ ആദ്യഫലം ചെടികളുടെ നേരിയ വേരുപടലങ്ങൾ ചീഞ്ഞുപോകലാണു്. പോഷകങ്ങൾ ഇല്ലാതാവുന്നു. മണ്ണിലേക്കു് അരിച്ചിറങ്ങുന്ന വിഷം വനമണ്ണിന്റെ വളക്കൂറിനെ തിന്നൊടുക്കുന്നു. എത്രയോതരം വിശിഷ്ട ജൈവാംശങ്ങളെ നശിപ്പിക്കുന്നു. മണ്ണിന്റെ വിലയുററ ഘടകങ്ങളെ—മഗ്നീഷ്യം പോലുള്ളവയെ—അലിയിച്ചു് ഊററുവെള്ളത്തിൽ കലർത്തുന്നു. ഈ വിഷം കളിമണ്ണിനെ പിരിച്ചു് വിഷമയമായ അലൂമിനിയം അയോൺസാക്കി മാററുന്നു. ആക്രമണകുതുകികളായ അലൂമിനിയം അയോൺസ്, വനമണ്ണിലെ ഗുണകാരികളായ ബാക്ടീരിയകളെ കൊല്ലുന്നു. കരിയിലകൾ ചീയുന്നതിനെ തടയുന്നു. വളക്കൂറുണ്ടാക്കുന്ന മണ്ണിരകൾ എന്ന മഹാമാന്ത്രികരുടെ വംശനാശം വരുത്തുന്നു. അലൂമിനിയം അയോൺസ് വേരിലൂടെ മുകളിലോട്ടും കയറുന്നു. കയറി മരത്തിന്റെ കോശങ്ങളെ തകർക്കുന്നു; മരം നശിക്കുന്നു. പുകക്കുഴലിൽനിന്നു് മരമരണം വരെയുള്ള ഈ ഭീകരനാശത്തിന്റെ പാത മനസ്സിരുത്തി മനസ്സിലാക്കുമ്പോഴാണു് രക്ഷയില്ലാത്ത ഒരു ട്രാജഡിയുടെ അരികിലാണു് ജീവരാശി ചെന്നെത്തിയിരിക്കുന്നതു് എന്നു നാം അറിയുക.

വ്യവസായശാലകളുടെ പുകക്കുഴലുകളെ മാത്രം ഈ ട്രാജഡിയിലെ വില്ലന്മാരായി കരുതിയാൽപ്പോരാ. മോട്ടോർ വാഹനങ്ങളുടെ പുകക്കുഴലുകൾ ചെയ്തുവയ്ക്കുന്ന ദ്രോഹവും ഒട്ടും ചെറുതല്ല. ഒരു കാറിന്റെ എൻജിൻ ആറുമണിക്കൂർ നേരം നിറുത്താതെ പ്രവർത്തിച്ചുകൊണ്ടിരുന്നാൽ, 10 മീററർ വ്യാസമുള്ള ബലൂൺ നിറയ്ക്കാനാവശ്യമായ വാതകം കിട്ടും. 1980-ലെ ഒരു കണക്കനുസരിച്ചു് പടിഞ്ഞാറേ ജർമ്മനിയിൽ 300 ലക്ഷം മോട്ടോർ വാഹനങ്ങളുണ്ടായിരുന്നു. ഇവ പുറത്തുവിട്ട വാതകത്തിന്റെ കണക്കു് ഊഹിക്കാമല്ലോ; ഇവ വിതച്ച നാശത്തിന്റെ വലുപ്പം ഗ്രഹിക്കാമല്ലോ.

**കാടുകൾ കരയുന്നു. മനുഷ്യരെയും മററു ജീവജാലങ്ങളെയുമോർത്തു് കരയുന്നു. ഒടുവിൽ കരിഞ്ഞുവീഴുന്നു.**

# സംതൃപ്തൻ

**ബാലചന്ദ്രൻ ചുള്ളിക്കാട്**

**അ**യാൾ ആത്മമാകാം.
ജീവിതം അയാൾക്ക സ്വൈരം കൊടുത്തില്ല.
വിരമിക്കാൻ ഒരു ചാരുകസേര കൊടുത്തില്ല.
ഇണചേരാൻ ഒരിടം.
ഒരുപാത്രം മറവി.
ഇരവിലോ പകലിലോ
ഭയരഹിതമായ ഒരു നിമിഷം—ഒന്നും കൊടുത്തില്ല.
ഭൂമിയുടെ താളിൽ അയാൾക്ക പേർ കൊടുത്തില്ല.

എന്നാൽ അയാളോ?
ജീവിക്കുന്ന ഓരോ നിമിഷത്തിനും
വാടക കൊടുത്തു
ഓരോ സ്വപ്നത്തിനും നികുതി കൊടുത്തു
അന്യരെ വിൽക്കാനറിയാത്തതുകൊണ്ടു്
തന്നെത്തന്നെ വിററുതീർത്തു.
സുഖവും ദുഃഖവും സഹിച്ചു സഹിച്ചു്,
അയാൾ വിളഞ്ഞുകടുത്തു.

എങ്കിലും,
ചിലരെ സ്നേഹിക്കുന്നതുകൊണ്ടു്
അയാൾ നിരാശനാകുന്നില്ല.
ചിലരാൽ സ്നേഹിക്കപ്പെടുന്നതുകൊണ്ടു്
അയാൾ ആനന്ദിക്കാതിരിക്കുന്നില്ല.
അതിലധികം ആഗ്രഹിക്കാത്തതുകൊണ്ടു്
അയാൾ ആത്മഹത്യ ചെയ്യുന്നില്ല.
ഒരു നിമിഷംപോലും
പൊരുതാതിരിക്കുന്നില്ല.

ഒടുവിൽ,
തോററിട്ടും കളി തുടരുന്ന
ഈ ചതുരംഗക്കാരനോട്
പത്രക്കാർ ചോദിച്ചു: "താങ്കൾക്ക മടുത്തില്ലേ?"
അയാൾ പറഞ്ഞു: ഞാൻ സംതൃപ്തനാണ്.



# കണ്ണീച്ചകൾ

**ചേരാവള്ളി ശശി**

**പൊ**ള്ളുന്ന ചൂടേററുടൽ വെന്തിളം കറുക
വെള്ളം തിരഞ്ഞു പുകയുമ്പോൾ,
വിണ്ണിൽപ്പറന്നു മധുണ്ണുകാൻ മറന്ന കിളി
മണ്ണിൽ തളർന്നു പിടയുമ്പോൾ,
കണ്ണീച്ചകൾ മുറിയിൽ മൂലയ്ക്കയച്ചരടിൽ
നവ്യാനുഭൂതി നുകരുന്നു.
സർവ്വം മറന്നമൃതപാനീയ മോദസുഖ-
മന്ത്രങ്ങൾ മൂളിയമരുന്നു.

ചിന്നും സുതാര്യമണിവർണ്ണങ്ങളാൽ ചിറകു
മിന്നിച്ചു പാറിയണയുന്നോർ,
കണ്ണീച്ചകൾ-കൊച്ചുനേതാക്കളാർത്തിയോടെ
ഗർവ്വോടെ, സ്വാർത്ഥതകളോടെ,
താഴേക്കൊഴിഞ്ഞു ചെറുകാററത്തുലഞ്ഞു, കളി-
യാടുന്നയച്ചരടിലാകെ,
ആർപ്പോടെ പററിക്കടിച്ചൂററിയിപ്പഴയ
രാജ്യത്തെ സ്വന്തമാക്കുമ്പോൾ,
താഴേക്കെറിഞ്ഞ യമപാശം കണക്കെയതു
പേടിപ്പെടുത്തി വളരുമ്പോൾ,
സ്ഥാനാധികാരമദമാളുന്നയിച്ചെറിയ
രാജാക്കളെ ഞാൻ നമിപ്പൂ.
നീരൂററി മേദസ്സു കൊഴുപ്പിച്ചിടുന്ന, കൃമി-
കീടങ്ങളെ ഞാൻ ശപിപ്പൂ.

കൈയാഞ്ഞു വീശിയയ നന്നായിളക്കി, കരാം
തിങ്ങുന്നവജ്ഞ പകയോടെ.
പൊങ്ങിക്കുതിച്ചു നരകത്തിപ്പരന്നു, തിര-
കണ്ണിൽച്ചുഴന്നു കയറുംപോൽ,
കണ്ണീച്ചകൾ—മുറിയിലൊന്നായു് ത്തെറിച്ചു, മുഖ-
മെങ്ങും നിറഞ്ഞു നിമിഷാർദ്ധം.
പിന്നെജ്ജയിച്ചു പ്രതികാരത്തോടേറെ ബല-
സന്നാഹസൈന്യങ്ങളോടെ.
ചെന്നിട്ടയച്ചരടിലൊന്നോടെ തൂങ്ങി, യധി-
കാരം, അഹന്തദൂരയോടെ.

കുപ്പക്കുഴിക്കുപരി വട്ടംകറങ്ങി, യവ-
ശിഷ്ടങ്ങൾ തേടിയുഴലേണ്ടോർ,
ചുററിപ്പറന്നുഴറി ദിക്കായ ദിക്കുകളി-
ലൊക്കെയുമണുക്കൾ വിതറുന്നോർ,
ധിക്കാരമോടിവിടെയെത്തിപ്പിടിച്ചമിത-
ശക്തിയാർന്നെന്നോടെതിർത്തോർ,
മുഷ്കോടിരുന്നിളകി, യിപ്പാരമർത്തി, യുരു-
ദുഃഖങ്ങൾ നീട്ടി ഞെളിയുന്നോർ,
ഇപ്പോളൊടുങ്ങേണമെന്നേ നിനച്ചുയയിൽ
വെട്ടി—യതു പെട്ടെന്നെറിഞ്ഞേൻ.

ചുററും ഇരമ്പി മദ നൃത്തം നടത്തി, മുറി-
മുററെ കൊടുങ്കാററുയർത്തി,
ക്ഷിപ്രം തെറിച്ചു ജനവാതിൽ കടന്നൊടുവിൽ
എത്തിപ്പിടിച്ചേതു ലോകം?
ആശ്വാസമൊക്കെത്തുലഞ്ഞല്പനേരമിനി
കാറേററിരുന്നു വായിക്കാം.
നേർത്തോരനക്കമതു കേൾക്കെ, ശപിച്ചു, മുഖ-
മേററം വെറുപ്പിൽത്തിരിച്ചു.
നേത്രങ്ങൾചോന്ന കൃശഗാത്രൻ വരുന്നരികിൽ
ആർക്കുന്ന കണ്ണീച്ച ചുററും!



# ചരിത്രവും കവിതയും

**ഡോക്ടർ കെ. എൻ എഴുത്തച്ഛൻ സ്മാരക പ്രഭാഷണത്തെപ്പററി ഒരു റിപ്പോർട്ടു്**

**ദേശമംഗലം രാമകൃഷ്ണൻ**

കൗമുദി ന്യൂസ് സർവീസിനുവേണ്ടി

**ല**ളിതജീവിതവും ഉന്നത പ്രതിഭയുമാർന്ന വ്യക്തിയായിരുന്നു ഡോക്ടർ കെ. എൻ. എഴുത്തച്ഛൻ. കഷ്ടപ്പാടുകളിലൂടെ വളർന്ന അദ്ദേഹം മലയാളസാഹിത്യത്തിന്റെ മറെറാരെഴുത്തച്ഛനായിത്തീന്നു. സാഹിത്യവിമർശകൻ, കവി, ഗവേഷകൻ എന്നീ നിലകളിൽ തനിമയുററ രചനകൊണ്ടു് അറിവിന്റെ ലോകത്തിൽ അദ്ദേഹം അമരനായി. പട്ടാമ്പി ഗവ: സംസ്കൃതകോളേജിൽ ഏർപ്പെടുത്തിയ 'ഡോ: കെ. എൻ. എഴുത്തച്ഛൻ സ്മാരക പ്രഭാഷണപരമ്പര' ശ്രീ. എൻ. വി. കൃഷ്ണവാരിയർ ഉദ്ഘാടനം ചെയ്തു. തന്റെ ജ്യേഷ്ഠസഹോദരനെപ്പോലെ സ്നേഹിച്ചാദരിച്ചിരുന്ന എഴുത്തച്ഛൻ ഇനിയും എത്രയോകാലം മലയാളത്തെ സമ്പന്നമാക്കാനിരിക്കേ നമ്മെ വിട്ടുപിരിഞ്ഞുവെന്നു് എൻ. വി. ഖേദപൂർവ്വം ഓർത്തു. "സാഹിത്യത്തെ സാംസ്കാരിക പശ്ചാത്തലത്തിൽ നിന്നു് അടർത്തിമാററുന്ന അക്കാദമിക് പണ്ഡിതനായിരുന്നില്ല കെ. എൻ."

നിളാ നദീതടത്തിൽ സാളഗ്രാമംപോലെവന്നടിഞ്ഞപട്ടാമ്പിയിലെവിജ്ഞാന കേന്ദ്രത്തിൽ, നദീതട സംസ്കാരത്തിന്റെ ഉജ്ജ്വല സൃഷ്ടിയാണു് എഴുത്തച്ഛൻ എന്നു് പ്രൊ: എം. അച്യുതൻ അനുസ്മരിച്ചു. ഭാരതപ്പുഴയുടെ ഇരു കരകളിലായി വ്യാപിച്ചുകിടക്കുകയാണു് കേരളീയ സംസ്കാരം. തുഞ്ചൻപറമ്പിൽനിന്നു്, വെട്ടത്തുനാട്ടിൽനിന്നു്, ആരംഭിച്ചു് പൂന്താനം ശ്ശേരി നമ്പിയുടെ തീർത്ഥഘട്ടങ്ങളിലൂടെ ഒഴുകി, വള്ളത്തോൾ—മംഗലം കവികളിലെത്തി സംപൂതമാകുന്ന ഒരു പാരമ്പര്യമാണതു്. വിശിഷ്ടപണ്ഡിതന്മാരെല്ലാം നാനാവിധമായ ജീവിതക്ലേശങ്ങളുടെ കയ്പു് കുടിച്ചാണു് മധുരവും കരുത്തും ചുരത്തിയിട്ടുള്ളതു്. കെ. എൻ. എഴുത്തച്ഛൻ ആ അനുഭവത്തിന്റെ നിറകുടമാകുന്നു. മുകളിലേക്കു് പൂവിടർന്നുനിൽക്കുമ്പോൾ എന്തിനു് മൂലങ്ങളിലേക്കു പോകുന്നുവെന്നു ചോദിക്കുന്നവരിൽനിന്നു് വ്യത്യസ്തനാണു് അദ്ദേഹം. വിജ്ഞാനത്തെ സിദ്ധാന്തവൽക്കരിക്കാൻ നില്ക്കാതെ, അവയെ ജീവിതത്തിനുവേണ്ടി ഉപയോഗക്ഷമമാക്കുകയാണു് കെ. എൻ. തന്റെ കൃതികളിലൂടെ ചെയ്യുന്നതു്. ഭഗവത്ഗീതയുടെ ഭൗതിക വ്യാഖ്യാനം സാധിച്ചതിലൂടെ അത്തരമൊരു സൽക്കർമ്മമാണു് ചെയ്തതു്. എന്തിനാണു് ഹിമാലയംകേറുന്നതു് എന്നു ചോദിക്കുന്നവരോടു്, ഹിമാലയം അവിടെയുള്ളതുകൊണ്ടുതന്നെ എന്നു് അദ്ദേഹം മറുപടി പറയുന്നു. ചരിത്രം, സംസ്കാരം, നരവംശ വിജ്ഞാനം, ഭാഷാശാസ്ത്രം, വ്യാകരണം, പ്രാചീന ഗ്രന്ഥപഠനങ്ങൾ, ആധുനികസാഹിത്യവിമർശനം, സംസ്കൃതമഹാകാവ്യം, പുരോഗമനാത്മക കവിതകൾ—ഈ രംഗങ്ങളിലെല്ലാം അദ്വിതീയമായ നേട്ടങ്ങൾവരിച്ച എഴുത്തച്ഛന്റെ പേരിൽ ഏർപ്പെടുത്തിയ 'പ്രഭാഷണപരമ്പര' കേരളത്തിന്റെ കണ്ഠാഭരണമാണെന്നു് പ്രൊഫസർ അച്യുതൻ പ്രസ്താവിച്ചു.

"കവി എത്ര മഹാനായാലും കൺമുൻപിലുള്ള കാലത്തു് ജനങ്ങൾക്കു് അവജ്ഞയാണു്'" എന്ന 'കാവ്യമീമാംസാ' വചനം അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം തികച്ചും വാസ്തവമാകുന്നു. സാഹിത്യവിമർശന ചരിത്രമെഴുതുന്നവർ അദ്ദേഹത്തിന്റെ പേരുപോലും വിട്ടുകളഞ്ഞിരിക്കുന്നു! ദുരിതങ്ങളുടെ തല്ലേററു് ശക്തനായിട്ടുള്ള കെ. എൻ. തന്റെ മിക്ക രചനകളിലും വിഭാഗീയമല്ലാത്ത മാർക്സിയൻ മനുഷ്യത്വം ഉയർത്തിപ്പിടിച്ചിട്ടുണ്ടു്. പലപ്പോഴും ചിന്തയുടെ പണിയാലയിൽ ഒതുങ്ങിക്കൂടിയ ആ മനുഷ്യൻ, അക്കാദമിക് കോൺക്രീററുഭിത്തികൾക്കുള്ളിൽ തലതച്ചുവീണിട്ടില്ല. 'പേഴ്സണാലിററി'യുടെ കുറവു എന്നു മററുള്ളവർ വിശേഷിപ്പിച്ചരീതിയിലുള്ള അദ്ദേഹത്തിന്റെ സ്വത്വം പ്രകടനപരമായിരുന്നില്ല. ആ പ്രതിഭാശാലി തന്നെത്തന്നെ മറച്ചുപിടിച്ചു. "ഓരോതരക്കാർ ഓരോ മട്ടിലാണു് എഴുത്തച്ഛനെക്കണ്ടതു്. ഒരു ഉല്ലേഖാലങ്കാരം."—ഡോക്ടർ എം. എസ്. മേനോൻ സുദീർഘമായ അനുസ്മരണപ്രസംഗം ഇങ്ങനെ അവസാനിപ്പിക്കുന്നു.

മാനവപുരോഗതി സ്വപ്നത്തെ മാത്രമല്ല, അനുഭവങ്ങളെക്കൂടി ആശ്രയിച്ചിരിക്കുന്നുവെന്നു് തെളിയിക്കുന്ന കാവ്യജീവിതവൃത്തിയാണു് കെ. എൻ. എഴുത്തച്ഛന്റേതു്. കേന്ദ്രസാഹിത്യ അക്കാദമി അവാർഡ് നേടിയ "കേരളോദയം" സംസ്കൃതമഹാകാവ്യം ഈ ദർശനത്തിന്റെ വിശിഷ്ടനേട്ടമാകുന്നു. പാരമ്പര്യങ്ങളെ കൂട്ടി വിളക്കുന്ന ഈ കൃതി, എഴുപതുകളിൽ മലയാളത്തിനും സംസ്കൃത

മലയാളത്തിന്റെ മറെറാരു എഴുത്തച്ഛൻ



എൻ. വി. കൃഷ്ണവാരിയർ, 'ഡോ: കെ. എൻ. എഴുത്തച്ഛൻ സ്മാരകപ്രഭാഷണം' നടത്തുന്നു. പ്രൊ: എം. അച്ചുതൻ, ഡോ: എം. എസ്. മേനോൻ എന്നിവരാണ് വേദിയിൽ

ത്തിനും ഒന്നിച്ചഭിമാനിക്കാവുന്ന ഉപലബ്ധിയാകുന്നു.

## സാംസ്കാരിക ചരിത്രം

''കേരളീയരുടെ സംസ്കൃതമഹാകാവ്യങ്ങളിൽ കേരളോദയത്തിനുള്ള അദ്വേർഹിതസ്ഥാനം'' എന്ന എൻ. വി. യുടെ പ്രഭാഷണപ്രബന്ധം സാഹിത്യത്തിന്റെ ഇതുവരെയുള്ള ചരിത്രഘട്ടങ്ങളെ അനാവരണം ചെയ്തു.

ഭാരതീയസമീപനത്തിലായാലും മാർക്സിയൻ മാർഗ്ഗത്തിലൂടെയായാലും ഒരു സംസ്കാരത്തിന്റെ പഠനത്തിന് ലിഖിതവും ലിഖിതേതരവുമായ സാമഗ്രികളാണ് ആധാരമായിട്ടുള്ളത്. ഭൗതികവും മൗഖികവും (Physical and Oral) ആയ പാരമ്പര്യങ്ങളെ വീണ്ടെടുക്കാൻ കഴിഞ്ഞാലേ സാമൂഹ്യചരിത്രപഠനം പൂർണ്ണമാകൂ. ഇതിൽ മൗഖിക പാരമ്പര്യത്തെക്കുറിച്ച് കുറച്ചുമാത്രമേ നമുക്കറിവുള്ളൂ. ആര്യന്മാർ ദ്രാവിഡരുടെ മൗഖിക പാരമ്പര്യത്തിൽ തല്പരരല്ലായിരുന്നതിനാൽ അതു കുറെയൊക്കെ അടിപ്പെട്ടുപോയിരിക്കുന്നു. പ്രാചീന ആഫ്രിക്കൻ ജനതയെക്കുറിച്ച് പഠിച്ചാൽ ഈ പാരമ്പര്യത്തിന്റെ പ്രസക്തി വ്യക്തമാകും.

കേരളത്തിന്റെ സംസ്കാരത്തെപ്പററി പഠിക്കുന്നതിന് ഉപകരിക്കുന്ന ലിഖിതേതര സാമഗ്രികൾ വളരെ കുറവാണ്. നവശിലായുഗഘട്ടത്തെ പ്രതിനിധാനം ചെയ്യുന്ന ഏതാനും ശിലായുധങ്ങൾ, ഇരുമ്പുയുഗത്തെ പ്രതിനിധാനം ചെയ്യുന്ന മഹാശിലാസംസ്കാരാവശിഷ്ടങ്ങൾ എന്നിവയാണ് ഈ സാമഗ്രികളിൽ മുഖ്യം. കേരളത്തിലെ ആദിമ നിവാസികളെപ്പററിയോ അവരുടെ സംസ്കാരപരിഷ്കാരങ്ങളെപ്പററിയോ അത്യന്തം പരിമിതമായ അറിവുമാത്രമേ ഇവയിൽനിന്ന് ലഭിക്കുന്നുള്ളൂ.

കേരള സംസ്കാര പഠനത്തിന് ഉപകരിക്കുന്ന ലിഖിതസാമഗ്രികളിൽ ആദ്യമായി പറയേണ്ടവ തമിഴിലെ സംഘസാഹിത്യത്തിലും സംഘാനന്തര സാഹിത്യത്തിലുമുൾപ്പെട്ടവയും കേരളീയർ രചിച്ചതെന്ന് കരുതപ്പെടുന്നവയുമായ കൃതികളാണ്. ക്രിസ്തുവർഷത്തിന്റെ ആദ്യത്തെ നാലു ശതകങ്ങളിൽ ഉണ്ടായവയായിരിക്കാമെന്ന് കരുതപ്പെടുന്ന സംഘകൃതികളിൽ കേരളത്തിലെ ഏതാനും രാജാക്കന്മാരുടെ പേരുകളും, അവരുടെ ചില യുദ്ധങ്ങളെ സംബന്ധിച്ച സൂചനകളും, കടൽത്തീരത്തും കുന്നുകളിലുമുള്ള ചില നഗരങ്ങളെ സംബന്ധിച്ച പ്രസ്താവങ്ങളുമുണ്ട്. മീൻപിടിച്ചും വേട്ടയാടിയും കൃഷിചെയ്തും ജീവിച്ചുപോന്നിരുന്ന, പലജാതികളായിത്തിരിഞ്ഞ, സാധാരണ ജനങ്ങളുടെ താരതമ്യേന സമ്പന്നമായ ഭൗതികജീവിതത്തെക്കുറിച്ചും ജ്യോതിഷവും മന്ത്രവാദവും കോമരത്തിന്റെ തുള്ളലും മററുമടങ്ങിയ അവരുടെ മതാചാരങ്ങളെക്കുറിച്ചും ഇവയുടെ മേൽ വ്യാപിച്ചുതുടങ്ങിയ ഹിന്ദുമതധാരണകളെക്കുറിച്ചും മററും പല വിവരങ്ങളും ഇവയിൽനിന്ന് ശേഖരിക്കാം. സംഘാനന്തരകൃതികളിൽ പ്രധാനപ്പെട്ടതു് ക്രിസ്തുവർഷം ആറാംശതകത്തിൽ രചിക്കപ്പെട്ടിരിക്കാവുന്ന 'ചിലപ്പതികാര'മാണ്.

സംഘസാഹിത്യത്തിനുശേഷം നിർമ്മിക്കപ്പെട്ട തമിഴിലെ വൈഷ്ണവ സാഹിത്യത്തിന് ഗണ്യമായ സംഭാവന നൽകിയ കുലശേഖര ആഴ്‌വാരും ശൈവസാഹിത്യത്തിന് സംഭാവന നൽകിയ ചേരമാൻ പെരുമാൾ നായനാരും കേരളീയരാണ്. കുലശേഖര ആഴ്‌വാർ ക്രിസ്തുവർഷം 8-ാം ശതകത്തിൽ ജീവിച്ചിരുന്നതായി കണക്കാക്കപ്പെടുന്നു. ഇദ്ദേഹം തമിഴിലെന്നപോലെ സംസ്കൃതത്തിലും കൃതികൾ രചിച്ചിട്ടുണ്ട്. അവയിൽ പ്രധാനം 'മുകുന്ദമാല' എന്ന സ്തോത്രഗ്രന്ഥമാകുന്നു. ശങ്കരാചാര്യർ ഇദ്ദേഹത്തിന്റെ സമകാലികനായിരിക്കണം. ശങ്കരാചാര്യരുടെ കൃതികൾ മുഴുവൻ സംസ്കൃതത്തിലാണല്ലോ. ഇക്കാലം മുതൽ ഗൗരവമുള്ള വിഷയങ്ങൾ പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങളുടെ നിർമ്മാണത്തിന് കേരളീയർ സംസ്കൃതഭാഷ ഉപയോഗപ്പെടുത്തിത്തുടങ്ങി. താരതമ്യേന അടുത്ത കാലംവരെ കേരളീയർ സംസ്കൃതഭാഷയെ സാഹിത്യമാദ്ധ്യമമായി ഉപയോഗപ്പെടുത്തിയിരുന്നു. അന്ന് അറിയപ്പെട്ടിരുന്ന വിജ്ഞാനശാഖകളിൽ മൗലികഗ്രന്ഥങ്ങളും വ്യാഖ്യാനങ്ങളുമായി കേരളീയരുടെ സംഭാവന വളരെയാണ്. സ്തോത്രങ്ങൾ സന്ദേശങ്ങൾ പോലുള്ള ഖണ്ഡകാവ്യങ്ങൾ, ചമ്പൂപ്രബന്ധങ്ങൾ, നാടകങ്ങൾ, മഹാകാവ്യങ്ങൾ തുടങ്ങി സംസ്കൃതത്തിലെ വ്യത്യസ്ത സാഹിത്യ ശാഖകളിലെല്ലാം കേരളീയർ വിജയകരമായി കൈവച്ചിട്ടുണ്ട്. സംഗീതം, നൃത്തം എന്നീ ലളിതകലകൾക്കും സൈദ്ധാന്തികമായും പ്രായോഗികമായും കേരളീയർ സംസ്കൃതത്തിലൂടെ ഉദാരമായ സംഭാവന നൽകി.

## മഹാകാവ്യം

സംസ്കൃതത്തിലെ സാഹിത്യരൂപങ്ങളിൽ പ്രമുഖമാണല്ലോ മഹാകാവ്യം. അശ്വഘോഷനിലൂടെയോ കാളിദാസനിലൂടെയോ ആരംഭിച്ച മഹാകാവ്യ പ്രസ്ഥാനം ഇനിയും ഖിലമായിക്കഴിഞ്ഞുവെന്നു പറഞ്ഞുകൂടാ. മഹാകാവ്യപ്രസ്ഥാനത്തിന് സംസ്കൃതത്തിലൂടെ കേരളീയർ നൽകിയ സംഭാവന, മലയാളത്തിലൂടെ അവർ നൽകിയ സംഭാവനയേക്കാൾ വിപുലമാണ്. കേരള സംസ്കാര പഠനത്തിൽ ഈ മഹാകാവ്യങ്ങളുടെ പഠനം അനുപേക്ഷണീയമത്രേ. വാസുദേവ ഭട്ടതിരിയുടെ യുധിഷ്ഠിര വിജയം, സുകുമാരന്റെ ശ്രീകൃഷ്ണവിലാസം, അതുലന്റെ മൂഷികവംശം, ദാമോദരചാക്യാരുടെ ശിവവിലാസം, ശങ്കരകവിയുടെ ശ്രീകൃഷ്ണവിജയം, കൃഷ്ണകവിയുടെ ഭരതചരിതം, മേല്പത്തൂരിന്റെ നാരായണീയം, രാമപാണിവാദന്റെ രാഘവീയം, അത്തൂർ മാധവൻ അടിതിരിയുടെ ഉത്തരനൈഷധം, വിദ്വാൻ ഇളയതമ്പുരാന്റെ രാമചരിതം, കേരളവർമ്മയുടെ വിശാഖവിജയം, രാജരാജവർമ്മയുടെ ആംഗലസാമ്രാജ്യം, കെ. എൻ. എഴുത്തച്ഛന്റെ കേരളോദയം, പി. സി. ദേവസ്യയുടെ ക്രിസ്തുഭാഗവതം, മുതുകുളം ശ്രീധറിന്റെ നവഭാരതം, പി. കെ. നാരായണപിള്ളയുടെ വിശ്വഭാനു എന്നിവ പ്രമുഖമായ കേരളീയ സംസ്കൃത മഹാകാവ്യങ്ങളാണ്.

ഏതാണ്ട് 500–600 വർഷമേ ആയിട്ടുള്ളൂ, കേരളത്തിൽ ഗൗരവമായ സാഹിത്യരചന ആരംഭിച്ചിട്ട്. വായനക്കാരന് വിപുലമായ ഒരു മണ്ഡലം ലോകഭാഷയായ സംസ്കൃതത്തിന്റെ ഗൗരവരചനയിലൂടെ സാധിക്കുവാൻ കേരളീയ സംസ്കൃത മഹാകവികൾ ഇപ്പോഴും ശ്രമിച്ചുകൊണ്ടിരിക്കുന്നു.

പ്രാകൃത–അപഭ്രംശ ഭാഷകൾ എന്നിവയിലും ഏറെ മഹാ കാവ്യങ്ങൾ രചിക്കപ്പെട്ടിട്ടുണ്ട്, ആ ഭാഷകളിലെ ശബ്ദസങ്കേതമായ അന്ത്യപ്രാസം ആധുനിക ആര്യൻ ഭാഷകളിലേക്കും സംക്രമിച്ചിട്ടുള്ളതായിക്കാണാം. ബംഗാളി, ഹിന്ദി മുതലായ ഭാഷകളിലെ കാവ്യരചനകളിൽ ഈ സ്വാധീനം കാണുന്നുണ്ട്. ആറു പദാംഗങ്ങൾ (Syllable) വരെ മാറിമാറി തുടർച്ചയായി പ്രയോഗിക്കാൻ സംസ്കൃതകാവ്യഭാഷയിൽമാത്രമേ സാധിക്കുന്നുള്ളൂ. പന്ത്രണ്ടോളം യമക മഹാകാവ്യങ്ങൾ, അക്ഷര സംഘാതങ്ങളിലൂടെ ഉത്തുംഗശില്പങ്ങൾ കാഴ്ചവയ്ക്കുന്നുണ്ട്. ശാസ്ത്രകാവ്യങ്ങൾ രചിച്ചവർ ''വ്യുൽപ്പത്തിക്കുവേണ്ടിയാണ് കവിത'' എന്ന് ഉദ്ഘോഷിക്കുന്നു. ഈ വഴിക്കു നീങ്ങിയ നാരായണൻ തന്റെ 'സുഭദ്രാഹരണ'ത്തിൽ വ്യാകരണത്തിന്റെ കവിത ഭദ്രമാക്കുന്നു.

അതുലന്റെ 'മൂഷികവംശം' പില്ക്കാലത്തെ സംസ്കൃത മഹാകാവ്യങ്ങളെയെല്ലാം ചരിത്രാത്മകമായും ഭാഷാപരമായും സ്വാധീനിക്കുന്നതുകാണാം. ഏഴിമലയിലെ മൂഷികരാജവംശത്തിന്റെ കഥയാണിതു്. മക്കത്തായക്കാർ എങ്ങനെ മരുമക്കത്തായികളാകുന്നുവെന്ന് രസനീയമായി ഇതിൽ വിവരിച്ചിരിക്കുന്നു. 'മൂഷികവംശം' കേരള ചരിത്രത്തിന്റെ ആധാരശിലയാണ്. സ്തോത്രമോ മഹാകാവ്യമോ ആയി ഗണിക്കപ്പെടുന്ന 'നാരായണീയം', ശബ്ദസൗന്ദര്യത്തിൽ മികച്ചു നില്ക്കുന്ന ശങ്കരകവിയുടെ 'ശ്രീകൃഷ്ണവിജയം' എന്നീ കൃതികളും പ്രത്യേക പഠനമർഹിക്കുന്നുണ്ട്.

## സമകാലിക കാവ്യങ്ങൾ

ബാലരാമപ്പണിക്കർ മുതൽക്കുള്ള സമകാലിക കേരളീയ സംസ്കൃത മഹാകവികൾ സംസ്കൃത സാഹിതിക്ക് നൂതനമാർഗ്ഗങ്ങൾ കണ്ടെത്തിയവരാണ്. ക്രിസ്തുമതത്തെ ഭാരതസംസ്കാരത്തോട് അടുപ്പിക്കുന്ന ''ക്രിസ്തുഭാഗവതം'' ഇതിവൃത്തപാലനത്തിലും ഭാഷാപ്രയോഗങ്ങളിലും ശ്രദ്ധാർഹമായ ഒരു ധാര സാധിച്ചിരിക്കുന്നു. എഴുപതുകളിൽ എഴുതപ്പെട്ട ഈ മഹാകാവ്യങ്ങളിലും, പ്രാചീനകാവ്യങ്ങളുടെ പാറേറണുകൾ ഭാഗികമായിട്ടെങ്കിലും അനുകരിച്ചിട്ടുണ്ടെന്നു വ്യക്തമാണ്. ഹിമാലയം, സപ്തർഷിമണ്ഡലം എന്നിവയുടെ വർണ്ണനയിലൂടെയാണ് പല കാവ്യങ്ങളും ആരംഭിക്കുന്നതു്. നെഹ്‌റുകുടുംബത്തിന്റെ ചരിത്രം വിവരിക്കുന്ന ''നവഭാരത'' കാവ്യമാകട്ടേ യജമാനഭക്തിയുടെ 'കെട്ടുകാഴ്ച' നിർവ്വഹിച്ചു് തൃപ്തിയടയുന്നു.

## കേരളോദയം

ഇവയ്ക്കിടയിൽ ജ്വലിച്ച മിഴികളോടെ നിൽക്കുന്ന മഹാകാവ്യമാണ് സമഗ്രസങ്കല്പമാർന്ന ''കേരളോദയം.'' ലിഖിതസാമഗ്രികളെ ആസ്പദമാക്കി കേരളീയ ജനജീവിതത്തിന്റെ ഗതിവിഗതികൾ, പൂർണ്ണമനുഷ്യനെക്കുറിച്ചുള്ള കാഴ്ചപ്പാടോടെ, അവതരിപ്പിക്കുകയാണ് കെ. എൻ. ചെയ്യുന്നതു്. മലയാളഭാഷയ്ക്കു സംസ്കാരത്തിനും അടിസ്ഥാനമായ സംഘകാലജീവിതം, സംഘാനന്തര കാലം എന്നിവയിൽ നിന്നും, ഉപനിഷദ്ബോധത്തിൽനിന്നും ജനകീയതയിൽ നിന്നുമാണ് ഈ വർത്തമാനകാല കാവ്യം കടഞ്ഞെടുത്തിട്ടുള്ളതു്. കേരളീയമായ മിത്തുകൾ, ചൊല്ലുകൾ, മലയാളഭാഷയിലെ ദേശ്യഭേദങ്ങൾ, രാഷ്ട്രീയ സാമൂഹ്യ പരിവർത്തനങ്ങൾ, ജാതിമതവർഗ്ഗഭേദങ്ങൾ എന്നിവയാണ് തനിമലയാളിയായ ഈ കവിയുടെ കരുക്കൾ. ജീവിതസത്യങ്ങളെ അഗാധമായി നേരിടുന്ന മഹാനാടകമാണ് ഈ കൃതിയിലെ ഓരോ''മഞ്ജരി'' യിലുമുള്ളതു്.

എൻ. വി. തന്റെ പ്രബന്ധം ഇങ്ങനെ അവസാനിപ്പിക്കുന്നു. ഇന്ത്യയിൽ പ്രമുഖമായും സംസ്കൃതത്തിന്റെയും തമിഴിന്റെയും പാരമ്പര്യ ധാരകളേ കാണാനുള്ളൂ. 'കേരളോദയം' മഹാകാവ്യത്തിൽ ഇതു രണ്ടും സമന്വയിച്ചിരിക്കുന്നു.

ഈ കാവ്യം വായിച്ചുകഴിയുമ്പോൾ മനുഷ്യഹൃദയത്തെ വേട്ടയാടുന്ന ഒരു ചിത്രമുണ്ട് കൺമുമ്പിൽ.

ഒരു ദുഃസ്ഥിതിയുടെ വക്കിൽ, എപ്പോഴും നരകഗർത്തത്തിലേക്കു വീഴാമെന്ന മട്ടിൽ ഇന്നത്തെ മനുഷ്യൻ നിൽക്കുന്നു. കേരളോദയം അതാണ് നമ്മെ ഓർമ്മിപ്പിക്കുന്നതു്: ''അവനവന്റെ കർമ്മങ്ങളിൽ മാത്രമേ മനുഷ്യന് താല്പര്യമുള്ളൂ. മററുള്ളവരെ അവൻ നഷ്ടപ്പെടുത്തിയിരിക്കുന്നു.''

# ജനകീയ ഡിപ്ലോമസി എങ്ങനെ അരങ്ങേറും?

**മനുഷ്യഹൃദയങ്ങൾകൊണ്ടുമാത്രമുള്ള ഒരു ജനകീയ ഡിപ്ളോമസിയാണ് രാഷ്ട്രങ്ങൾ തമ്മിൽ ഇന്നാവശ്യം. ഈ ഡിപ്ളോമസി കൊണ്ടുമാത്രമേ അന്തിമ നാശത്തിലേക്കുള്ള വഴിയിൽനിന്ന് വൻശക്തികളെ പിന്തിരിപ്പിക്കാൻ കഴിയുകയുള്ളൂ.**

## കെ. ബാലകൃഷ്ണൻ നായർ

ഇന്നലെയുടെ മനസ്സും പേറിനടക്കുന്ന സ്ത്രീപുരുഷന്മാരുടെ ഭീമസംഖ്യ എന്റെ പരമദുഃഖങ്ങളിൽപ്രമുഖമാണ്.

നിങ്ങൾ പറയുന്നതിനൊക്കെ എന്തുകീഴ് വഴക്കം. ആരും ഇന്നുവരെ പറയാത്തതാണല്ലോ നിങ്ങൾപറയുന്നതു് എന്നൊക്കെയാണ് പരിഭ്രമിച്ച മുഖവുമായി പലരുടേയും ചോദ്യങ്ങൾ. ഇന്നലെയുടെ വിധിന്യായങ്ങളാണ് (Precedents എന്ന വിപുലമായ അർത്ഥത്തിൽ എടുക്കാം.) എന്നെന്നും നമ്മെ നയിക്കേണ്ടതെങ്കിൽ 'നാളെ'യുടെ അർത്ഥമെന്തു്, പ്രസക്തിയെന്തു്?

ഇതിനിടെ പാകിസ്ഥാൻ ഭരണാധികാരി ജനറൽസിയായും പത്നിയും ഇതര കുടുംബാംഗങ്ങളും ഡെൽഹിയിൽ വന്നു. കേരളത്തിൽനിന്ന് ഒരു സവിശേഷ മുസ്ലീംഡിന്നർ-കോഴ്സുകളെല്ലാം തലശ്ശേരിയിൽനിന്നോ കോഴിക്കോട്ടു നിന്നോതയ്യാറാക്കപ്പെട്ടതു് – സ്പെഷ്യൽ പ്ലെയിനിൽ കൊണ്ടുപോയി അദ്ദേഹത്തെയും കുടുംബത്തെയും സൽക്കരിക്കേണ്ടതായി വന്നു. സൽക്കാര വേളയിലോ, ശേഷമോ ഇപ്രകാരം പറയാമായിരുന്നു: ''ഗൾഫ് രാജ്യങ്ങളിലേക്കോ മറേറാ പോകുമ്പോൾ വഴിതെററി അ

# വാമൊഴിയും വരമൊഴിയും

മനുഷ്യന് പ്രകൃതിസിദ്ധമായ അനുഗ്രഹങ്ങളിൽവച്ച് സർവപ്രധാനമായിട്ടുള്ളതാണ് സംഭാഷണം. സംഭാഷണം ബന്ധുത്വത്തെയുണ്ടാക്കുമെന്നാണ് വാല്മീകിയും കാളിദാസനും പറയുന്നത്.

രാമലക്ഷ്മണന്മാർ ഋഷ്യമൂകാദ്രിയിലെത്തിയപ്പോൾ പരിഭ്രാന്തനായ സുഗ്രീവൻ കാര്യമറിഞ്ഞുവരാൻ ഹനുമാനെ നിയോഗിച്ചു. ഹനുമാൻ, അവരോട് പലതും സുന്ദരമായ ഭാഷയിൽ ചോദിച്ചു: ഈ ഭാഷയിൽ ആകൃഷ്ടനായ രാമൻ ലക്ഷ്മണനോടു പറയുന്നു:

"പശ്യസഖേ, വടുരൂപിണം ലക്ഷ്മണ
നിശ്ശേഷ ശബ്ദശാസ്ത്രമനേന ശ്രുതം
ഇല്ലൊരപശബ്ദമെങ്ങുമേ വാക്കിങ്കൽ
നല്ല വൈയാകരണൻ വടു നിർണയം."

ലക്ഷ്മണാ, ഇയാൾ ശബ്ദശാസ്ത്രം മുഴവൻ പഠിച്ചിരിക്കുന്നു. സംസാരത്തിൽ യാതൊരപശബ്ദവുമില്ല. ഇയാൾ നല്ല വൈയാകരണൻതന്നെ. രാമന്റെ ഈ അഭിപ്രായത്തിൽനിന്ന് സംഭാഷണത്തിൽ ഭാഷയ്ക്കുള്ള സ്ഥാനം വ്യക്തമാവുന്നു.

"ജിഹ്വാഗ്രേ വർത്തതേ ലക്ഷ്മീഃ
ജിഹ്വാഗ്രേ മരണം ധ്രുവം"

നാവിൻതുമ്പത്താണ് ലക്ഷ്മിയും മരണവും കുടികൊള്ളുന്നതെന്നാണ് സാരം.

ഇതിൽനിന്നെല്ലാം വ്യക്തമാവുന്നത് നമ്മുടെ നിത്യജീവിതത്തിൽ അതിപ്രധാനമായ ഭാഷ എങ്ങനെയെങ്കിലും പ്രയോഗിക്കരുതെന്നാണ്. വാക്കുകളുടെ തെറ്റായ പ്രയോഗം മൂലം എന്തെല്ലാം അനർത്ഥമുണ്ടായിട്ടുണ്ട്''; ഉണ്ടാവുന്നുണ്ട്;

നേരം പുലരുന്നതോടെ തെറ്റായ ഉച്ചാരണം കേൾപ്പിക്കാനാണ് നമ്മുടെ ആകാശവാണിക്കാരുടെ ശ്രമം. പത്രമോ, മറ്റു സാഹിത്യപ്രസിദ്ധീകരണങ്ങളോ വിലയേറിയ പുസ്തകങ്ങളോ നോക്കൂ; അതിലെല്ലാം തെറ്റായ പ്രയോഗങ്ങളേ കാണൂ. ഓരോ ദിവസവും ഓരോ പുസ്തകം വീതം പ്രസിദ്ധീകരിക്കുന്ന പ്രസാധകരും ധാരാളം പേരെടുത്ത എഴുത്തുകാരും നമുക്കുണ്ട്. വർഷംതോറും മലയാളഭാഷയിൽ പണ്ഡിതരാണെന്നുള്ള സാക്ഷ്യപത്രവുമായി വരുന്നവരെത്ര? സാഹിത്യ അക്കാദമി, സാഹിത്യപരിഷത്ത്, കേരളസാഹിത്യസമിതി, സർവകലാശാലകൾ, ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട് തുടങ്ങിയവയുമുണ്ട്. എന്നിട്ടും നമ്മുടെ മാതൃഭാഷ നിത്യേന ക്ഷയിച്ചുവരുന്നുവെന്നു കാണുമ്പോൾ സങ്കടം തോന്നുന്നു.

നമ്മുടെ ജനകീയസർക്കാർ ഭരണഭാഷ മലയാളമാക്കാൻ തുടങ്ങിയിട്ടു കൊല്ലങ്ങൾ എത്രയായി? കേരളത്തിലെ സ്ഥലപ്പേർക്കുടി പണ്ടെന്നോ സായ്പ് ഉച്ചരിച്ച രീതിയിലാണ് ഇന്നും എഴുതുന്നതും പറയുന്നതും. തിരുവനന്തപുരം, കൊല്ലം, ചങ്ങനാശ്ശേരി, ആലപ്പുഴ, തൃശ്ശൂർ, ചേർത്തല, പാലക്കാട്, മണ്ണാർക്കാട്, വടകര, മാനന്തവാടി, തലശ്ശേരി, കണ്ണൂർ തുടങ്ങിയ പേരുകൾ എത്ര വികൃതമായാണ് എഴുതുന്നതും പറയുന്നതും.

അമ്മ, അച്ഛൻ എന്നീ വാക്കുകൾ അല്പകാലത്തിനുള്ളിൽ കേൾക്കാതാവും. ഇപ്പോൾത്തന്നെ മമ്മിയും ഡാഡിയുമേ കേൾക്കുന്നുള്ളൂ.

നമ്മുടെ പേരെടുത്ത എഴുത്തുകാരും ഭാഷാദ്ധ്യാപകരും തെറ്റായി എഴുതുകയും ഉച്ചരിക്കുകയും ചെയ്യുന്നുവെന്നു പറയുമ്പോൾ വിശ്വസിക്കാൻ വിഷമം തോന്നാം. ഭാഷാപണ്ഡിതനല്ലാത്ത, എന്നാൽ പ്രൂഫ്റീഡറായി ജീവിക്കുന്ന ഈയുള്ളവന് പ്രശസ്ത എഴുത്തുകാരുടെ തെറ്റുകൾ കാണാനും തിരുത്താനും അവസരമുണ്ടാകാറുണ്ട്. ഇങ്ങനെ ശ്രദ്ധയിൽപ്പെട്ട ചിലതു് താഴെ ചേർക്കുന്നു.

"നമ്പൂതിരികളുടെ മേൽ നികുതിചുമത്തുക പാപമായതുകൊണ്ട് ഒരിക്കലും ഭൂമിയിന്മേൽ നികുതി ചുമത്തുവാൻ രാജാക്കന്മാർക്ക് സാധിച്ചിരുന്നില്ല.

(കേരള ചരിത്ര വിചാരം)

നമ്പൂതിരിമാരോടുള്ള പുച്ഛംകൊണ്ടോ ഭാഷാജ്ഞാനം കുറഞ്ഞതുകൊണ്ടോ 'നമ്പൂതിരികൾ'' എന്ന് പ്രയോഗിച്ചതെന്നറിയില്ല. നമ്പൂതിരിമാർ എന്നേ ഉപയോഗിക്കാവൂ.

നമ്പൂര്യന്മാർ, ബ്രാഹ്മണന്മാർ, തിയ്യന്മാർ, ഈഴവന്മാർ, നേഴ്സുകൾ, ഡോക്ടറന്മാർ എന്നൊക്കെ ധാരാളം പ്രയോഗിച്ചുവരുന്നു. ഇതു ശരിയല്ല. നമ്പൂതിരിമാർ, ബ്രാഹ്മണർ. തിയ്യർ, ഈഴവർ, നേഴ്സുമാർ, ഡോക്ടർമാർ എന്നേ പ്രയോഗിക്കാവൂ. ആകാശവാണിയിൽ നിന്നു കേൾക്കാവുന്ന ചിലതു ശ്രദ്ധിക്കൂ: വിദ്യാബ്യാസം, വിദ്യാർഥിമർധനം, വിധ്യാർദിമർഥനം, വിധ്യാബ്യാസം, സ്വാബാവികം, ഭോദം, വ്യബിചാരം, അനുബാവം, ദാർമികമൂല്യം, പത്രദർമം, നിർബന്തിച്ചു, ഉപാദി, സൗക്യം, ഗന്ധകങ്ങളായി, നികൃക, സംഗടന, നിച്ഛയം, പച്ഛാത്താപം, പാച്ഛാത്തലം, പുശ്ചത്തോടെ...ആധുനിക എഴുത്തുകാർ എഴുതുന്നതും ഉച്ചരിക്കുന്നതും തെറ്റായിട്ടാണ്.

യാദൃച്ഛികം എന്നെഴുതുന്നവരും ഉച്ചരിക്കുന്നവരും പുതിയ തലമുറക്കാരിൽ ഇല്ലെന്നുതന്നെ പറയാം. അവർ യാദൃശ്ചികം എന്നേ എഴുതുകയും പറയുകയും ചെയ്യൂ.

ഒന്നാംകിടയെന്നു പറയുന്ന ഒരു പത്രത്തിൽ നിത്യേന കാണുന്ന ഒരു ശൈലി ശ്രദ്ധിക്കൂ:

1. "ബഹളത്തിനിടക്ക് ലാത്തിക്കടിയേററ ആറിങ്ങൽ ബ്ളാക്ക് പ്രസിഡൻറ് ആലങ്കോട് ചന്ദ്രനടക്കം 13 യൂത്തുകോൺഗ്രസ്സ് പ്രവർത്തകർക്ക് പരുക്കേററിയതായ। യൂത്ത് കോൺഗ്രസ് (എസ്) കേന്ദ്രങ്ങൾ അറിയിച്ചു.''

2. "ഉറങ്ങിക്കിടക്കുന്ന സ്വന്തം കുഞ്ഞിനെ ചുററികയ്ക്കു ഇടിച്ചും അരിവാളിനു വെട്ടിയും കൊലപ്പെടുത്തിയതു സംബന്ധിച്ച് ശൗര്യാൻ കുഴിയിൽ കുഞ്ഞുമോനെ കട്ടപ്പനപൊലീസ് അറസ്ററു ചെയ്തു.''

ഗംഗാധരൻ നമ്പൂതിരി

ഈ രണ്ടു വാർത്തകൾ വായിക്കുമ്പോൾ പത്രപ്രവർത്തകരല്ലാത്ത വായനക്കാർ ചിരിക്കും. ലാത്തികൊണ്ട് അടികിട്ടി പരുക്കേററെന്നുവേണം ധരിക്കുക. പക്ഷേ, എഴുതിയതനുസരിച്ച് അർത്ഥം അങ്ങനെയല്ല. 13 കോൺഗ്രസ്സുപ്രവർത്തകരെക്കൊണ്ടു അടിച്ചതു് ലാത്തിയെയാണ്. അതായതു് ലാത്തികൊണ്ട് അടികിട്ടുകയല്ല, കോൺഗ്രസ് പ്രവർത്തകരെക്കൊണ്ട് ലാത്തിയെ തല്ലുകയാണുണ്ടായതു്.

അതേപോലെ ചുററികകൊണ്ട് ഇടിക്കുകയോ അരിവാളുകൊണ്ട് വെട്ടുകയോ അല്ല ചെയ്തതു്. കുട്ടിയെക്കൊണ്ട് ചുററികയ്ക്കു് ഇടിക്കുകയും അരിവാളിനെ വെട്ടുകയുമാണുണ്ടായതു്. ഇത്തരം അസംബന്ധങ്ങൾ എഴുതുന്നവരേയും പ്രസിദ്ധപ്പെടുത്തുന്നവരേയും നാം ആദരിക്കുന്നു. പിന്നെയെങ്ങനെയാണു ഭാഷ വളരുക.

രാമൻ കോട്ടയത്തിനുപോയി, കൊല്ലത്തിനുപോയി, കോഴിക്കോടിനുപോയി, തിരുവനന്തപുരത്തിനുപോയി, മദ്രാസിനുപോയി എന്നൊക്കെയാണ് ഇന്നു പ്രയോഗിച്ചുകാണുന്നതു്. ഇതാണ് നല്ല മലയാളമെന്നും ചിലർക്കഭിപ്രായമുണ്ട്. കേൾക്കുന്നവർക്ക്, വ്യാകരണമറിയില്ലെങ്കിലും ഈ പ്രയോഗത്തിൽ ഒരുതരം സുഖമില്ലായ്ക തോന്നുന്നു. കോട്ടയത്തുപോയി, കൊല്ലത്തുപോയി, കോഴിക്കോട്ടുപോയി, തിരുവനന്തപുരത്തുപോയി, മദ്രാസിൽപോയി എന്നൊക്കെയാണ് കേൾക്കാൻ സുഖം. ഇൽ, എക്ക് എന്നീ പ്രയോഗം തെററാണെന്ന ധാരണയാലാണ് മുകളിൽ എഴുതിയവിധം ഉപയോഗിക്കുന്നതെന്നു തോന്നുന്നു, കോട്ടയത്തേക്ക്, കൊല്ലത്തേക്ക്, കോഴിക്കോട്ടേക്ക്, മദ്രാസിലേക്ക് എന്നീ രൂപങ്ങൾ ഒഴിവാക്കണമെന്നാണിവരുടെ ശാഠ്യം. അതുപോലെ വെള്ളത്തിലേക്ക്, കാട്ടിലേക്ക്, എന്നും ഇവർ പ്രയോഗിക്കില്ല. വെള്ളത്തിലോട്ടു, കാട്ടിലോട്ട് എന്നേ പ്രയോഗിക്കൂ: ഇതു ശരിയല്ല.

---

വിടെ എത്തിപ്പോകുന്ന നമ്മുടെ കാക്കാന്മാരെ ഇനി എട്ടും പത്തുംകൊല്ലം ജയിലിലിടരുതേ. ഇതു് വലിയസങ്കടമാണ്''

ജനറൽ സിയ കേൾക്കുന്ന മൂഡിലാണെങ്കിൽ ഇത്രയുംകൂടിഷറയാം: "എന്തുകൊണ്ട് നമുക്കൊരു ഇന്ത്യാ-പാകിസ്ഥാൻ-ബംഗ്ലാദേശ്ഫെഡറേഷൻ സൃഷ്ടിച്ചുകൂടാ? പടിഞ്ഞാറ് പഞ്ചാബ് റീജിയണിൽ ഒരു ഗോതമ്പ് മേഖല, കിഴക്ക് ബംഗ്ലാ റീജിയണിൽ ഒരു നെല്ല് മേഖല. ജലസേചനവും ഗവേഷണവും ഫെഡറേഷൻ കൂട്ടായി ആസൂത്രണംചെയ്യുക. മറ്റൊന്നിലും ആരും അന്യോന്യം ഇടപെടേണ്ടതില്ല. ജനറൽ എന്തു പറയുന്നു?''

"ഒന്നുകൂടി പറയട്ടേ. ഒരാഴ്ച ഞങ്ങളുടെ അതിഥിയായി സകുടുംബം തലശ്ശേരിയിലോ, കോഴിക്കോട്ടോ താമസിക്കുന്നോ?''

നിങ്ങൾ കൈയുയർത്തും: "അയ്യയ്യോ നിങ്ങൾ ഭീമപ്രശ്നങ്ങളെ അമിതമായി ലഘൂകരിക്കുന്നു.'' ഞാൻ ദേശീയ, അന്തർദ്ദേശീയ പ്രശ്നങ്ങളെ ഹൃദയങ്ങളുടെ സാമ്രാജ്യത്തിലേക്കു കൊണ്ടുവരുവാൻ ശ്രമിക്കുകയാണ്. വ്യക്തിബന്ധങ്ങളിലെ അതേ ഹൃദയത്തുടിപ്പ് ചാൻസലറികളിലേക്കും അവരോധിക്കാൻ ശ്രമിക്കുകയാണ്. ഇന്നലെകളിൽനിന്ന് വിമുക്തരാവാൻ കഴിയാത്ത നിങ്ങൾക്ക് ഈ ആശയങ്ങളും ഭാഷയും വെപ്രാളം സൃഷ്ടിക്കുന്നു. നിങ്ങളിതൊന്നു മനസ്സിലാക്കാൻ ശ്രമിക്കൂ.

കഴിഞ്ഞ കാൽ നൂററാണ്ടു കാലത്തു്, ഏകദേശം 30 കൊല്ലങ്ങളിലായി എന്നു തന്നെ പറയാം, കേരളത്തിൽ ഒരു ബയോളജിക്കൽ മുന്നേററം നടന്നിട്ടുണ്ട്. അതിനു തൊട്ടുമുമ്പ് ഒരു ഭയങ്കര ശനിദശയായിരുന്നു. ഈ ബയോളജിക്കൽ മുന്നേററം ഒരുപോലെ ഹിന്ദു-ക്രൈസ്തവ-മുസ്ലീം കമ്മ്യൂണിററികളെ ഉൾക്കൊണ്ടിട്ടുണ്ട്. പക്ഷേ, ഇതിന്റെ സൽഫലങ്ങൾ മനുഷ്യരാശിക്ക് ആകെലഭിച്ചിട്ടില്ല. ലോകത്തിന്റെ നാനാഭാഗങ്ങളിലേക്കും കുതിച്ച് സ്വന്തം താല്പര്യങ്ങളും സ്വന്തം നിത്യജീവിത രീതികളും നന്നാക്കണമെന്നഏക ഡയമൻഷൻമാത്രമേഈമുന്നേററത്തിനു് ഉണ്ടായിരുന്നുള്ളൂ. ഇപ്പോഴും അത്രതന്നെ. അതിൽ നാം ഒട്ടൊക്കെ വിജയിക്കുകയും ചെയ്തു.



നിങ്ങൾ കാടുകയറുകയാണോ? ജനകീയ ഡിപ്ലോമസി എങ്ങനെ അരങ്ങേറാം എന്നതാണു വിഷയം. അതേ, പുത്തൻ കേരളത്തിലെ മുസ്ലീം-ക്രൈസ്തവ ശക്തി എങ്ങനെ ലോകമദ്ധ്യത്തിൻ ചലനങ്ങളുണ്ടാക്കും എന്നതാണ് ലേഖനത്തിന്റെ ഈ സ്റ്റേജിലുള്ള തുറന്ന ചിന്ത.

മദ്ധ്യ ഏഷ്യയിലേയും, തെക്കുകിഴക്കൻ ഏഷ്യയിലേയും മുസ്ലീം രാജ്യങ്ങൾ ഇന്ന് ചില രംഗങ്ങളിൽ നിർണ്ണായകമായ ശക്തി സ്വയം നേടിയിരിക്കുകയാണ്. OPEC (ഒപ്പെക്ക്—Organization of Petroleum Exporting Countries) ഇതിന്റെ ഒരു തീവ്രമായ ബഹിഃസ്ഫുരണമാണ്. അങ്ങനെയുള്ള രാജ്യങ്ങളിൽ നമ്മുടെ കേരള മുസ്ലീങ്ങൾക്കുള്ള സ്വാധീനം വളരെ മെല്ലെയാണെങ്കിലും, വർദ്ധിച്ചുവരികയാണ്.

ഉപരിപ്ലവമായി എടുത്താൽ നിമിഷങ്ങൾക്കകം എന്നോട് ശണ്ഠയ്ക്കുവരാൻ സാദ്ധ്യതകളുള്ള വിഷയങ്ങളാണ് ഇവയൊക്കെ. ഇവയൊന്നും തന്നെ ഒരു സമര പരിപാടിയായിട്ടല്ല വിഭാവന ചെയ്യുന്നതു്. ലോകത്തെയാകെ ഗ്രസിക്കുന്ന, അന്തിമ നാശത്തിലേക്കുള്ള വഴിയിൽ നിന്ന് വൻശക്തികളെ പിന്തിരിപ്പിക്കുക എന്നതാണ് ഏകഉദ്ദേശ്യം. അതിൽ മുസ്ലീംരാഷ്ട്രങ്ങൾക്ക് എന്തുചെയ്യുവാൻ കഴിയും. വളരെയൊക്കെ കഴിയും. ഈ പരിവർത്തനത്തിലേക്ക്, ഈ വിപ്ലവാത്മക വഴിത്തിരിവിലേക്ക് മുസ്ലീം രാജ്യങ്ങളെ പ്രേരിപ്പിക്കുവാൻ, നയിക്കുവാൻ കേരള മുസ്ലീങ്ങൾക്കു് ഒട്ടൊക്കെ കഴിയുമെന്നാണ് എന്റെ അഭിപ്രായം.

ഓജസ്സും തേജസ്സുമുള്ള ഒരു മനുഷ്യ സമൂഹമാണ് കേരള മുസ്ലീംസ്. ഇതെനിക്ക് കുട്ടിക്കാലംമുതൽക്കുതന്നെ അറിയാമായിരുന്നു. ബയോളജിക്കൽ മുന്നേററത്തിനുശേഷം കൂടുതൽ ശക്തിയാർജ്ജിച്ച അവർ നേരിട്ട് ലോക ഡിപ്ലോമസിയിലേക്ക് ഇറങ്ങി. രണ്ടായിരമാണ്ടു ഉദിക്കുമ്പോഴേക്കും ഒരു പുതിയ മനുഷ്യ സംസ്കാരത്തെ ഉടലെടുപ്പിക്കണമെന്നാണ്എന്റെ തീവ്രമായ ആഗ്രഹം.

ധിഷണാശാലികളായ രണ്ട് മുസ്ലീങ്ങൾ ആലുവയിൽനിന്ന് എന്നെ കാണുവാൻ വന്നു. "നിങ്ങൾ എന്തൊക്കയോ എഴുതുന്നു. അതുകൊണ്ട് ഒന്നു കാണണമെന്നുതോന്നി'' ഞാൻ ഇങ്ങനെയെല്ലാം പറഞ്ഞപ്പോൾ അവർ ഏറെ ചിന്താധീനരായിരുന്നു. ഒരു നല്ല തുടക്കം.

ഞായറാഴ്ച പള്ളിയിൽ പോകുന്നവർ ഭരിക്കുന്ന നാടുകളിലാണ്ഏററവുമധികം മാരകായുധങ്ങൾ സംഭരിച്ചുവച്ചിട്ടുള്ളതെന്നു ഞാൻ പറയുമ്പോൾ, ചിന്താധീനനാവാത്ത ഒരൊററ കേരള ക്രിസ്ത്യാനിയേയും ഞാനിതുവരെ കണ്ടിട്ടില്ല. അവർ ആ മാരകവാസ്തവത്തെ (Deadly lethal fact of life) സമ്മതിച്ചു തരുന്നു. എന്നിട്ട് നിങ്ങൾ, കേരള ക്രൈസ്തവർ, എന്താണ് വെറുതേയിരിക്കുന്നതു്? കേരള ക്രൈസ്തവർ ഇന്നു ലോകമെങ്ങും നിറഞ്ഞു പൊലിഞ്ഞു് നിൽക്കുകയാണ്. നിങ്ങൾ ഞാൻ വിഭാവനചെയ്യുന്ന ജനകീയ ഡിപ്ലോമസിയിലേക്ക് മെഴുകുതിരിയും കത്തിച്ച് കടന്നുവരില്ലേ? നിങ്ങളെന്തുകൊണ്ട് മാർപ്പാപ്പയുമായി ഈ വിഷയത്തെപ്പററി സംഭാഷണം നടത്തുന്നില്ല? നിങ്ങളെന്തുകൊണ്ട് വാഷിംഗ്ടൻ അധികാരികളെ നേരിടുന്നില്ല? എന്തുകൊണ്ട് നിങ്ങളുടെ ഒരു ഡെലിഗേഷൻ ഫ്രഞ്ച് പ്രസിഡൻറിനെ ഈയിടെ ഡെൽഹിയിൽവച്ച് കണ്ടില്ല? നിങ്ങൾക്കു് അറേറാമിക് ഹോളോകോസ്റ്റാണോ വേണ്ടതു്. അല്ല ഈ ഭൂമിയിൽത്തന്നെ സ്വർഗ്ഗരാജ്യമോ?



ഡിപ്ലോമസിയെ ജനകീയമാക്കാൻ നമുക്കൊരു പരിപാടി ഉടനേ ആരംഭിക്കാം. സർവ്വപ്രധാനമായ രംഗം ഡെൽഹി ആയിരിക്കുമെങ്കിലും, ഓരോ സംസ്ഥാന തലസ്ഥാനങ്ങളും, പ്രധാന പട്ടണങ്ങളും ഈ പരിപാടിയുടെ രംഗങ്ങളാവാം. എപ്പോഴെല്ലാം ലോകത്തിലെ സ്റ്റേററ്—ഗവൺമെൻറ് ഹെഡ്ഡുകൾ ഡെൽഹിയിൽവരുന്നുവോ അപ്പോഴെല്ലാം ഒരു സംഘം ബുദ്ധിജീവികൾ സമ്മേളിച്ച് മനുഷ്യരെ ഗ്രസിക്കുവാൻ പോകുന്ന ആപത്തുകളെക്കുറിച്ച് നമ്മുടെ അഭിപ്രായങ്ങൾ അവരെ അറിയിക്കണം. നേരിട്ടു കാണാൻ ശ്രമിക്കാം, പക്ഷേ, ശഠിക്കേണ്ടതില്ല. സമ്മേളനറിപ്പോർട്ടുകൾ അയച്ചു കൊടുക്കാം. ഇതിനായി നാടൊട്ടാകെ കഴിയുന്നത്ര വിപുലീകരിച്ച (Broad based)സംഘടനകൾ രൂപീകരിക്കണം. സോവിയററ്റഷ്യയിൽ ഇന്നു പുതിയ നേതൃത്വമാണ്. ആന്ദ്രോപ്പോവ് ഇന്ത്യയിൽ വരുന്നതിനുപോലും കാത്തുനിൽക്കാതെ നമ്മുടെ അഭിപ്രായങ്ങൾ അറിയിക്കേണ്ടതാണ്. വാഷിങ്ടണിലോ, മോസ്കോവിലോ വരുന്ന തെററ്, ഒരുപോലെ നമ്മെ ഗ്രസിക്കും. അപ്പോൾനാം മോസ്കോവിനേയും ഈ ശാശ്വതസമാധാനയജ്ഞത്തിൽ ഒരു നിമിഷം പോലും വിസ്മരിക്കരുതു്.

മനുഷ്യഹൃദയങ്ങളെ ആകെ അരങ്ങേററം ചെയ്യിക്കുകയാണു ഞാൻ അപ്പോൾ അലാസ്കയും നമ്മുടെ അയൽപക്കമാവും. അപ്പോൾ ഒരുനാൾ ഉണരുമ്പോൾ ഒരു പുതിയ സംസ്കാരസൂര്യനായിരിക്കും ഉദിക്കുക.

# ഫ്ളോറൻസ്

**നവോത്ഥാനത്തിന്റെ ഏററവും മനോഹരമായ പുഷ്പാവനമായിരുന്ന ഫ്ളോറൻസ്. ഫ്ളോറൻസിന്റെ ഇന്നലെയുടെ അവശിഷ്ടങ്ങൾ തേടിയാണ് സഞ്ചാരികൾ അവിടെ എത്തുന്നത്. പഴയ ഫ്ളോറൻസ് പുരാതന സംഗീതത്തിന്റെ ഒരലപോലെ ഇന്നത്തെ ഫ്ളോറൻസിൽ പരന്നുകിടക്കുന്നു.**

**രവീന്ദ്രൻ**

എത്തിച്ചേരും മുമ്പുതന്നെ ലക്ഷ്യങ്ങളെക്കുറിച്ച് മനസ്സ് വിശദമായ ചിത്രങ്ങൾ സ്വരൂപിച്ചു കരുതാറുണ്ട്. കേൾവികളിൽനിന്നും പുസ്തകങ്ങളിൽനിന്നും ശേഖരിക്കുന്ന അറിവുകളിൽ ചിലവ വിചാരങ്ങളിൽ തറയുന്നു. അനുഭവനിരപേക്ഷമായ എല്ലാ പ്രതീതികളേയും മൂർത്തവത്കരിക്കുവാനുള്ള വ്യഗ്രത സ്വന്തം ഇച്ഛകളുടെ ചതുരയുക്തികൾക്കനുസരിച്ച് അവയെ സ്ഥലകാലങ്ങളിൽ നിബന്ധിക്കുന്നു. ഫലം, അതിസൂക്ഷ്മമായ വിവരണങ്ങൾപോലുമുള്ള ചിത്രങ്ങളാവും. സ്വാഭാവികമായും ഊഹങ്ങളുടെ ഇത്തരം ചിത്രങ്ങൾ യാഥാർത്ഥ്യത്തിന് അന്യമാണ്. എന്നുമല്ല, ഭാവനയുടെ വേണ്ടാവൃത്തി യാഥാർത്ഥ്യപ്രാപ്തിയുടെ സന്ദർഭത്തിലും പ്രതികരണങ്ങളെ മുൻനിശ്ചയങ്ങൾകൊണ്ടു നേരിടുന്നു. അപരിചിതദേശങ്ങളിലേക്കു യാത്രചെയ്യുമ്പോൾ ഒഴിവാക്കാനാവാതെ സദാ പിൻതുടരുന്ന ഒരു അലോസരമാണിത്.

റോമിൽനിന്ന് കാലത്തു പുറപ്പെട്ട ഒരു ട്രെയിനിൽ ടസ്കൺ ഗ്രാമങ്ങൾ പിന്നിട്ട് ഫ്ളോറൻസിന്റെ പ്രാന്തദേശങ്ങളിലെത്തിക്കൊണ്ടിരുന്നപ്പോഴും ഞാൻ ആലോചിച്ചുകൊണ്ടിരുന്നതു് ഇതാണ്. ഇററലിക്കാർ അവരുടെ സംഗീതാത്മകമായ മൊഴിയിൽ 'ഫിറാൻസേ' എന്നു വിളിക്കുന്ന ഫ്ളോറൻസിനെക്കുറിച്ച് എന്റെ ഓർമ്മകളിൽ ഒരു പഴകിയ സങ്കല്പമുണ്ട്.

## ചരിത്രത്തിന്റെ വാരിയെല്ലുകളിലൂടെ

അതു് മെഡിചിയുടെ സ്വപ്നനഗരമാണ്. ദാന്തേയെ വാഴ്ത്തുകയും പിന്നീട് പുറത്താക്കുകയും ചെയ്ത പതിമൂന്നാംശതകത്തിലെ ഫ്ളോറൻസ്. പെട്രാർക്കിന്റേയും ബൊക്കാച്ചിയോയുടേയും നഗരം, സാവനരോളയുടെ ഭ്രാന്തൻ ഉദീരണങ്ങൾക്കു വഴങ്ങുകയും പിന്നീടയാളെ നാല്ക്കവലയിൽ ചുട്ടു കൊല്ലുകയും ചെയ്ത, നവോത്ഥാനത്തിന്റെ ഗർഭവ്യഥയറിഞ്ഞ ഫ്ളോറൻസ്. ആർണോ നദിയുടെ തീരത്തു് ബോട്ടിചെല്ലിയും മൈക്കലാഞ്ജലോയും ഡാവിഞ്ചിയും ദൈവീകമാക്കിയ നഗരം. ലോറൻസോ മെഡിചിക്കു് തത്വമുപദേശിക്കാൻ മാക്കിവെല്ലിയെ നൽകിയ നഗരം. അവിടത്തെ വെണ്ണക്കൽ രാശി ഏകച്ഛായയാവിരസമല്ല.

വർത്തമാനവും ചരിത്രത്തിന്റെ മൃതാനന്തര പ്രാഭവം തന്നെയായ ഈ നഗരങ്ങളുടെ സമകാലിക ജീവിതം എന്നും യാത്രക്കാരനറിയാതെ പോവുന്നു. തെരുവീഥികളും റെസ്റ്റോറൻറുകളും സദാ സജീവമാക്കുന്ന ജനസഞ്ചയം ഫോസിലുകൾ തേടിവന്ന സന്ദർശകരാണ്. അവരുടെ സഞ്ചാരപഥങ്ങൾ വർത്തമാനകാല ജീവിതത്തിന്റെ സാംസ്കാരികവും സാമ്പത്തികവുമായ ഭാഗധേയങ്ങളെ സ്വാധീനിക്കുന്നു. കാലം അതുകൊണ്ട് മ്യൂസിയങ്ങൾക്കകത്തെന്നപോലെ സ്തബ്ധമാവുന്നു. യാത്രക്കാരൻ നേരിടുന്ന കാലത്തിന്റെ ഈ അപര്യാപ്തത ഒരതിരുവരെയെങ്കിലും നഗരങ്ങളുടെ സ്വഭാവത്തേയും ബാധിച്ചിരിക്കണം. ടസ്കണിക്കു മുകളിൽ സൂര്യന്റെ സുവർണ്ണ പ്രകാശമുള്ള ജൂലായ്മാസത്തിലെ ഈ ദിവസം ഫ്ളോറൻസ് എങ്ങനെയിരിക്കും? ഇരിപ്പിടങ്ങൾ കവിഞ്ഞ യാത്രക്കാരേയും വഹിച്ചു നീങ്ങുന്ന ഇററാലിയൻ 'ഫെറാവിയാ'യുടെ ഒരു കേബിനിലിരുന്ന് അതു സങ്കല്പിക്കുക എളുപ്പമായിരുന്നില്ല.

ടസ്കൺ ഗ്രാമദൃശ്യങ്ങൾക്ക് കോറോയുടെ പ്രകൃതിച്ചിത്രങ്ങളിലെന്നപോലെ അലൗകികമായ ഒരു പ്രശാന്തതയുണ്ട്. മലകളുടെ ഹരിതലയത്തിനും താഴ്വരകളിൽ നിശ്ചലമായി കാണുന്ന വൃക്ഷപ്രകൃതിക്കും മുകളിൽ വേനൽ പൂർവ്വനിശ്ചിതമായ ഒരു പ്രകാശനിയന്ത്രണത്തോടെ പതിഞ്ഞിരിക്കുന്നു എന്നു തോന്നും. താഴ്വരയ്ക്കു മുകളിൽ മദ്ധ്യാഹ്നത്തിലും ജലപ്പറേറാടെ കനത്ത ആകാശം വെളിച്ചത്തിന്റെ ഒരിതരച്ഛായയാണ്. ടൂറിസ്റ്റ് ഗൈഡ് പുസ്തകങ്ങൾ 'ടസ്കൺ മിറാക്കിൾ' എന്നു പുകഴ്ത്തുന്ന പ്രകാശത്തിന്റെ ഈ കനിവിൽ ചിലപ്പോൾ മലകൾക്കു മുകളിൽ കർഷകഭവനങ്ങൾ ആരോ എഴുതിയ പാസ്റ്ററൽ കാവ്യബിംബങ്ങൾപോലെ തരളവും അയഥാർത്ഥവുമായി കാണുന്നു. മുന്തിരിത്തോട്ടങ്ങൾ പൊതിഞ്ഞ മലകൾക്കു മുകളിൽ ഓടുമേഞ്ഞ, പഴയ ശില്പമാതൃകകളിൽ ചിമ്മിനിയും മററുമായുള്ള വീടുകൾ. അവയെ പാതി മറച്ച് ഒതുക്കത്തിൽ വളർന്ന പൈൻവൃക്ഷങ്ങളുടെ ശിരോവൃന്ദം. പശ്ചാത്തലത്തിൽ ആകാശത്തിന്റെ അഗാധനീലയിൽ വരച്ചുചേർത്തവിധം നിശ്ചലവും നിഷ്കൃഷ്ടവുമായി ഏതാനും വൃദ്ധൻസൈപ്രസ് മരങ്ങൾ. ഈ ഫാംഹൗസിനുള്ളിൽ ജീവിതം വളരെ ഹൃദ്യമായിരിക്കണം.

ആർണോ നദീസമതലം ടസ്കൺ പ്രവിശ്യകളുടെ ഹൃദന്തമാണ്. അതു് സസ്യനിബിഡവും ഫലഭൂയിഷ്ഠവുമാണ്. യൂറോപ്പിനും ട്രോപ്പിക്കിനുമിടയ്ക്കുള്ള ഒരുതരം വെജിറേറഷൻ. റെയിൽ വഴിയുടെ പാർശ്വങ്ങളിൽ ഇടയ്ക്കു് ഗോതമ്പു വയലുകൾക്കൊപ്പം പുകയിലപ്പാടങ്ങളും കാണാം. കുന്നുകളിൽ ഒലീവ് മരങ്ങളും മുന്തിരിപ്പന്തലുകളും. താഴ്വരകളിൽ തിനയും ഗോതമ്പും മൽബറിച്ചെടികളും. വിളനിലങ്ങളിൽ സമൃദ്ധിയുടെ പ്രസാദം നിറഞ്ഞുനിൽപ്പുണ്ട്. മൽബറിത്തോട്ടങ്ങളുടെ തടനിലങ്ങളിൽ കൊടമുളക (Capsicum)കളും ഇററാലിയൻ മാർക്കററുകളിൽ കാണുന്ന പലതരം വലിയ മുളകുകളും ഒരുതരം കക്കിരിയും ഇലക്കറികളും അവരപ്പയറും വിളയുന്നു. ഫ്ളോറൻസിനു തെക്ക് ചിയാന്തി ജില്ലയിൽ പ്രവേശിക്കുമ്പോൾ നോക്കെത്താത്ത വിസ്തൃതിയിൽ തഴച്ചുനിൽക്കുന്ന മുന്തിരിത്തോട്ടങ്ങൾ. ശീതമാസങ്ങളിൽ മുന്തിരിയിലകൾ പഴുത്തു കൊഴിയുമ്പോൾ ചിയാന്തിയുടെ പ്രകൃതി അസുഖകരമായ കാഴ്ചയായിരിക്കും. പ്രസിദ്ധമായ ചിയാന്തി വൈനിന്റെ പ്രഭവകേന്ദ്രമാണിതു്.

ഫ്ളോറൻസ് പുരാതനമായ അതിർത്തികൾ കവിഞ്ഞു് വിപുലമാവാൻ മുതിർന്നിട്ടില്ലെന്നു തോന്നും. മിലാൻ, ടൂറിൻ, റോം എന്നീ നഗരങ്ങളിലെന്നോണം ഫ്ളോറൻസിന്റെ സമീപപ്രകൃതിയിലേക്ക് കോൺക്രീററിന്റെ അതിലംഘനങ്ങൾ വളരെയൊന്നും ഉണ്ടായിട്ടില്ല. അഞ്ചുലക്ഷം തികയാത്ത ജനസംഖ്യയെ സംബന്ധിച്ചിടത്തോളം വിസ്തൃതിയിലും സാന്ദ്രതയിലും നഗരം ഒരു പഴയതരം ചതുരൗചിത്യം പരിരക്ഷിക്കുന്നുണ്ട്. വിയാ നാഷണൽ എന്ന പ്രധാനവീഥിയിലേക്കു് വന്നുചേരുന്ന പല അവന്യൂകളിലൊന്നിൽ, നഗരത്തിന്റെ ഹൃദയഭാഗത്തു് ഒരു പെൻഷ്യോണിലാണ് ഞങ്ങൾ തങ്ങിയതു്. വൃത്തിയും സൂര്യപ്രകാശവുമുള്ള എട്ടോ പത്തോ മുറികളും ഇടനാഴികളും. ഭിത്തികളിൽ ബോട്ടിചെട്ടിയുടെ രചനകളിലെ ഭാവാത്മകമായ സൂക്ഷ്മാംശങ്ങളുടെ റിപ്രൊഡക്ഷനുകൾ. (ബോട്ടിചെട്ടിയുടെ മാത്രം) ഇടനാഴികളിലും റിസപ്ഷൻ ഹാളിലും ജാഗ്രതയോടെ വളർത്തുന്ന ചെടികളും പൂക്കളുമുണ്ട്. വാടക, റോമിനേക്കാൾ അല്പം അധികമാണ്. പെൻഷ്യോൺ നടത്തുന്ന വൃദ്ധനും അയാളുടെ ചെറിയ കുടുംബവും മുറികളുടെ പാർശ്വത്തിൽ ഒരു അപ്പാർട്ടുമെൻറ് തിരിച്ചു താമസിക്കുന്നു. വല്ല ആവശ്യങ്ങൾക്കും വാതിൽക്കൽ മുട്ടിയാൽ അകത്തു് ഗോവണികൾ ചവിട്ടിത്തകർത്തു് ഇടനാഴികളും ജാലകങ്ങളും കുലുക്കി ഒരു ഇററാലിയൻ സംഗീതശ്രുതി ഓടിയെത്തുന്നു. ഒന്നാംതരം ഫ്രോക്കുകളണിയുന്ന വൃദ്ധന്റെ പൗത്രി. പാതി ചെമ്പിച്ച മുടിയും വലിയ കണ്ണുകളുമുള്ള അവൾക്ക് ദാന്തെയുടെ പഴയ ബിയാട്രീസിന്റെ പ്രായമേയുള്ളു. പക്ഷേ, കാഴ്ചയ്ക്കു് യൗവനത്തിന്റെ ദൗത്യങ്ങൾ പൂർത്തീകരിച്ച ആരോഗ്യകരമായ ശരീരമുണ്ട്. പകൽ മുഴുവൻ അവളുടെ ചടുലമായ സാന്നിദ്ധ്യം കനത്ത കാലൊച്ചകളും വിവിധ സംഗീതശ്രുതികളും ഗാനാത്മകമായ 'സീമോ' വിളികളുമായി പെൻഷ്യോണിന്റെയന്തരീക്ഷത്തിൽ മുഴങ്ങിനിൽക്കും. സീമോ, അമിതമായി വളസേചനംചെയ്ത പച്ചക്കറിപോലെ ഭാരിച്ച ദേഹമുള്ള മുതിർന്ന സഹോദരിയാണ്. ഇററാലിയൻ സ്ത്രീകൾക്ക് പൊതുവേ പുരുഷന്മാരെപ്പോലെ തന്നെ വലിയ ശരീരങ്ങളുണ്ട്. ഫ്ളോറൻസിലെ പെണ്ണുങ്ങൾക്കു വിശേഷിച്ചും. പക്ഷേ, ആ വലിയ ദേഹങ്ങൾ മദ്ധ്യവയസ്സുവരെയെങ്കിലും പ്രകടമായ സ്ത്രൈണഭംഗിയും പേശീദാർഢ്യവും പരിരക്ഷിക്കുന്നു. പാർശ്വങ്ങളിലേക്ക് നിർബാധം വളർന്ന പെരുത്ത ദേഹവും വളഞ്ഞ കാലുകളുമുള്ള വലിയ അമ്മൂമ്മമാർ അനിവാര്യമായ ഒരു പിൽക്കാല പരിണാമമായിരിക്കും.

അകാല വാർദ്ധക്യത്തിന്റെ വിളർച്ചയും ഭൗതികമായ നിലനില്പിന്റെ വേദനയും പ്രകടിപ്പിക്കുന്ന രുഗ്ണരും കൃശഗാത്രരുമായ മനുഷ്യർ ഫ്ളോറൻസിലെ വീഥികളിൽ സാധാരണമാവും. പോഷകാഹാര ദൗർലഭ്യമില്ലാത്ത ഒരു ജനത വളരെ ശ്രദ്ധേയമായ ഒരു കാഴ്ചയാണ്. എന്തുകൊണ്ടോ എനിക്കതു ബോധ്യപ്പെട്ടു തുടങ്ങിയതു് ഫ്ളോറൻസിൽവച്ചാണ്. ഏതു യൂറോപ്യൻ സമൂഹങ്ങളെക്കാളും ഉയർന്ന ജീവിതനിലവാരം പുലർത്തുന്ന സ്വിററ്സർലൻഡിലെ നഗരവീഥികളിൽ ഞാൻ അതു തിരിച്ചറിഞ്ഞിരുന്നില്ല. ഫ്ളോറൻസിലെത്തിയ നാൾ വൈകുന്നേരം സാൻ–ലോറൻസോ എന്ന പഴയ മെഡിചിപള്ളിയുടെ പരിസരത്തു് ഞങ്ങൾ ഒരു കല്പടവിൽ വെറുതേ ഇരിക്കയായിരുന്നു. മുന്നിലെ വഴിവിപണിയിൽ സ്ത്രീകളും പുരുഷന്മാരുമായ കച്ചവടക്കാർ തങ്ങളുടെ സ്റ്റാളുകളടച്ച് അന്നത്തെ ചന്ത അവസാനിപ്പിക്കാൻ തുടങ്ങുന്നു. ഒരു ദിനാന്ത്യത്തിലെ അദ്ധ്വാനത്തിന്റെ തളർച്ചയല്ല, തുടങ്ങാനിരിക്കുന്ന രാത്രിയുടെ ഉല്ലാസമാണ് ആ ജനക്കൂട്ടത്തിന്റെ ശബ്ദമുഖരിതവും പ്രസന്നവുമായ ചേഷ്ടകളെ നയിച്ചുകൊണ്ടിരുന്നതു്. സായാഹ്ന വേഷങ്ങളിൽ സംഘങ്ങളായി തെരുവുകളിലും ചുററുമുള്ള ബാറുകളിലും നിറഞ്ഞുകൊണ്ടിരുന്ന മനുഷ്യരുടെ നിർവിചാരമായ, സ്വൈരമായ ഉന്മേഷം എനിക്കു വളരെ പ്രകടമായിത്തോന്നി. ഭൗതികമായ ക്ലേശത്തിന്റേയോ ദൈന്യത്തിന്റേയോ യാതൊരു പ്രതിച്ഛായകളും അവർക്കിടയിലില്ല. സാവധാനം അഭിജാതമായ ഈ യൂറോപ്യൻ മനുഷ്യജനസ്സ് എന്റെ ഇന്ത്യൻ കണ്ണുകൾക്കു മുന്നിൽ അപരിചിതവും അലൗകികവുമായ ഒരു പ്രത്യക്ഷം പോലായി. ഈ തെരുവിന്റെ മൊത്തമായ ആരോഗ്യവും പ്രസരിപ്പും സജീവമായ ഒരു വാസ്തവം പോലെ മുന്നിൽ തെളിഞ്ഞുകൊണ്ടിരിക്കുമ്പോൾ എന്താണ് പോഷകാഹാര ദൗർഭിക്ഷം എന്ന് പൊടുന്നനവെ വ്യക്തമാകുന്നു. ഇന്ത്യയെപ്പോലൊരു രാജ്യത്തു് അതെത്രമാത്രം കഠിനമാണെന്നും. പല ഇന്ത്യൻ നഗരങ്ങളിലേയും സായാഹ്ന ദൃശ്യങ്ങൾ എനിക്കു പരിചയമുണ്ട്. കരിങ്കൽ ക്വാറികളിലും ഫൗണ്ടറികളിലും തൊഴിൽ ചെയ്തു വാടിയ ശരീരങ്ങളുമായി ഒരു തമിഴ്നാട്ട് പട്ടണത്തിലെ ചാരായഷാപ്പുകൾക്കു മുന്നിൽ വൈകുന്നേരം വന്നുകൂടുന്ന സ്ത്രീപുരുഷന്മാർ. ഏതെങ്കിലും ഒരു തലസ്ഥാനനഗരത്തിൽ ഗവണ്മെൻറ് കെട്ടിടങ്ങളിൽ നിന്ന് വൈകുന്നേരം പുറത്തിറങ്ങുന്ന 'വൈററ് കോളർ' എന്ന പ്രിവിലേജ്ഡ് സമൂഹം. ദൃഢഗാത്രവും ആരോഗ്യത്തിന്റെ പ്രസാദവുമുള്ള എത്രപേരെ അവർക്കിടയിൽ കാണാം? മുഖം കോടി വളർച്ച മുട്ടി പരിഹാസ്യമായ എത്രയേറെ മററു രൂപങ്ങൾ! സാൻ, ലോറൻസോവിനു മുന്നിലെ വൈകുന്നേരത്തിനു പിന്നീട് വളരെ ദിവസങ്ങളോളം ആത്മപീഡനപരമായ ഈ മനുഷ്യനിരീക്ഷണം ഞാൻ തുടർന്നുകൊണ്ടിരുന്നു.

പതിഞ്ഞ ഒരുക്കൂട്ടം മലകൾക്കിടയിൽ, ആർണോയുടെ കൃശപ്രവാഹത്തിന്റെ തീരത്തു് താരതമ്യേന ഇടുങ്ങിയ ഒരു താഴ്വരയിലാണ് ഫ്ളോറൻസ്. അതുകൊണ്ട് രാത്രികാലങ്ങളിലും ചൂടുണ്ട്. ഫ്ളോറൻസിന്റെ സവിശേഷമായ പ്രകൃതം തെരുവുകളിൽ ഒരുതവണ നടക്കുമ്പോൾ തിരിച്ചറിയും. നിസ്സങ്കോചമായ പൊട്ടിച്ചിരികൾ, തുറന്ന സൗഹൃദപ്രകടനം, നന്നായി വസ്ത്രം ധരിച്ച സ്ത്രീകൾ, വഴിക്കവലകളിൽ വൈൻകുപ്പികളുമായി സംഘം ചേർന്നിരിക്കുന്ന ചെറുപ്പക്കാർ—ഫ്ളോറൻസുകാർ സൗഖ്യവും വിനോദവും തേടുന്നവരും ജീവിതത്തോട് ഉദാസീനമായി പ്രതികരിക്കുന്നവരും ആണെന്നുതോന്നും. സന്ധ്യയ്ക്കു് പോണ്ടേവേക്യോ (പഴയപാലം) യുടെ പരിസരങ്ങളിൽ പോക്കുവെയിൽ വീഴുമ്പോൾ നഗരം അവിടെ അതിന്റെ ഏററവും പ്രസാദാത്മകഭാവം നേടുന്നു.

ആർണോ നദിക്കു മുകളിൽ പതിന്നാലാം ശതകത്തിൽ പണിത പാലത്തിന് നഗരത്തിന്റെ ചരിത്രത്തോളം പഴക്കമുണ്ട്. അതിനു കുറുകേ ഇരുവശങ്ങളിലും ഫ്ളോറൻസിലെ പ്രസിദ്ധമായ ആഭരണക്കടകളാണ്. പതിനാറാം നൂററാണ്ടു മുതൽ അവ ആ മരക്കടകളിൽ നിലനിന്നുപോരുന്നു. സ്വർണ്ണപ്പണിക്കാരുടെ വലിയ പാരമ്പര്യം അവകാശപ്പെടുന്ന പല കുടുംബങ്ങളും തൊട്ടുതന്നെയാണ് താമസിക്കുന്നതു്. ടസ്കണിലെ പ്രഗല്ഭരായ ആഭരണപ്പണിക്കാരുടെ കേന്ദ്രമെന്ന നിലയിൽ പോണ്ടേവേക്യോ എക്കാലവും ധനികരായ വിദേശ സന്ദർശകരുടെ ഒരു പ്രധാന സങ്കേതമാണ്. നഗരത്തിന്റെ ഉൾക്കവലകളിൽ അല്പസമയം ചുററിയശേഷം സന്ധ്യയോടെ ഞങ്ങൾ പോണ്ടേവേക്യോയ്ക്കടുത്തെത്തി. അവിടെ ഏതോ ഇററാലിയൻ സിനിമയുടെ ഷൂട്ടിങ് നടക്കുന്നുണ്ടായിരുന്നു. വിലപിടിച്ച ആഭരണങ്ങൾ പ്രകാശിക്കുന്ന ഒരു വിൻറോക്കു മുന്നിൽ നിന്ന് രണ്ടു സുമുഖരായ യുവാക്കൾ വയലിൻ വായിക്കുന്നു. കടയിൽ നിന്നിറങ്ങിവന്ന ഒരു പ്രഭുകുമാരി അവരെ ശ്രദ്ധിക്കുന്നു. വൃദ്ധനായ ഡയറക്ടർ ഉദ്ദേശിക്കുന്ന സീക്വെൻസ് അതാണെന്നു തോന്നി. പെൺവേഷം ഏതോ പ്രസിദ്ധ ഇററാലിയൻ താരമാണ്. പാലത്തിനു മുകളിൽ ധാരാളം കാഴ്ചക്കാർ കൂടിയിട്ടുണ്ട്. ആഭരണക്കടകൾക്കു മുന്നിൽ വെറുതേ കൗതുകപൂർവ്വം കൂടിനടക്കുന്ന വീട്ടമ്മമാരുടെ സംഘങ്ങളെ ആരെല്ലാമോ മാററിനിറുത്തുന്നു. പക്ഷേ, ചുററും നടക്കുന്നതു ശ്രദ്ധിക്കാതെ കടന്നുപോവുന്ന വളരെപ്പേരുണ്ട്. പാലത്തിന്റെ പുരാതനമായ അരമതിൽ ചാരിയിരുന്ന് വെയിലുകായാനെത്തിയ പെൺകുട്ടികൾ സ്വന്തം ബഹളങ്ങളുടെ സ്വകാര്യവൃത്തങ്ങളുണ്ടാക്കി മാറി നില്ക്കുന്നു. പോണ്ടേവേക്യോയ്ക്കു മുകളിൽനിന്നു കാണുമ്പോൾ വൈകുന്നേരത്തെ തിളങ്ങുന്ന വെളിച്ചത്തിൽ ആർണോയുടെ ഇരുകരകളിലുമായി ഫ്ളോറൻസിലെ പഴയ കെട്ടിടങ്ങളും അവയുടെ നാനാനിറങ്ങളായ ജാലകങ്ങളും വിദഗ്ദ്ധമായ ഒരുവർണ്ണരൂപകമാണ്.

പുരാതന റോമൻ രാജപാത ഫ്ളാമീനിയ ആർണോയെ മുറിച്ചു കടന്നതു് ഇന്നു പോണ്ടേവേക്യോ നില്ക്കുന്നിടത്തുതന്നെയാണ്. പാലത്തിനു ചുററുമായി ബി. സി. രണ്ടാം ശതകത്തിൽ ഫ്ളോറൻസിലെ ആദ്യത്തെ കുടിപാർപ്പു തുടങ്ങിയെങ്കിലും നഗരത്തിന്റെ ഖ്യാതി പെരുകിയതു് പതിനൊന്നാം നൂററാണ്ടോടുകൂടിയാണ്. അക്കാലത്തു് ട്രേഡ് ഗിൽഡുകൾ പ്രബലങ്ങളാവുകയും ടസ്കൺ വസ്ത്രങ്ങൾക്ക് വിദേശങ്ങളിൽ വിപണിയുണ്ടാവുകയും യൂറോപ്പിലെ രാജാക്കന്മാരുടെ അനേകം യുദ്ധങ്ങൾക്ക് പണം കടം കൊടുക്കാനാവുംവിധം ഫ്ളോറൻസിലെ ബാങ്കിങ്

കുടുംബങ്ങൾ സമ്പന്നമാവുകയും ചെയ്തു. പന്ത്രണ്ടും പതിമ്മൂന്നും നൂറ്റാണ്ടുകളിൽ വിശുദ്ധ റോമൻ സാമ്രാജ്യവും മാർപ്പാപ്പയും തമ്മിൽ നടന്ന ദീർഘമായ മത്സരത്തിൽ നഗരവും ചേരിതിരിഞ്ഞു വളരെക്കാലം പടവെട്ടിയിട്ടുണ്ട്. പതിമ്മൂന്നാം ശതകത്തിന്റെ അന്ത്യത്തിൽ മാർപ്പാപ്പയെ പിൻതുണച്ച പ്രഭുക്കൻമാർ ഫ്ളോറൻസിൽ അധികാരത്തിൽവന്നു. പക്ഷേ, 1348-ൽ ഇരുണ്ട മരണം വിതച്ചുകൊണ്ട് പടർന്നുപിടിച്ച പ്ലേഗ് നഗരത്തിന്റെ ജനസംഖ്യയെ ഏതാണ്ട് നാമാവശേഷമാക്കി.

പിന്നീട് ഫ്ളോറൻസിന്റെ ഉയിർത്തെഴുന്നേൽപ്പും നവോത്ഥാനകാലവും മെഡിചി കുടുംബത്തിന്റെ വാഴ്ചയിലാണ് ഉണ്ടാവുന്നത്. പിററി, സ്ട്രോസി തുടങ്ങിയ ബാങ്കിങ് കുടുംബങ്ങളിലൊന്നായ മെഡിചി മൂന്നു നൂററാണ്ടുകളോളം ഫ്ളോറൻസിന്റേയും പിൽക്കാലത്ത് മൊത്തം ടസ്കൺ പ്രദേശങ്ങളുടേയും ഭരണസാരഥ്യം വഹിച്ചു. ശില്പികളേയും ചിത്രകാരന്മാരേയും കവികളേയും ഫ്ളോറൻസിലേക്ക് ആകർഷിച്ചതും പ്രശസ്തങ്ങളായ പല വാസ്തുശില്പങ്ങൾ നിർമ്മിച്ചതും അപൂർവ്വമായ കലാസ്നേഹം പ്രകടിപ്പിച്ച മെഡിചി ഭരണാധികാരികളാണ്. അവരിലൊരാളായ ലോറൻസോ മെഡിചി ഒരു അരക്കിറുക്കനും കവിയുമായിരുന്നു. പ്ളേറ്റോണിക് അക്കാഡമിയും പ്രസിദ്ധമായ ലോറൻഷ്യൻ ലൈബ്രറിയും സ്ഥാപിച്ചത് അദ്ദേഹമാണ്. ലോറൻസോയും മതഭ്രാന്തനായിരുന്ന സാവനരോളയും തമ്മിൽ ഉണ്ടായ ഇടച്ചിൽ നഗരചരിത്രത്തിലെ കൗതുകകരമായ ഒരു ഉപാഖ്യാനമാണ്.

## ദാന്തെയുടെ പുതിയ ഇരിപ്പിടം

രാത്രി സാസ്സോ ഡി ദാന്തേ (ദാന്തേയുടെ ഇരിപ്പിടം) യിൽ അത്താഴം. ഉഫീജി (uffizi) കൊട്ടാരത്തിനു ചുവടെ പ്യാസാ സിഞ്ഞോറിയയിലെ കവല റസ്റ്റോറന്റിലൊന്നിൽ അത്താഴത്തിനു മുൻപുള്ള 'അപ്പാരറീഫ്' ലഹരിക്കുവേണ്ടി കൂടിയവർക്കിടയിൽ തെല്ലുനേരമിരുന്നശേഷം ഞങ്ങൾ ഒരു കൊള്ളാവുന്ന താർത്തോറിയ അന്വേഷിച്ചിറങ്ങി. എട്ടുമണിയോടുകൂടി കടകമ്പോളങ്ങൾ അടച്ചു കഴിഞ്ഞിട്ടുണ്ട്. പല റസ്റ്റോറന്റുകളും അവസാനത്തെ മേശകൾ വിരിക്കുന്നു. അത്താഴം ഫ്ളോറൻസിൽ വളരെ നേരത്തേ കഴിയുന്നുണ്ടാവണം. ബാറുകൾ മാത്രം ചിലപ്പോൾ പാതിരാത്രിവരെ തുറന്നുകിടക്കും. പകൽ വഴികളിൽ ഞങ്ങളോർമ്മിച്ചിരുന്ന ചില 'സെല്ലാറു'കളും താർത്തോറികളും പൂട്ടിക്കഴിഞ്ഞു. ഏതാണ്ട് നിരാശമായ ഒരു അന്വേഷണത്തിന്റെ അവസാനത്തിലാണ് സാസ്സോ ഡി ദാന്തേയുടെ പതിഞ്ഞ വെളിച്ചം കണ്ടെത്തിയത്. വെള്ളച്ചുമരുകളിൽ മുന്തിരിവള്ളികൾ പടർന്നു കയറിയിട്ടുള്ള, ഓടുമേഞ്ഞ ഒരു ചെറിയ റസ്റ്റോറന്റ്. തെരുവിൽനിന്ന് അല്പം ഉൾവലിഞ്ഞ് പുൽത്തകിടിയിൽ. അതിന്റെ അന്തരീക്ഷം ഹൃദ്യവും നിശ്ശബ്ദവുമാണ്. പനിനീർച്ചെടികൾ അർദ്ധവൃത്താകൃതിയിൽ വെട്ടി നിറുത്തിയ ഫെൻസിങ്ങിനകത്തെ അങ്കണത്തിൽ ചുകന്ന പരവതാനിക്ക് ഇരുവശവുമായി രണ്ടു വരി മേശകൾ.

ഇററാലിയൻ പാചകകലയും മെഡിചിയുടെ അടുക്കളയിലാണ് പിറന്നതെന്നു കേട്ടിട്ടുണ്ട്. ഫ്ളോറൻസിന്ന് സ്വന്തമായി ചില വിശേഷ വിഭവങ്ങളുണ്ട്. മിക്കവയും മൽസ്യംകൊണ്ടാണ്. 'ദാന്തേയുടെ ഹോട്ടൽ' ഒരു നിശ്ചിതബില്ലിൽ ത്രീകോഴ്സ് ഡിന്നർ വിളമ്പുന്നു. റിസോട്ടോ വിത്ത് മീററ് സോസ് (ചോറും മാംസ രസവും), ചിക്കൻറോസ്റ്റ് വിത്ത്ഗ്രീൻ പീസ്, ഫ്രൂട്ട് സലാഡ് എന്നിങ്ങനെ ഒരത്താഴമാണ് ഞാൻ കഴിച്ചത്. സിഗി മിഡിൽ കോഴ്സിന്ന് കോസ്റ്റാത്ത എന്ന ഫ്ളോറന്റൈൻ വിഭവമാവശ്യപ്പെട്ടു. മുള്ളു കളഞ്ഞു് ഗ്രില്ലുചെയ്ത കടൽമത്സ്യവും ഒലീവെണ്ണയിൽ വറുത്ത മുളകു രസവും ആണിത്. അത്താഴത്തിനൊപ്പം മുപ്പതുവർഷം പഴക്കമുള്ള വിലയേറിയ ഒരു കുപ്പി ചിയാന്തിവൈനും ഞങ്ങൾ ഓർഡർചെയ്തു. സാസ്സോ ഡി ദാന്തേ രുചികരവും സൈ്വരവുമായ ഒരു അത്താഴത്തിന്റെ ഓർമ്മയാണ്. ഈ കൊച്ചു റസ്റ്റോറന്റിനും ദാന്തേക്കും തമ്മിൽ എന്തു ബന്ധമുണ്ടെന്നറിയില്ല. ചിരപ്രതിഷ്ഠങ്ങളായ പേരുകളോട് ഇററലിക്കാർക്കുള്ള പതിവു് ഭ്രമം മാത്രമാവാം ഇതും. എന്തായാലും മുന്തിരിപ്പടർപ്പുകൾക്കിടയിൽ ഈ ഒന്നാംതരം തീൻമേശകൾ ദാന്തേക്ക് ഒരിക്കലും അപമാനകരമായ ഒരു ട്രിബ്യൂട്ടല്ല.

പതിന്നാലാം ശതകത്തിന്റെ തുടക്കത്തിൽ ദാന്തേ ഫ്ളോറൻസിലെ മഠാദ്ധ്യക്ഷനായിരുന്നു. രണ്ടുവർഷങ്ങൾക്കുശേഷം അക്കാലത്തെ ഏററവും ഉയർന്ന ആദ്ധ്യാത്മികജ്ഞാനം പ്രകടിപ്പിച്ച 'ഡിവൈൻ കോമഡി'യുടെ മഹാനായ രചയിതാവിനെ നഗരം പുറത്താക്കി. പിന്നീട് ഇററാലിയൻ നഗരങ്ങളിലൂടെ വളരെക്കാലം അലഞ്ഞ ദാന്തേ ഫ്ളോറൻസിനു വടക്കു് റാവേന്നയിൽവച്ച് മൃതിയടഞ്ഞു. യഥാർത്ഥ ഇററാലിയൻ ഭാഷ അദ്ദേഹത്തിന്റെ രചനകൾക്കൊപ്പം ആർണോ നദീതടത്തിലാണ് ജനിച്ചത്. ഇന്നും ശുദ്ധമായ ഇററാലിയൻ മൊഴി സംസാരിച്ചു കേൾക്കുന്നത് ഫ്ളോറൻസിലാണ്. ദാന്തേക്കു ശേഷം ഭാഷയെ സമ്പന്നമാക്കിയ പെട്രാർക്കും ബൊക്കാച്ചിയോയും പിൽക്കാലത്ത് ഇററാലിയൻ ഗദ്യത്തിന്റെ പ്രാരംഭകരായ മാക്കിവെല്ലി, വാസാരി, ഗ്യൂച്ചിയാർഡിനി എന്നിവരും ഫ്ളോറൻസുകാരായിരുന്നു. ഇററാലിയൻ മൊഴിയുടെ സുഖശ്രാവ്യമായ സംഗീതധ്വനി ഇപ്പോഴും ഫ്ളോറൻസിലെ തെരുവുകളിൽ തിരിച്ചറിയും. മൊഴിയിൽ മാത്രമല്ല, കലയിലും സംസ്കാരത്തിന്റെ മററു മേഖലകളിലും എല്ലാ കാലവും തങ്ങൾ ഒരു ഉയർന്ന ഇനമാണെന്ന് ഫ്ളോറൻസുകാർ അഭിമാനിക്കാറുണ്ട്.

ആഹാരം കഴിഞ്ഞു് അല്പനേരംകൂടി പുറത്തിരിക്കുവാനും ഒരു സുഖനിദ്രയ്ക്കു പാകത്തിൽ വീര്യമുള്ള വല്ല മദ്യവും കഴിക്കാനുമായി ഞങ്ങൾ പ്യാസാ സിഞ്ഞോറിയയിൽത്തന്നെ തിരിച്ചെത്തി. പതിനൊന്നുമണി കഴിഞ്ഞിരുന്നെങ്കിലും അവിടെ ബാറുകൾ തുറന്നുകിടന്നിരുന്നു. വഴിക്ക്, വലിയ വാഹനഗതാഗതം അനുവദിക്കാത്ത ഇടുങ്ങിയ തെരുവുകൾ നിശ്ശബ്ദമായിക്കഴിഞ്ഞിട്ടുണ്ട്. നഗരം കാണുവാൻ രാത്രിയിലെ ഈ നിർജ്ജന വഴികളാണ് ഭേദം. സമകാലികമായ ഒരു ആൾക്കൂട്ടത്തിന്റെ സാന്നിദ്ധ്യത്തിലല്ലാതെ കാണുമ്പോൾ മാത്രമാണ് നഗരത്തിന്റെ പുരാതന വാസ്തുശില്പ പ്രകൃതം കണ്ടെത്താപ്പെടുന്നത്.

ബാറിലെ തിരക്കിൽ ഒററയ്ക്കിരുന്നിരുന്ന ഒരു അമേരിക്കൻ യുവാവു് ഞങ്ങൾക്കരികെ വന്നിരുന്ന് ചിരപരിചിതനെപ്പോലെ സംസാരം തുടങ്ങി. മിലാനിൽ നിന്നു വൈകുന്നേരം എത്തിയതേയുള്ളു അയാൾ.

'ടോക്കിങ് ഈസ് പ്രാക്ടിക്കലി ഇംപോസിബിൾ' അയാൾ പറഞ്ഞു.

'ദ ലാംഗ്വേജ്.'

ഇംഗ്ലീഷ് സംസാരിക്കുന്നവർ വളരെ അപൂർവ്വമാണ്. അത്യാവശ്യത്തിനു് കാര്യങ്ങൾ തിരക്കി അറിയാമെന്നാലും അയാൾ ഉദ്ദേശിക്കുന്ന വിധത്തിൽ ഒരു സംഭാഷണത്തിന് ഫ്ളോറൻസുകാരെ കണ്ടെത്തു വരില്ല. എങ്കിലും വല്ലാത്ത ഒരു അക്ഷമയോടെ അയാൾ പലരുമായും സംസാരിക്കുവാൻ വൃഥാ ശ്രമിച്ചുകൊണ്ടിരുന്നു. കാലിഫോർണിയക്കാരനായ മൈക്ക് ആദ്യമായാണ് യൂറോപ്പിൽ വരുന്നത്. മിലാനിലും അവസ്ഥ വ്യത്യസ്തമായിരുന്നില്ലെന്നു് അയാൾ പരാതിപ്പെട്ടു.

'ഒഫ് കോഴ്സ്, യൂ കേൻ ഓർഡർ എ ഡിന്നർ. ആസ്ക് ദ വെ ററു, എ പെൻഷ്യോൺ...ബട്ട് ഏൻ ഇൻഡപ്ത് ടോക്ക്...'

## മൈക്ക് എന്ന ചങ്ങാതി

ഒരു ഇൻഡപ്ത് ഡിസ്കഷനു് ഇററലിയിലെത്തിയ മൈക്ക് കൊള്ളാവുന്ന ഒരു സുഹൃത്താണെന്നു തോന്നി. സിഗി മുറിയിലേക്കു് തിരിച്ചുപോയശേഷവും ഞങ്ങൾ കുറേനേരം ബാറിൽ സംസാരിച്ചിരുന്നു. എല്ലാ അമേരിക്കക്കാരേയും പോലെ ആൻറിക്കുകൾക്കു മുമ്പിലുള്ള അന്ധാളിപ്പിൽ കവിഞ്ഞ് ഫ്ളോറൻസിൽ മൈക്കിന് പ്രത്യേകതാല്പര്യമൊന്നും ഉണ്ടെന്നു തോന്നിയില്ല. ഹെർബെട്ട് ലോട്ട്മാന്റെ 'ദ ലെഫ്ററ് ബേങ്ക്' എന്ന പുതിയ പുസ്തകമുണ്ടായിരുന്നു അയാളുടെ പക്കൽ. നാസി അധിനിവേശത്തിന്റെ കാലത്ത് പാരീസിലെ ബുദ്ധിജീവികളുടെ പ്രതികരണങ്ങളെക്കുറിച്ച് പല പുതിയ വിവരങ്ങളുമുണ്ട് ആ പുസ്തകത്തിൽ. ആന്ദ്രേ മാൾറോ, പിക്കാസോ തുടങ്ങിയവരെക്കുറിച്ച് രസകരമായ ചില പുതിയ അറിവുകൾ. വായിച്ചു കഴിഞ്ഞാൽ പുസ്തകം എനിക്കു വെറുതെ തരാമെന്ന് മൈക്ക് വാഗ്ദാനം ചെയ്തു. വരുന്നവഷം ഇന്ത്യയിൽ വരാൻ





ഫ്ളോറൻസിന്റെ പ്രാന്തത്തിൽ നഗരത്തിലെ പ്രസിദ്ധ കലാകാരന്മാരുടെയും എഴുത്തുകാരുടെയും ഗായകരുടെയും ഒരു സങ്കേതമായ 'മെഡിചി വില്ല'

അയാൾക്ക് ഉദ്ദേശ്യമുണ്ട്. ജയ്സാൽമറിനെക്കുറിച്ചും സിംലയിലേക്കുള്ള തീവണ്ടിയെക്കുറിച്ചും മററും വിശദമായി അന്വേഷിച്ചു.

ഒരു മണിയോടടുത്തപ്പോൾ എനിക്കു മുറിയിലെത്തിയാൽ കൊള്ളാമെന്നായി. ഞങ്ങൾക്കു ചുററും കസേരകൾ മിക്കവാറും ഒഴിഞ്ഞിരിക്കുന്നു. വെളിവുകെട്ട ഏതാനും ചെറുപ്പക്കാർ മാത്രമേ ബാറിൽ ശേഷിച്ചിട്ടുള്ളു. ഉറങ്ങാൻ ഒരിടത്തെക്കുറിച്ച് അതേവരെ മൈക്ക് ആലോചിച്ചിരുന്നില്ല. ആ പാതിരാത്രിയിൽ എവിടെ മുറി അന്വേഷിക്കാൻ. പക്ഷേ, അയാൾ അതു വളരെ എളുപ്പമാണെന്നു വിശ്വസിക്കുന്നപോലെ തോന്നി. 'വിടൈ യുവർ പ്ലേസ്'. തന്റെ വളരെ ചെറിയ ഒരു ബാക്ക്പാക്കും എടുത്ത് മൈക്ക് എന്റെകൂടെ പുറപ്പെട്ടു. ഞങ്ങൾ താമസിക്കുന്ന പെൻഷ്യോണിൽ മുറിയില്ലെങ്കിൽ ഒരു രാത്രി ഞങ്ങൾക്കൊപ്പം കഴിക്കാവുന്നതേയുള്ളു എന്ന് ഞാൻ നിർദ്ദേശിച്ചു. പകൽ മതി ഇനി അന്വേഷണം. ആ രാത്രി ഇനിയും അയാൾക്കൊപ്പം വഴിചുററുവാനാവുമായിരുന്നില്ല. പകൽ കണ്ടിട്ടില്ലാത്ത ഒരു ചെറുപ്പക്കാരനാണ് വാതിൽ തുറന്നത്. ഭാഗ്യത്തിനു് അവിടെ മൈക്കിനു് മുറിയുണ്ടായിരുന്നു.

'ബൊൺജോർണോ' രാവിലെ മുറിക്കു മുന്നിൽ–വൃദ്ധന്റെ പൗത്രി പ്രത്യഭിവാദ്യം ചെയ്തു തിരിഞ്ഞപ്പോൾ അവൾ വീണ്ടും വിളിച്ചു. 'സിഞ്ഞോർ, ബ്രേക്ക് ഫാസ്റ്റ്?' എന്നിട്ട് അവളുടെ കൈത്തണ്ടയിലെ വാച്ചു ചൂണ്ടി മുഖത്തിനുനേരെ ഉയർത്തി. കൈപിടിച്ചു നിറുത്തി വാച്ചിൽ നോക്കിയപ്പോൾ ഒമ്പതര കഴിഞ്ഞിരിക്കുന്നു. പ്രാതൽ ഒമ്പതുമണിക്കു കഴിയുമെന്ന് നേരത്തേ മുന്നറിയിപ്പു തന്നതാണ്. ഇനിയും താമസിക്കാതെ ചെന്നാൽ പ്രാതൽ തരാമെന്ന് അവൾ അറിയിച്ചു. 'ഐ തോട്ട് വി വുഡ് മിസ് ഇററ്.' ബില്ലിൽ ഉൾക്കൊള്ളുന്ന പ്രാതൽ വ്യർത്ഥമാക്കരുതെന്ന് നിർബ്ബന്ധമുള്ള സിഗി പറഞ്ഞു. അവൻ ഞാൻ ഉണരുന്നതും കാത്തിരിക്കയായിരുന്നു. 'ഐ വോക്കപ്പ് ബൈ സിക്സ് ഏൻറ് റോട്ട് എ ലെററർ ററു ദ ഷിപ്പ്'. ആഡ്രിയാട്ടിക്കിൽ ഒരു സ്വന്തം ക്രൂഷർ ഷിപ്പിൽ എല്ലാക്കാലവും വെറുതെ കറങ്ങിക്കൊണ്ടിരിക്കയാണ് സിഗിയുടെ അച്ഛനും അമ്മയും. വല്ലപ്പോഴും ഒരിക്കൽ കരയ്ക്കടുക്കുമ്പോൾ ഏതാനും ദിവസങ്ങൾക്കു മാത്രം അവർ സ്വിററ്സർലാൻഡിൽ തങ്ങളുടെ വീട്ടിൽ വരും. മററു കാലങ്ങളിൽ ഒരു നിഷ്ഠയെന്നോണം പ്രതിമാസം ഒന്നെന്ന മട്ടിൽ സിഗി അവക്ക് എഴുത്തുകളയയ്ക്കും.

പെൻഷ്യോണിന്റെ റസ്റ്റോറന്റിൽ രണ്ടുമൂന്നു മേശകൾക്കു വിലങ്ങനെ സംസാരബന്ധം സ്ഥാപിച്ചുകൊണ്ട് മൈക്ക് ഇരിപ്പുണ്ടായിരുന്നു. അയാളുടെ ശ്രോതാക്കളിൽ രണ്ട് ആസ്ട്രേലിയൻ യുവതികളും ചില ജർമ്മൻകാരുമുണ്ട്. പ്രാതൽ കഴിയും മുൻപേ മൈക്ക് ഞങ്ങൾക്കൊപ്പം കൂടി.

മിഷ്ലിൻ ടൂറിസ്റ്റ് ഗൈഡിന്റെ നിർദ്ദേശങ്ങളനുസരിച്ച് ആസൂത്രിതമായ ഒരു നഗര ദർശനത്തിന് ഞാൻ നീക്കിവച്ച പകലാണത്. അതുപ്രകാരം രാവിലെ സാൻ ലോറൻസോവിന്റെ പ്രാന്തത്തിലെ ഫ്ളീ മാർക്കററു വഴി ഞാൻ പ്യാസാ ഡെൽ ദൗമോയിൽപ്പോകും. അവിടെ സാൻറാ മാരിയാ കത്തീഡ്രലും അതിന്റെ മനോഹരമായ ഗോപുരവും തൊട്ടുതന്നെ വളരെ പ്രധാനമായ ബാപ്പിസ്ട്രിയുമുണ്ട്. തലേന്നാൾ പ്യാസാ ദൗമോ വഴി നടന്നിരുന്നുവെങ്കിലും കത്തീഡ്രലും ബാപ്പിസ്ട്രിയും വിശദമായി കണ്ടിരുന്നില്ല കത്തീഡ്രലിന്റെ അന്തരാളവും ബാപ്പിസ്ട്രിയുടെ പ്രസിദ്ധങ്ങളായ വാതിലുകളും കണ്ടശേഷം ഞാൻ പ്യാസാസിഞ്ഞോറിയയിലെത്തുമ്പോൾ സിഗി അവിടെ കാത്തിരിപ്പുണ്ടാകും. ഉച്ചഭക്ഷണം കഴിഞ്ഞ് ഞങ്ങൾഒരുമിച്ച് ഉഫീജി മ്യൂസിയം കാണാൻ പോകും. വൈകുന്നേരം വരെ ഇങ്ങനെ ഒരു പെരുമാററച്ചട്ടം തീർച്ചപ്പെടുത്തി ഞാൻ പുറപ്പെട്ടപ്പോൾ മൈക്കും എനിക്കൊപ്പം പുറത്തിറങ്ങി.



# പീഡിതരുടെ ബലിപാട്ടുകൾ

## പ്രസന്നരാജൻ

ഏഴ് പതുകളുടെ രണ്ടാം പകുതി ആരംഭിക്കുന്നതോടെ മലയാളസാഹിത്യത്തിൽ പുതിയൊരു സാഹിത്യാഭിരുചിയും ഭാവുകത്വവും പിറക്കുന്നു. ചെറുകഥ, കവിത തുടങ്ങിയ മിക്ക കലാരൂപങ്ങളിലും അടിസ്ഥാനപരമായ പല മാററങ്ങളുടേയും ശക്തമായ കാററ് വീശിത്തുടങ്ങുകയും പുതിയൊരു സൗന്ദര്യബോധത്തിന്റെ സാന്നിദ്ധ്യം അനുഭവപ്പെട്ടു തുടങ്ങുകയും ചെയ്യുന്നു. ഈ കാലഘട്ടത്തിന്റെ തൊട്ടുപിന്നിലുള്ള കാലത്തു ജ്വലിച്ചു നിന്നിരുന്ന ആധുനികതയുടെ ശക്തി കുറഞ്ഞുവന്നപ്പോൾ, ആധുനിക സാഹിത്യത്തിന്റെ മൗലികമായ ഭാവബദ്ധതകളുമായി ആത്മബന്ധമുള്ള ചില വിഷമപ്രശ്നങ്ങൾ കൂടുതൽ ശക്തമായി എഴുത്തുകാരുടെ സർഗ്ഗചേതനയെ മുറിവേല്പിച്ചു തുടങ്ങി. പുതിയൊരു ഉൾക്കാഴ്ചയുടെ ഉണർവ്വുമായും പുതിയൊരവബോധത്തിന്റെ കണ്ണുകളുമായും എഴുത്തുകാർ ജീവിതത്തിന്റെ അന്തർമണ്ഡലങ്ങളിലേക്കു കടക്കുന്നതു് ഏഴ് പതുകളുടെ ഒടുവിൽവന്ന കലാസൃഷ്ടികളിൽക്കാണാം. അങ്ങനെ അറുപതുകളിലും ഏഴ് പതുകളുടെ ആദ്യപകുതിയിലും മലയാള സാഹിത്യത്തെ അടിമുടി പിന്തുടർന്നിരുന്ന പ്രശ്നങ്ങൾ മററു ചില തീവ്രമായ മാനുഷികയാഥാർത്ഥ്യങ്ങളുമായി വിലയം പ്രാപിക്കുകയും, മലയാള സാഹിത്യം പൊതുവിൽ പുതിയ വീഥികളിലൂടെ പ്രയാണമാരംഭിക്കുകയും ചെയ്തു.

മാററത്തിന്റെ മേഘഗർജ്ജനം പ്രധാനമായും ഉയർന്നുകേട്ടതു് കവിതയിലാണ്. അയ്യപ്പപ്പണിക്കർ, കടമ്മനിട്ട, സച്ചിദാനന്ദൻ എന്നീ കവികൾ വ്യത്യസ്തമായ മാർഗ്ഗങ്ങൾ സ്വീകരിച്ചുകൊണ്ടു് ജീവിതത്തെക്കുറിച്ചുള്ള തങ്ങളുടെ ആത്മനിഷ്ഠവും നിശിതവുമായ നിരീക്ഷണങ്ങൾ കാവ്യകലയിലൂടെ രേഖപ്പെടുത്തി, സാഹിത്യജീവിതത്തിൽ പുതിയൊരു ജന്മം നേടിയെടുത്തു. പണിക്കരുടെ 'കാർട്ടൂൺ കവിതകൾ', കടമ്മനിട്ടയുടെ 'ശാന്ത', 'നഗരത്തിൽ പറഞ്ഞ സുവിശേഷം' സച്ചിദാനന്ദന്റെ 'ബോധവതി', 'പീഡനകാലം' എന്നീ കവിതകൾ മാററത്തിന്റെ വ്യക്തമായ ദൃഷ്ടാന്തങ്ങളാണു. ഐറണിയുടേയും പരിഹാസത്തിന്റേയും പാതകളിലൂടെ നടന്നു് പണിക്കർ ജീവിതദുരന്തത്തെ ദാർശനിക മനസ്സുള്ള കോമാളിയുടെ ചിരിയുമായി നേരിട്ടപ്പോൾ, കടമ്മനിട്ട ഈ ദുരന്തത്തിൽനിന്നും രക്ഷപ്പെടുവനായി ആദിമാതാവിന്റെ ഓർമ്മകൾ ഉണർത്തിവിടുന്ന പദങ്ങളിലൂടെയും കല്പനകളിലൂടെയും ശക്തിസ്വരൂപിണിയായ രൗദ്ര ദേവതയെ ഉണർത്തുപാട്ടുകൾ പാടി ഉണർത്തി. പുരാണത്തിൽനിന്നും ചരിത്രശക്തികളിൽ നിന്നുമുള്ള ഭാവങ്ങൾ കാലത്തിന്റെ വിപര്യയത്തിനനുസരിച്ച് മാററിയെടുത്തും കലാപവാസനയുള്ള കാവ്യബിംബങ്ങളുടെ സംഘർഷം സൃഷ്ടിച്ചും സച്ചിദാനന്ദൻ സംസാരിച്ചു. ഈ മൂന്നു പേരുടേയും ആവിഷ്കരണ മാർഗ്ഗങ്ങളിൽ വൈവിധ്യം ഉണ്ടെങ്കിലും അവരുടെ കാവ്യചേതനയെ പീഡിപ്പിച്ച പ്രശ്നങ്ങൾക്ക് സമാനതയുണ്ടെന്നു് അടുത്തുനിന്നു പരിശോധിച്ചാൽ കാണാം. ആധുനിക കാലത്തെ മനുഷ്യാവസ്ഥയുടെ ദുരന്തമാണ് ഈ കവികളെ ആഴത്തിൽ അസ്വസ്ഥമാക്കുന്നതെന്നു് പൊതുവിൽ പറയാം. മനുഷ്യസ്വാതന്ത്ര്യത്തെ സംബന്ധിക്കുന്ന പ്രശ്നങ്ങളാണ് അവർ ഉന്നയിക്കുന്നതു്. ജീവിതത്തിന്റെ സാംസ്കാരികവും രാഷ്ട്രീയവും ധാർമ്മികവുമായ തലങ്ങളിൽ കവികളുടെ അന്തർദൃഷ്ടികൾ ചെന്നെത്തിയപ്പോൾ കണ്ട ഭീകരങ്ങളായ യാഥാർത്ഥ്യങ്ങളാണ് അവരെ അഗാധമായി മുറിവേല്പിച്ചതു്. ജീവിതത്തിന്റെ ദാരുണമായ ദുരന്തമാണ് വിശുദ്ധമായ രോഷം ചൊരിയുവാൻ അവരെ പ്രേരിപ്പിച്ചതു്. ഉദാത്തമായ ഒരുതരം രാഷ്ട്രീയബോധം ഈ കവിതകളുടെ മൗലികമായ സവിശേഷതകളിലൊന്നാണ്. രാഷ്ട്രീയപ്രശ്നങ്ങൾ നേരിട്ടുള്ള പ്രസ്താവനകളായോ, ഉദ്ബോധനമായോ അവതരിപ്പിക്കാതെ മിത്തിന്റേയും ഐതിഹ്യത്തിന്റേയും പശ്ചാത്തലത്തിൽ ചിത്രീകരിച്ച് ഒരേ സമയം സമകാലികതയുടേയും പൗരാണികതയുടേയും അന്തരീക്ഷം സൃഷ്ടിക്കുന്നു. രാഷ്ട്രീയബോധം പ്രദർശിപ്പിക്കുന്ന കവിതകളുടെ അതിസ്വരം [overtone] ദാർശനികമാണ് എന്ന പ്രത്യേകതകൂടി അടിവരയിട്ടു പറയണം. ഇങ്ങനെ നമ്മുടെ പ്രധാനപ്പെട്ട കവികൾ രാഷ്ട്രീയവും ദാർശനികവുമായ അർത്ഥതലങ്ങൾ നിറഞ്ഞ കവിതകളെഴുതിത്തുടങ്ങിയ ഘട്ടത്തിൽ, ഏഴ്പതുകളുടെ രണ്ടാം പകുതിയിൽ, ചെറുപ്പക്കാരായ കുറെ കവികൾ കവിതയുടെ രംഗത്തേക്കു കടന്നുവരികയുണ്ടായി. ആധുനികകാലത്തെ മനുഷ്യാവസ്ഥയുടെ പ്രശ്നങ്ങൾ ഉൾക്കൊള്ളുവാനും, വായനക്കാരുടെ ഉള്ളിൽ തട്ടുംവിധം ആവിഷ്കരിക്കുവാനും അവരിൽ ചിലർക്കു കഴിയുന്നു. ബാലചന്ദ്രൻ ചുള്ളിക്കാടു്, ഡി. വിനയചന്ദ്രൻ, എ. അയ്യപ്പൻ, സി. പി. വത്സൻ. കെ. വി. ബേബി തുടങ്ങിയവരുടെ കവിതകളിലൂടെ മലയാളകവിത പുതിയൊരു ഭാവ സംക്രമണത്തിന്റെ മേഖലകളിലേക്കു കടക്കുകയാണ്.



പ്രമേയത്തിലും ആവിഷ്കരണ രീതിയിലും പുതുമയുടെ ലഹരി പ്രസരിപ്പിക്കുന്ന പരീക്ഷണങ്ങൾ നടത്തി നമ്മുടെ സൗന്ദര്യബോധത്തിൽ വമ്പിച്ച അഴിച്ചുപണികൾ നടത്തുവാൻ പുതിയ തലമുറയിലെ കവികൾക്കു കഴിഞ്ഞിട്ടില്ല. ആധുനിക കവികൾ വളർത്തിയെടുത്ത ഭാവുകത്വത്തെ ധീരമായിമുന്നോട്ടു കൊണ്ടുപോകുവാൻ അവർക്കു കഴിയുന്നു എന്നതാണ് അവരുടെ പ്രധാന നേട്ടം. കവിതയിലെ ഏററവും പുതിയ തലമുറയുടെ, വളരെക്കുറച്ചു കവിതകൾ വച്ചു് മൂല്യനിർണ്ണയം നടത്തുന്നതു് അപകടകരമായിരിക്കും. കാരണം അവരിൽ പലരും ഇനിയും മികച്ച കവിതകളെഴുതാനിരിക്കുന്നതേയുള്ളു. അതുകൊണ്ടു് പൊതുവിൽ മലയാള കവിതയുടെ അന്തർഘടനയിൽ ഉരുൾപൊട്ടലുകൾ സൃഷ്ടിക്കുന്ന ചില ഭാവപ്പകർച്ചകളെക്കുറിച്ചു പറയുന്നതാവും നല്ലതു്. ആധുനിക കവികളുടെ സൃഷ്ടികളുടെ ബോധതലത്തിൽ പ്രവഹിച്ച കരുണയില്ലാത്ത നീതിബോധവ്യവസ്ഥയോടുള്ള കലാകാരന്റെ കലാപവും, ഉയർന്ന സംസ്കാരമുള്ള ഒരു രാഷ്ട്രീയ ബോധവുമാണ് പുതിയ തലമുറയിലെ കവികളെ ആകർഷിച്ചതു്. മനുഷ്യസ്വാതന്ത്ര്യത്തെ സംബന്ധിക്കുന്ന ചില പ്രധാനപ്പെട്ട ചോദ്യങ്ങൾ അവരും കവിതയിലൂടെ ഉന്നയിക്കുന്നു. സച്ചിദാനന്ദന്റേയും കടമ്മനിട്ടയുടേയും ആവിഷ്കരണ ശൈലികളുടെ വിരൽപ്പാടുകൾ തീർച്ചയായും പുതിയ കവികളുടെ രചനകളിൽ തെളിഞ്ഞുകിടക്കുന്നുണ്ടു്. അനിവാര്യമെന്നു വിശേഷിപ്പിക്കാവുന്ന ആ സ്വാധീനത്തിനിടയിലും കവിതകളിലെ മൗലികത്വത്തിന്റെ അഗ്നിസൗന്ദര്യം നാം കാണുകതന്നെ വേണം.

ആധുനികതയുടെ തിരമാലകൾക്കു ശേഷം വന്ന കവികളുടെ ബോധതലത്തിൽ ഉയിർത്തെഴുന്നേൽക്കുന്നതു് ജീവിതത്തിന്റെ ജീർണ്ണത കണ്ടുള്ള കലാകാരന്റെ വിശുദ്ധമായ ക്രോധമാണ്. പുതിയ കവികളുടെ ബോധമണ്ഡലത്തെ നിയന്ത്രിക്കുന്നതു് ആധുനികജീവിതത്തിന്റെ ആത്മീയ വന്ധ്യത കണ്ടുള്ള നടുക്കത്തിൽ നിന്നും ജനിക്കുന്ന ഭാവവ്യാധികളാണ്. ആത്മീയമായ തകർച്ച കണ്ടുള്ള ക്രോധവീര്യമാണ് അവരുടെ കവിതകളുടെ ജീവജലമെന്നുപോലും പറയാം. പക്ഷേ, ഈ നൈതികമായ ക്രോധം പ്രത്യക്ഷമായി പ്രകടിപ്പിക്കുകയോ ഉപരിപ്ലവമായ ആവേശത്തിന്റെ സ്വരത്തിൽ വിളിച്ചുപറയുകയോ ചെയ്യുന്നില്ല. അതുകൊണ്ടു് എഴ്പതുകളുടെ മദ്ധ്യത്തിനു ശേഷം മലയാള കവിതയിലുണ്ടായ നവീനവും ഉദാത്തവുമായ രാഷ്ട്രീയ ബോധം പഴയ പടപ്പാട്ടുകളുടെ കാപട്യം നിറഞ്ഞ വിപ്ലവബോധത്തിൽ നിന്നും മൗലികമായും വ്യത്യസ്തമാണ്. ആത്മഗതത്തിന്റെയും ഭാഷണത്തിന്റെയും രീതി സ്വീകരിച്ചുകൊണ്ടു് അത്യഗാധമായ സ്വകാര്യഖേദങ്ങളിലൂടെ ഈ കാലഘട്ടത്തിന്റെ ക്രൂരവും ദാരുണവുമായ അവസ്ഥയും മൗനത്തിൽ മറഞ്ഞിരിക്കുന്ന ക്ഷോഭവും പ്രക്ഷുബ്ധതയും അവർ പ്രകാശിപ്പിക്കുന്നു. അനുഭൂതികൾ ഉറഞ്ഞുകൂടിക്കിടക്കുന്ന സ്ഫോടകകാന്തി നിറഞ്ഞ കാവ്യബിംബങ്ങളും ആദികാലത്തിന്റെ സ്മരണകൾ ഉണർത്തിവിടുന്ന ആദിരൂപങ്ങളും പുരാണധ്വനികളും അർത്ഥസങ്കല്പങ്ങളും ഉപയോഗിച്ചുകൊണ്ടു് വ്യക്തിഗതങ്ങളായ വ്യസനങ്ങൾ ആവിഷ്കരിക്കുന്നു. പുരാണങ്ങളിൽനിന്നും പ്രാചീനമായ ഇതിഹാസങ്ങളിൽനിന്നുമുള്ള പ്രതീകങ്ങളിലൂടെ പുതിയ ജീവിതസന്ദർഭങ്ങൾ ആവിഷ്ടരിക്കുകയാണ്. വൈയക്തികങ്ങളായ വ്യസനങ്ങൾ ആസ്വാദനത്തിന്റെ നിമിഷങ്ങളിൽ വായനക്കാരന്റെ ബോധമണ്ഡലത്തിലെത്തിച്ചേരുമ്പോൾ ഈ കാലത്തിന്റെ അന്തർഘടനയിൽ തിങ്ങിനിറഞ്ഞുനിൽക്കുന്ന മഹാ വ്യസനമായി രൂപം പ്രാപിക്കുന്നു. മനുഷ്യന്റെ മൗലികമായ ദുഃഖങ്ങളെ സ്പർശിച്ചുപോകുന്ന ഒരു തലവും, രാഷ്ട്രീയബോധം ഉൾക്കൊള്ളുമ്പോൾത്തന്നെ, അവയ്ക്കുണ്ടു്. അങ്ങനെ കാലത്തിന്റെ പ്രശ്നങ്ങളിലൂടെ കാലാതീതമായ തലങ്ങളിലേക്കു പുതിയ കവിത ഉണരുന്നു. അതുകൊണ്ടാണ് പുതിയ തലമുറയിലെ ചെറുപ്പക്കാരുടെ കവിതകൾ മഹാ വ്യസനത്തിന്റെ കറുത്ത വെളിപാടുകളായിത്തീർന്നു് വായനക്കാരന്റെ മനസ്സിനെ നിരന്തരം പീഡിപ്പിക്കുന്നതു്. ബാലചന്ദ്രൻ ചുള്ളിക്കാടിന്റെ 'ഒരു പ്രണയഗീതം', ഡി. വിനയചന്ദ്രന്റെ 'സംക്രാന്തി' എ. അയ്യപ്പന്റെ 'ബലിക്കുറിപ്പുകൾ' സി. പി. വത്സന്റെ 'പ്രണിത തീർത്ഥാടനം', കെ. വി. ബേബിയുടെ 'കവിയുടെ വിധി' എന്നീ കവിതകൾ മലയാളകവിതയിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന അർത്ഥവത്തായ മാററത്തിന്റെ ശക്തമായ മുന്നറിയിപ്പുകളാണ്.

ജീവിതത്തിന്റെ ക്രൂരമായ മുഖംകണ്ടു് ചില ആധുനികരായ കവികളെപ്പോലെ കറുത്ത ചിരി ചിരിക്കുവാൻ ചെറുപ്പക്കാരായ കവികൾക്കു കഴിയുന്നില്ല. ഹാസ്യത്തിന്റെയും ഐറണിയുടെയും അംശങ്ങൾ പുതിയ തലമുറയുടെ കവിതകളിൽ കുറവാണ്. കെ. ജി. ശങ്കരപ്പിള്ളയുടെ ചില കവിതകളിൽ കാണുന്ന പരിഹാസത്തിനു് കൂർത്തമുനകളില്ലാത്തതുകൊണ്ടു് അതു വായനക്കാരുടെ മനസ്സിൽ ഒരാഘാതംപോലെ വന്നു പതിക്കുന്നില്ല. പുതിയ കവികൾ കടുത്ത യാഥാർത്ഥ്യങ്ങൾ ധ്വനനശക്തിയുള്ള ബിംബങ്ങളിൽ നിറച്ചുവയ്ക്കുകയാണ്. സമൂഹത്തിന്റെ രക്ഷിതാവായോ കാല്പനികവാദികളെപ്പോലെ ലോകത്തിന്റെ അംഗീകരിക്കപ്പെടാത്ത നിയമനിർമ്മാതാവായോ പുതിയ കവി നടിക്കുന്നില്ല. കാലത്തിന്റെ ദുഃഖങ്ങൾ ഏററുവാങ്ങി സ്വയം ബലിയാടായിത്തീരുകയാണവർ. ബലി, കുരുതി, രക്തം, ശവം, ദുർമരണം എന്നിങ്ങനെയുള്ള രൗദ്രസൗന്ദര്യം കലർന്ന വാക്കുകളും ഘനീഭവിപ്പിച്ച രൂപങ്ങളും വിചിത്രമായ കല്പനകളും മിക്ക കവികളുടെയും സൃഷ്ടികളിൽ വിവിധരൂപഭാവങ്ങളിൽ പ്രത്യക്ഷപ്പെടുന്നുണ്ടു്. അവയിലൂടെ, മനുഷ്യജീവിതം ദീനമായ കുരുതികൊടുക്കലാണെന്നും ഈ കാലം മഹാദുരന്തത്തിന്റെ കാലമാണെന്നും സൂചിപ്പിക്കുകയാണ് കവികൾ. എന്നാൽ പുതിയ കവിതയുടെ ബോധതലത്തിൽ കാണുന്ന ശോകത്തിന്റെ അന്തർഘടനയിൽ ക്രോധം നിറഞ്ഞുനിൽക്കുന്നതായി അവയുമായി സംവദിക്കുന്ന പരിചയസമ്പന്നനായ വായനക്കാരൻ മനസ്സിലാക്കുന്നു. ആദികവിയെപ്പോലെ പുതിയ തലമുറയിലെ കവികളും ശോകത്തെ ക്രോധമാക്കിമാററുന്നു. ഹെമിംങ്‌വേയുടെ കിഴവനെപ്പോലെ പുതിയ കവികളും സിംഹങ്ങളെ സ്വപ്നം കണ്ടുണരുന്നു. അങ്ങനെ മഹാദുരന്തത്തിന്റെ ഇരുളിൽ നക്ഷത്രവെളിച്ചം പ്രസരിപ്പിക്കുന്നു.

> ആധുനിക കാലത്തെ മനുഷ്യാവസ്ഥയുടെ ദുരന്തത്തിന്റെ പാട്ടുകാരാണ് നമ്മുടെ പുതിയ കവികൾ. മനുഷ്യസ്വാതന്ത്ര്യത്തെസംബന്ധിച്ച പ്രശ്നങ്ങളാണ് അവരെ നേരിടുന്നതു്.

സ്വകാര്യജീവിതത്തിൽ ഒരാൾ നേരിടുന്ന അഗാധമായ പീഡനങ്ങളും ഖേദങ്ങളുമാണ് ബാലചന്ദ്രന്റേയും അയ്യപ്പന്റേയും കവിതകളിൽ നിറഞ്ഞുനിൽക്കുന്നതു്. തികച്ചും വ്യക്തിഗതങ്ങളായ വിഷമപ്രശ്നങ്ങൾ മനുഷ്യവർഗ്ഗത്തിന്റെ തന്നെ ആന്തരികവ്യഥയായി മാറുന്നതു് 'ഒരു പ്രണയഗീതം', 'മാപ്പുസാക്ഷി', 'അമാവാസി' തുടങ്ങിയ കവിതകളിൽ കാണാം. സൂര്യൻ അസ്തമിച്ചപ്പോൾ നടക്കാനിറങ്ങിയ കാമുകീകാമുകന്മാരുടെ മുമ്പിൽ പ്രത്യക്ഷപ്പെടുന്ന ദൃശ്യങ്ങളും, അവ അവരിലുണർത്തുന്ന ഭാവവ്യാധികളുമാണ് ബാലചന്ദ്രൻ 'ഒരു പ്രണയഗീത'ത്തിൽ പ്രകാശിപ്പിക്കുന്നതു്. ഒരനുരാഗഗാനത്തിന്റെ ആർദ്രമായ തലം വിട്ടുയർന്നു് പുതിയ അർത്ഥമാനങ്ങൾ പ്രതിധ്വനിപ്പിച്ചുകൊണ്ടു് കവിത നീങ്ങുന്നതാണ് നാം കാണുന്നതു്. ആർദ്രമായ പ്രേമംപോലും കാലത്തിന്റെ വൈപരീത്യംകൊണ്ടു് കൊടിയ പാപത്തിന്റേയും ദുരന്തത്തിന്റേയും ഗർത്തങ്ങളിലേക്കു് പതിക്കുന്നു. സ്വന്തം കുരുതിയിലേക്കു കുതിച്ചുപോകുന്ന കൊമ്പുചുവന്ന അറവുമൃഗങ്ങളെക്കുറിച്ചുള്ള ബിംബകല്പന തീർച്ചയായും പ്രണയഗീതത്തിനു പററിയതല്ല. പിന്നീടു് നാം കണ്ടുമുട്ടുന്ന 'തുള്ളിപ്പനിച്ചു കിടക്കുന്ന ഉണ്ണികൾ', 'നീണ്ട മൗനത്തിലേക്കു് കുഴഞ്ഞുവീഴുന്ന രാപ്പക്ഷികൾ', 'ദുർമരണത്തിന്റെ സ്വപ്നം തലച്ചോറു കാർന്നുതിന്നുന്ന', 'പകുതിയും മീൻ തിന്നുതീർത്ത ശവങ്ങൾ', 'പകലിന്റെ പ്രേതപ്രഹസനം', 'ജീവിതാസക്തികൾ', തൂങ്ങി മരിച്ച വഴിയമ്പലങ്ങൾ', 'കൊലക്കത്തി പാളേണ്ട മാടിന്റെ യാതനാരാത്രി' തുടങ്ങിയ കലയുടെ വൈദ്യുതകാന്തി പ്രസരിപ്പിക്കുന്ന കാവ്യബിംബങ്ങളും വിചിത്രങ്ങളായ രൂപകങ്ങളും വിരോധാത്ഥകല്പനകളും ഈ കാലത്തു നിറഞ്ഞു നിൽക്കുന്ന ക്രൂരമായ ജീവിത യാഥാർത്ഥ്യങ്ങൾ പ്രതിഫലിപ്പിക്കുന്നവയാണ്. ബിംബങ്ങൾ ഇവിടെ കവിയുടെ ജീവിതദർശനത്തിന്റെ കണ്ണാടിയായിത്തീരുന്നു.

കവിയുടെ വ്യഥകൾ ചിലപ്പോൾ നേരിട്ടു പറയുന്നുണ്ടു്. അപ്പോഴും വിരസമായ പ്രസ്താവനയുടെ സ്വഭാവം പ്രകടമാകുന്നില്ല.

> ഓരോ ചുവടിലും നഗ്നപാദങ്ങളിൽ
> ആണിത്തുരുമ്പു തറഞ്ഞു മുറിഞ്ഞു ഞാൻ
> ഓരോ വിരലിലും കാലചക്രം പാഞ്ഞു
> കേറിച്ചതഞ്ഞു, തൊടുമ്പോൾപ്പുളഞ്ഞു
> ഞാൻ.

എന്നിങ്ങനെയുള്ള വരികൾ പരുക്കൻ യാഥാർത്ഥ്യങ്ങൾ ആധുനിക മനുഷ്യനെ എത്രമേൽ ദയനീയമായ മഹാദുരന്തത്തിലേക്കു നയിക്കുന്നുവെന്നു സൂചിപ്പിക്കുന്നു. കവിതയുടെ ഒടുവിൽ മനുഷ്യബന്ധങ്ങളുടെ അസാദ്ധ്യതയിലേക്കു് വിരൽചൂണ്ടി പ്രണയബന്ധം ശിഥിലമായിത്തീരുന്നതിനെക്കുറിച്ച് ആധിയോടെ കവി പാടുന്നുണ്ടു്. മുപ്പതുവെള്ളി വിലയുള്ള മെത്തയിൽ, പശ്ചാത്താപത്തിന്റെ പാപബോധം ഉപേക്ഷിച്ച്, അന്യനെ കെട്ടിപ്പുണർന്നു കിടക്കുവാൻ കാമുകിയോടു് ആവശ്യപ്പെടുമ്പോൾ ആധുനികകാലത്തു നടക്കുന്ന ദുരന്തഗംഭീരമായ ഒരു കറുത്ത നാടകത്തിന്റെ തിരശ്ശീല ഉയർത്തി കാണിക്കുകയാണ് കവി. മുപ്പതു വെള്ളി എന്ന ബിംബം പുരാണത്തിലെ ഏററവും വലിയൊരു ഒററിക്കൊടുക്കലിന്റെ ദുഃഖസ്മരണ ഉണർത്തിവിട്ടു് കവിതയ്ക്കു് പുതിയൊരർത്ഥതലം നൽകുന്നു. മനുഷ്യപുത്രനെ ഒററിക്കൊടുത്തതു് മറെറാരാളാണെങ്കിൽ ആധുനികമനുഷ്യൻ സ്വയം ഒററിക്കൊടുത്തു് ആത്മബലിയുടെ പീഡ

നം ഏറെറടുക്കുന്നു. ഇതാണ് പുതിയ കാലത്തിന്റെ ദുരന്തവിധി. ഈ ദുരന്ത നാടകം ഏററവും നന്നായി സാഫല്യമടയുന്നത് നായകൻ അധോനഗരത്തിന്റെ നിദ്രയും സ്വപ്നവുമില്ലാത്ത ഭീകരമായ രാത്രിയിലേക്ക്, കൊലക്കത്തി ആഞ്ഞുപതിക്കേണ്ട അറവുമാടിന്റെ രാത്രിയിലേക്ക് മടങ്ങുവാൻ തീരുമാനിക്കുമ്പോഴാണ്. ബലിമൃഗത്തിന്റെ ജീവിതം ഏറെറടുക്കുവാൻ മനുഷ്യൻ വിധിക്കപ്പെട്ടിരിക്കുന്നുവെന്ന് കവി സൂചിപ്പിക്കുകയാണ്. അലസവിനോദത്തിനു വേണ്ടി സന്ധ്യാവേളയിൽ നടക്കുവാനിറങ്ങിയ കാമുകീകാമുകന്മാരുടെ ഈ ദുരന്തചിത്രങ്ങളിലൂടെ കവി ഈ കാലത്തെ മനുഷ്യജീവിതത്തിന്റെ അവസ്ഥ വെളിപ്പെടുത്തുന്നു. സ്വകാര്യദുഃഖത്തെ കാലത്തിന്റെ ആന്തരികവ്യഥയാക്കി മാററുന്നു.

ആധുനിക ചിത്രകലയിലെന്നപോലെ കവിതയിലും ഓരോ ചിത്രത്തിന്റേയും നേരിട്ടുള്ള അർത്ഥമല്ല, അവ അനുവാചകനിൽ സൃഷ്ടിക്കുന്ന പ്രതിസ്പന്ദമാണ് പ്രധാനം. ആധുനിക ചിത്രകലയിൽ വരകളും വർണ്ണങ്ങളും ശിഥിലമായ രൂപങ്ങളും കേവലയാഥാർത്ഥ്യങ്ങൾ എന്ന നിലയിലല്ല ആസ്വദിക്കുന്നത്. വരകളും വർണ്ണങ്ങളും രൂപങ്ങളും ഒന്നിച്ചു ചേർന്ന് ആസ്വാദകന്റെ മനസ്സിൽ ഉണർത്തിവിടുന്ന ഭാവബന്ധങ്ങളാണ് വാസ്തവത്തിൽ ആസ്വാദനത്തിന്റെ അർത്ഥം. അതുപോലെ അയ്യപ്പൻ വരച്ചിടുന്ന വികലവും വിചിത്രവുമായ ചിത്രങ്ങളിലൂടെ കടന്നുപോകുമ്പോൾ വായനക്കാരന്റെ മനസ്സിലുണ്ടാകുന്ന പ്രതിസ്പന്ദനമാണ് അദ്ദേഹത്തിന്റെ കവിതകളുടെ അർത്ഥവും. അമൂർത്തവും സങ്കീർണ്ണവുമായ കാവ്യബിംബങ്ങളിലൂടെ ഭാവബന്ധങ്ങൾ സൃഷ്ടിക്കുവാനുള്ള അയ്യപ്പന്റെ സാമർത്ഥ്യം 'ബലിക്കുറിപ്പുകൾ' 'കണ്ണട' എന്നീ കവിതകളിൽ കാണാം. 'നാക്കിൽ ത്രിശൂലംകൊണ്ടു വരച്ച വാക്കിൽ നിന്നും ഉണരുന്ന പാട്ടാ'ണ് അയ്യപ്പന്റേത്. അതുകൊണ്ടുതന്നെ താളലഹരി നഷ്ടപ്പെട്ട കുറെ ശിഥിലമായ ചിത്രങ്ങളുടേയും കല്പനകളുടേയും കൂമ്പാരമായിത്തീരുന്നു ആ കവിത.

സി. പി. വത്സന്റെ 'വ്രണിതതീർത്ഥാടന' ത്തിലെ വാക്കുകൾക്കും കല്പനകൾക്കും കാല്പനികതയുടെ ശാന്തശീതളമായ സ്വഭാവമുണ്ടെങ്കിലും അവ വായനക്കാരിൽ സൃഷ്ടിക്കുന്ന കാവ്യാനുഭവം പൊള്ളുന്ന യാഥാർത്ഥ്യങ്ങളുടേതു തന്നെയാണ്. സ്മരണയുടെ ഉപ്പുപാടങ്ങൾ കണ്ണീരിൽ നിറഞ്ഞുകിടക്കുന്നു, സ്വപ്നമുറുമ്പരിക്കുന്നു, ദേശാടനപക്ഷികൾ മതിലിലടിച്ചുചാവുന്നു, നദീതീരത്ത് ഒരമ്മയുടെ തലയോട്ട് ഉരുണ്ടുപോകുന്നു, മഴയ്ക്ക് ഇളഞ്ചോരയുടെ മണമാണ്, തുടങ്ങിയ ഭ്രമകല്പനകളുടെ നിഗൂഢസൗന്ദര്യം നിറഞ്ഞ അന്തരീക്ഷത്തിലൂടെ ജീവിതത്തിനുണ്ടായ അഗാധമായ മുറിവുകളുടെ ആഴം എടുത്തു കാണിക്കുന്നു. പച്ചയായ ജീവിതം നേരിട്ട് പകർത്തിവയ്ക്കാതെ ജീവിതത്തിന്റെ സ്വപ്നശില്പം സൃഷ്ടിക്കുകയാണ് കവി. കറുത്ത വെളിപാടുകളുടെ ദുരന്തമുഴക്കം ആവാഹിച്ചെടുക്കുവാൻ കവിയുടെ ബിംബകല്പനകൾക്ക് കഴിയുന്നുണ്ട്. കാലത്തിന്റെ തീക്കാറേററ് മനുഷ്യനും പ്രകൃതിയിലെ വസ്തുക്കളും വിറങ്ങലിച്ചുനിൽക്കുന്ന പേക്കാഴ്ചയിലൂടെ ആധുനിക കാലഘട്ടത്തിന്റെ രൂക്ഷമായ നൈതികപ്രശ്നങ്ങൾ ആവിഷ്കരിക്കുകയാണ് ഈ കവിതയിൽ. വിനയചന്ദ്രന്റെ 'സംക്രാന്തി'യിൽ യാഥാർത്ഥ്യവും വിചിത്രമായ ഭാവനയും ഇടകലർത്തി ജീവിതത്തിന്റെ ആന്തരികമായ വാസ്തവിക ലോകം തേടിയുള്ള അന്വേഷണം കാണാം. വാചാലത പലപ്പോഴും കവിതയുടെ ഗൗരവസ്വഭാവം നഷ്ടപ്പെടുത്തിക്കളയുന്നുണ്ടെങ്കിലും കുരിശ്, നക്ഷത്രം തുടങ്ങിയ അർത്ഥവത്തായ പ്രതീകങ്ങളിലൂടെ ജീവിതത്തിന്റെ ദീനത വ്യക്തമാക്കുവാൻ കവിക്കു കഴിയുന്നുണ്ട്. ആധുനികകാലത്തു ജീവിതം അടിച്ചേല്പിക്കുന്നആഘാതങ്ങൾ പ്രകാശിപ്പിക്കുവാൻ നവാഗതരായ പല കവികളും ശ്രമിക്കുന്നുണ്ട്. ചാത്തന്നൂർ മോഹൻ വൈദികമായ പരശുദ്ധി നിറഞ്ഞ കല്പനകളിലൂടെ 'അമ്മ' എന്ന കവിതയിലും. ജയപ്രകാശ് അങ്കമാലി രൗദ്രവും പ്രാചീനവുമായ കരുത്തു നിറഞ്ഞ കാവ്യബിംബങ്ങളിലൂടെ 'കാടെരിയുന്നു' എന്ന കവിതയിലും ജീവിതത്തിനുണ്ടായ പതനം അവതരിപ്പിക്കുന്നുണ്ട്.

വേദപുസ്തകത്തിൽ നിന്നുള്ള ധ്വനികളും അർത്ഥസൂചനകളും സമർത്ഥമായി ഉപയോഗിച്ചുകൊണ്ട് കവിതയുടെ തിരിച്ചെടുക്കാനാവാത്ത പാനപാത്രം ഏററുവാങ്ങി രക്തം വിയർക്കുന്ന കവിയെ 'കവിയുടെ വിധി' എന്ന കവിതയിൽ കെ. വി. ബേബി കാണിച്ചുതരുന്നു. കരുണയുടേയും സ്നേഹത്തിന്റെയും പ്രവാചകനായ ക്രിസ്തുവിനു നേരിടേണ്ടി വന്ന നിന്ദാപീഡനങ്ങളുടെ സൂചനകളിലൂടെ ആധുനികമനുഷ്യൻ നേരിടുന്ന പീഡനങ്ങൾ കവി വിശദീകരിക്കുന്നു. മനുഷ്യൻ ജീവിതം എന്ന പേടിസ്വപ്നത്തിലേക്കു നിഷ്കരുണം വലിച്ചെറിയപ്പെട്ടിരിക്കുന്നു. പാനപാത്രം, ശാബത്ത്, ഗോഗുൽഹത്ത, മുൾമുടി, യൂദാസ്, കുരിശ്, രക്തത്തിന്റെ നിലം തുടങ്ങിയ ബൈബിളിലെ വാക്കുകളുടെ സാന്നിദ്ധ്യം കവിതയ്ക്കു പുതിയ അർത്ഥമാനങ്ങൾ സംഭാവന നൽകുന്നു. സമകാലികമായ പ്രശ്നങ്ങളെ മിത്തിന്റെ ഉന്നതതലങ്ങളിലേക്കു് ഉയർത്തുമ്പോൾ കവിതയ്ക്കു അർത്ഥത്തിന്റെ പല തലങ്ങൾ സൃഷ്ടിക്കുവാൻ കഴിയുന്നു. ഇതു് പുതിയ തലമുറയിലെ കവികളുടെ നേട്ടങ്ങളിൽ പ്രധാനപ്പെട്ടതാണ്.





# നയതന്ത്ര ചാരുത്വം

## മധു നായർ, ന്യൂയോർക്ക്

"An Ambassador is one who lies in a foreign country for his own country" അതായത് സ്വദേശത്തിനുവേണ്ടി വിദേശത്തു കിടക്കുന്ന (കള്ളം പറയുന്ന) ആൾ. ആരാണ് ഈ മധുരോക്തിയുടെ കർത്താവ് എന്നറിയില്ല. വിദേശത്തുകിടന്നു കള്ളംപറയുന്നവർക്കിടയിൽ വിദേശത്തു കിടന്നു സത്യം പറയുന്ന അംബാസഡർമാരുണ്ട്. പ്രിയസത്യവും അപ്രിയസത്യവും പറയുന്നവർ. പറയുന്നതു മുഖത്തുനോക്കി പറയുന്നവർ. അതു പറയുമ്പോഴും നയവും തന്ത്രവും വിടാത്തവർ. അവരിലൊരാളാണ് അമേരിക്കയിൽ ഇന്ത്യയുടെ പ്രതിനിധി.

കൊച്ചേരിൽ രാമൻ നാരായണൻ അമേരിക്കയിൽ ഇന്ത്യയുടെ അംബാസഡറായി എത്തിയ അവസരത്തിൽ ഇന്തോ അമേരിക്കൻ ബന്ധങ്ങളെക്കുറിച്ചുള്ള ഈ ലേഖകന്റെ ഒരു ചോദ്യത്തിന് മറുപടി നൽകി:

''രണ്ടു രാഷ്ട്രങ്ങളും പരസ്പരം സംസാരിക്കുന്നുവെന്നതുതന്നെ ഏററവും വലിയ മിച്ചം.''

രാഷ്ട്രങ്ങൾ തമ്മിലുള്ള നയതന്ത്രബന്ധങ്ങളിലെ മിനിമം പരിപാടിയേ അമേരിക്കയും ഇന്ത്യയും തമ്മിൽ നടക്കുന്നുള്ളുവെന്നായിരുന്നു അംബാസഡറുടെ ധ്വനി. അതുപോലും അററുപോകാതിരുന്നതിന്റെ മൂലകാരണം, ഇരു രാഷ്ട്രങ്ങളിലും നിലവിലിരിക്കുന്ന ജനാധിപത്യക്രമമായിരിക്കാം. അതിനുശേഷം വർഷങ്ങൾ രണ്ടുപോലും തികഞ്ഞിട്ടില്ല. ഈയിടെ അംബാസഡർ നാരായണനെ ന്യൂയോർക്കിൽ വച്ചു കണ്ടു. ആകാരത്തിൽ യാതൊരു മാററവും ദൃശ്യമല്ല. നർമ്മരസം തുളുമ്പുന്ന ശൈലിയിൽത്തന്നെ ഇന്തോ-അമേരിക്കൻ ബന്ധങ്ങളെക്കുറിച്ച് അദ്ദേഹം വീണ്ടും വാചാലനായി:

''ഇന്ത്യയും അമേരിക്കയും തമ്മിൽ ഇപ്പോൾ ഒരുമാതിരി പ്രേമത്തിലാണ്. ഈ അവസ്ഥയിൽ അടുത്തകാലത്തൊന്നും വലിയ മാററം വരുമെന്നു തോന്നുന്നില്ല.''

രണ്ടുകൊല്ലത്തിനകം ഇങ്ങനെയൊരു നയതന്ത്രബന്ധവിപ്ലവംതന്നെ സംഘടിപ്പിച്ചതിൽ അംബാസഡർ നാരായണൻ ചരിതാർത്ഥനാണ്. എന്നാൽ 'ഞാനെന്ന ഭാവം' തൊട്ടുതീണ്ടിയിട്ടില്ലാത്ത ഈ കേരളപുത്രൻ ഒന്നിനെക്കുറിച്ചും വീമ്പിളക്കാൻ തയ്യാറല്ല.

''അമേരിക്കൻ ഭരണകൂടത്തിന്റെ കേന്ദ്രബിന്ദുവിൽ മാത്രം ശ്രദ്ധിക്കാതെ വിവിധമണ്ഡലങ്ങളിൽ ഞങ്ങൾ ആത്മാർത്ഥമായി ഇന്ത്യയുടെ നയതന്ത്ര വിശദീകരണം നടത്തി എന്നതു സത്യമാണ്. അതിന്റെ ഫലങ്ങൾ ഉണ്ടാവുകയും ചെയ്തു.''

പ്രസ്താവനയിലെ ''ഞങ്ങൾ'' ശ്രദ്ധിക്കുക. അദ്ദേഹത്തിന്റെ എംബസ്സി സ്റ്റാഫിനേയുംകൂടെ ഉദ്ദേശിച്ചാണത്. കക്ശമായി എപ്പോഴും വിമർശിക്കപ്പെട്ടിട്ടുള്ള എംബസി സ്ററാഫിന്റെ പ്രവർത്തനരീതിയെക്കുറിച്ച് ഏവർക്കും ഊഹിക്കാവുന്നതേ ഉള്ളൂ. എന്നാലും നാരായണനിലെ എളിമ സ്വയം പുകഴ്ത്താൻ അനുവദിക്കുന്നില്ല.

ഉന്നത വ്യക്തികൾ ലോ പ്രൊഫൈൽ മനപ്പൂർവ്വം പ്രദർശിപ്പിച്ചാൽ പത്രലോകം അവഗണിക്കാനാണു സാദ്ധ്യത.

അംബാസഡർ നാരായണന്റെ കാര്യത്തിലും അതുതന്നെ പററി. ഇന്ദിരാഗാന്ധിയുടെ അമേരിക്കൻ പര്യടനം വമ്പിച്ച വിജയമായിരുന്നുവെന്ന് പത്രലോകം കൊട്ടിഘോഷിച്ചു. അതിന്റെ കാരണങ്ങളെക്കുറിച്ചും വിചിന്തനം നടക്കുകയുണ്ടായി. പക്ഷേ, അംബാസഡർ നാരായണനതിനുള്ള പങ്ക് ആരും ഊന്നിപ്പറയുകയുണ്ടായില്ല. നാരായണനതിൽ പരാതിയുമില്ല. കാരണം വ്യക്തമാണ്. പ്രധാനമന്ത്രി ഇന്ദിരാഗാന്ധിക്ക് നാരായണൻ എന്തൊക്കെ ചെയ്തു എന്നറിയാം.

''ഇന്ദിരാഗാന്ധിയായിരിക്കണം അങ്ങയുടെ ഏററവും വലിയ അഭ്യുദയകാംക്ഷി.''

നേരിയ ചിരിയിൽ വലിയ സന്തോഷവാർത്ത കേൾക്കുമ്പോഴുണ്ടാകുന്ന മുഖഭാവം മറച്ചുവയ്ക്കാനുള്ള അംബാസഡറുടെ ശ്രമം വിഫലമായിപ്പോയി.

ഡിപ്ലോമസി നാരായണന്റെ തൊഴിൽ മാത്രമല്ല, മതംകൂടിയാണ്. അമേരിക്കൻ പത്രലോകത്തിൽ ഇന്ത്യയെക്കുറിച്ചുള്ള അഭിപ്രായത്തിന് സ്ഥായിയായ മാററം വന്നിരിക്കുന്നുവെന്നതു് വ്യക്തമാണ്. ഇതിൽ നാരായണൻ വഹിച്ച പങ്ക് എത്രപേർ അറിഞ്ഞുകാണും? ഒരു പത്രക്കാരനായി ജോലി തുടങ്ങിയ നാരായണൻ അവരുടെ കൂട്ടത്തിൽ തികച്ചും 'ഹോം ലി' ആണ്. ന്യൂയോർക്ക് ടൈംസ് എഡിററർ റോസന്താളുമായി ഉണ്ടായ ലഞ്ച് സംഭാഷണങ്ങളെല്ലാം അംബാസഡർ ചാരിതാർത്ഥ്യത്തോടെ സ്മരിക്കുന്നു.

''ഇസ്രേൽ ലബനനിൽ സർവ്വനാശം നടത്തിയിട്ടും ഇന്ത്യയെപ്പോലത്തെ രാഷ്ട്രങ്ങൾക്കു് നിർജ്ജീവമായി നോക്കിനിൽക്കാനല്ലേ സാധിച്ചുള്ളൂ. ആ രാഷ്ട്രവുമായി നയതന്ത്രബന്ധം ഇല്ലാത്തതിലല്ലേ അവരെ നിയാമാനുസൃതമായി ശാസിക്കുവാൻപോലും ഇന്ത്യക്ക് ഒക്കാതെപോയത്?''

ഈ ചോദ്യത്തിലടങ്ങിയിരുന്ന പിശകു തിരുത്തുവാനാണ് നാരായണന്റെ ശ്രമം.

''ഇന്ത്യ ഇസ്രേലിനെ അംഗീകരിക്കുന്നില്ലെന്നു പറയുന്നത് തെററാണ്. ഇസ്രേലിന്റെ സൃഷ്ടിക്കുവേണ്ടി വോട്ടു നൽകിയ ചരിത്രമാണ് ഇന്ത്യക്കുള്ളത്. അതിനുശേഷമുള്ള ഇസ്രേലിന്റെ സൈനിക നടപടികളിൽ നെഹ്റുവിനുണ്ടായിരുന്ന അതൃപ്തി വ്യക്തമാണല്ലോ. തിയോക്രസ്സിയുടെ അതിർവരമ്പുകൾ എല്ലാം ഖണ്ഡിച്ചുപോയിരിക്കുന്ന മെനാക്കം ബെഗിന്റെ ഗവണ്മെന്റുമായി എങ്ങനെ സ്ഥാനപതികളെ കൈമാറും? ഇസ്രേലിന്റെ പിറവി ഒരു ജൂത-അറബി ഫെഡറേഷൻ രൂപത്തിലാവണം എന്ന ഇന്ത്യയുടെ വാദം അക്കാലത്ത് അറബികൾ തള്ളിക്കളഞ്ഞത് ഇപ്പോൾ മൂഢത്തരമാണെന്ന് ആർക്കാണ് അറിഞ്ഞുകൂടാത്തത്?''

വിരലിന്റെ തുമ്പിൽ ചരിത്രസത്യങ്ങൾ കൊണ്ടുനടക്കുന്ന ഇന്ത്യയുടെ സ്ഥാനപതി. കുറുത്ത കള്ളനായ ഈ കൊച്ചു മനുഷ്യൻ ഇന്ത്യയുടെ നിലപാടുകൾ വൈററ്ഹൗസിലെ ഓവൽ ഓഫീസിലും സ്റ്റേററ് ഡിപ്പാർട്ട്മെന്റിലെ കോൺഫറൻസ് ഹാളുകളിലും ചിരിക്കുന്ന മുഖത്തോടെ വെട്ടിത്തുറന്നു പറഞ്ഞതുതന്നെയായിരിക്കണം ഇന്തോ-യു. എസ്. ബന്ധങ്ങളിലെ മഞ്ഞുരുകുവാൻ കാരണം.

''പാകിസ്ഥാൻ പ്രസിഡൻറ് സിയ അടുത്തുതന്നെ റെയിഗനെ കാണുന്നുണ്ടല്ലോ. ചുവന്ന പരവതാനി റെയിഗൻ സിയയ്ക്കു വേണ്ടിയും വിരിക്കുമോ?''

ഇത്തവണ ഇന്ത്യൻ പത്രലോകത്തെ പ്രതിക്കൂട്ടിൽ കയററുകയാണ് അംബാസഡർ നാരായണൻ ചെയ്തത്.

''സിയ ഇവിടെ വരുന്നതിൽ ഇന്ത്യൻ പത്രങ്ങൾ പ്രതിഷേധിച്ചിരിക്കുന്നു. എന്തു ബാലിശമാണിത്. സിയയുമായി റെയിഗൻ ശത്രുതയിലെത്തിയാലേ ഇന്തോ-അമേരിക്കൻ ബന്ധങ്ങൾ നന്നാവുകയുള്ളൂ എന്നു ധരിക്കുന്നതു വങ്കത്തമാണ്.''

വഴക്കിടുന്ന ഇന്ത്യൻ സംഘടനകൾ കാരണം ഇന്ദിരാഗാന്ധിയുടെ സന്ദർശനവേളയിൽ ന്യൂയോർക്കിലുണ്ടാകേണ്ടിയിരുന്ന പൊതുസമ്മേളനം നിറുത്തൽ ചെയ്തതു് അംബാസഡർ നാരായണനാണെന്ന പരാതി പലർക്കും ഉണ്ട്. ചുരുക്കത്തിൽ അംബാസഡർക്ക് അമേരിക്കയിൽ പ്രശ്നമുണ്ടാക്കുന്നത് പ്രധാനമായും ഇന്ത്യാക്കാർതന്നെ. രാത്രിയും പകലും പണിയെടുത്ത് ഡോളർ കൂമ്പാരം കൂട്ടുന്നതിനിടയിൽ എത്ര ഇന്ത്യക്കാർ രാജ്യാന്തര പ്രശ്നങ്ങളിൽ മുഴുകി മനസ്സമാധാനം നഷ്ടപ്പെടുന്ന അവരുടെ സ്ഥാനപതിയുടെ വ്യക്തിപരമായ പ്രശ്നങ്ങളിൽ ശ്രദ്ധിക്കുന്നു?

# നമ്മുടെ ചില നോവലുകളിലെ കാലസങ്കല്പം

ഡോ: കെ. രാഘവൻപിള്ള

**കാ**ലചക്രം ഭാരതീയന്റെ അത്രമയായൊരു സങ്കല്പം മാത്രമോ? അതോ പരേതനായ ഡോക്ടർ ഭാസ്കരൻ നായർ പറഞ്ഞിരുന്നതുപോലെ നശ്വരമായ കാലത്തിന്റെ ബോധം ഒരു മഹാപീഡയാകാതിരിക്കാൻവേണ്ടി മനുഷ്യൻ വാർത്തെടുത്ത രക്ഷാകേന്ദ്രമായ ഒരാശയമോ? പുനരപി ജനനം, പുനരപി മരണം പുനരപി ജനനീജഠരേ ശയനം—എന്നിങ്ങനെ സംഭവങ്ങൾ ആവർത്തിക്കുന്നു. ഇതു നമ്മുടെ അനുഭവമാണ്. കുറഞ്ഞതു് നമ്മുടെ വിശ്വാസമെങ്കിലുമാണ്. ഇങ്ങനെ ചാക്രികമായി നാം കാണുന്നതു് വാസ്തവത്തിൽ കാലത്തെയല്ല, സംഭവങ്ങളെയാണ്. പക്ഷേ, നാം എന്തുചെയ്യുന്നു? ഈ ചാക്രിക സംഭവങ്ങളുടെ അടിസ്ഥാനത്തിൽ കാലവും ചക്രമാണെന്ന് അനുമാനിക്കുന്നു. ആത്യന്തികമായി നോക്കിയാൽ കാലം അനന്തമാണ് എന്നതാണ് ഭാരതീയ സങ്കല്പം. ഇപ്രകാരം അനന്തമായ കാലം ഒരേസമയം ചാക്രികം കൂടിയാകാൻ കഴിയുമല്ലോ. അങ്ങനെ "കാലചക്രം" എന്നെല്ലാം പ്രയോഗങ്ങൾ നമുക്കുണ്ട്. സൃഷ്ടിസ്ഥിതിസംഹാരങ്ങൾ ഒരു ചക്രത്തിൽ സംഭവിക്കുന്നതായി നാം കാണുന്നു. അന്ത്യപ്രളയത്തിനുശേഷം സൃഷ്ടി വീണ്ടും സംഭവിക്കുന്നു. ജനിയും മൃതിയും ഒരു ചക്രത്തിനു ചുററും കറങ്ങിക്കൊണ്ടിരിക്കുന്നു.

## കാലമെന്ന രേഖ

പ്രപഞ്ചത്തിലെ പ്രക്രിയകളെ പാശ്ചാത്യർ ഇപ്രകാരം ചാക്രികമായി കാണുന്നില്ല. പാശ്ചാത്യ മനസ്സിന്റെ പ്രവൃത്തിതന്നെ രേഖാകാലത്തെ (Linear time) അടിസ്ഥാനപ്പെടുത്തിയാണ്. പ്രപഞ്ചത്തിന്റെ സൃഷ്ടി ദൈവത്തിൽനിന്നുണ്ടാകുന്നു എന്നു പറയുമ്പോൾ പ്രപഞ്ചത്തിനു് കാലസ്കെയിലിൽ ആദി ഉണ്ടാകുന്നു. അതുപോലെ മനുഷ്യാത്മാവു് മരണത്തിനുശേഷം അന്ത്യകൃപയെ കാത്തിരിക്കുന്നു. മനുഷ്യജീവിതം ഒരു കാലബിന്ദുവിൽ തുടങ്ങി മറെറാരു കാലബിന്ദുവിൽ അവസാനിക്കുന്നു എന്നർത്ഥം. ഇതു് രേഖാകാലത്തിന്റെ അടിസ്ഥാനമാണ്.

## കറങ്ങുന്ന കാലം

ചാക്രികകാലത്തിൽ ഭാരതീയനുള്ള വിശ്വാസം നമ്മുടെ പ്രതിഭാപ്രവർത്തനത്തെ ഏറെ സ്വാധീനിച്ചിട്ടുണ്ട്. നമ്മുടെ ശില്പങ്ങളിലും ഇതര കലാവസ്തുക്കളിലും ചക്രസങ്കല്പത്തിനുള്ള സ്ഥാനം എടുത്തുപറയേണ്ടതില്ല. അശോകചക്രം കലാപരമായും ദാർശനികമായും ഒരു പ്രതീകമാണ്. അലാതചക്രം, അതായതു് കറങ്ങുന്ന തീക്കൊള്ളി വരയ്ക്കുന്ന അഗ്നിവൃത്തം, നശ്വരതയുടെ പ്രതീകമാണ്. സംസാരചക്രം സദാപി കറങ്ങിക്കൊണ്ടിരിക്കുന്നു. എന്തിന് പൈസയും രൂപയും വന്നതിനുശേഷവും നാം ചിലപ്പോൾ "ഒററച്ചക്രം കൈയിലില്ലാതെ" വിഷമിക്കുന്നുണ്ട്. സുഖത്തിന്റെ കാലടികളെ പിൻതുടർന്നുവരുന്ന ദുഃഖം സ്വയം സുഖത്താൽ പിൻതുടരപ്പെടുന്നു എന്ന മിക്കൊബാറിയൻ വിശ്വാസം നമ്മുടെ ചാക്രിക കാലബോധത്തിന്റെ സന്തതിയാണ്.

ചാക്രിക കാലത്തിലുള്ള ഈ വിശ്വാസമാണ് ശോകാന്തകൃതികൾ സംസ്കൃതത്തിലുണ്ടാകാതിരിക്കാൻ കാരണം. പൂർണ്ണവിരാമത്തിൽ അവസാനിക്കുന്ന ഒരു വിനാശം നമുക്കില്ല. അന്ത്യപ്രളയത്തിൽ അടുത്തസൃഷ്ടിയുടെ വിത്തുണ്ട്. മരണം ജീവിതത്തിന്റെ വാഗ്ദാനമാണ്. "രാമരാജാബഹദൂറി"ലെ ഭയാനകമായ അന്ത്യപ്രളയത്തിൽ ഒരു യന്ത്രക്കാരൻ മുങ്ങിമറയുമ്പോൾ വംശാങ്കുരമായ സാവിത്രി രക്ഷപ്പെടുന്നു. എന്തിന്, മരിക്കുന്ന യന്ത്രക്കാരൻതന്നെ മീനിന്റെ തീററയായി ജീവനെ സേവിക്കുന്നു. ഒരു നോവൽത്രിതയത്തിലെ കണ്ണികൾ ആണെങ്കിൽക്കൂടി "ധർമ്മരാജാ"യിലും "മാർത്താണ്ഡവർമ്മ"യിലും ഈ ചാക്രികകാലബോധത്തിന്റെ വരദാനമായ പ്രസാദാത്മകത അന്ത്യത്തിൽ കാണാം. എല്ലാ ദുഃഖങ്ങളുടെയും താൽക്കാലികമായ പരിസമാപ്തി ഈ നോവലുകളുടെ ഒടുവിൽ കാണുന്നല്ലോ.

എന്നാൽ പഴയ ഭാരതീയകൃതികളിൽ പൊതുവേയും സി. വി. രാമൻപിള്ളയുടെ ആഖ്യായികകളിൽ പ്രത്യേകിച്ചും കാണുന്ന ഈ ചാക്രിക കാലത്തിന്റെ സ്വൈരാസ്യവും സ്മേരാന്ത്യവും സി. വിയോടുകൂടി മലയാളനോവലിൽ അവസാനിച്ചു എന്ന് തീർച്ചയായി പറയാം. ജീവിതത്തെ ഗംഭീരമായ ഒരു കാലചക്രത്തിൽ കാണുന്ന ഐതിഹാസികമാനത്തിന്റെ കാലവും നോവലിനെ ഉപേക്ഷിച്ചു. നന്മയുടെ ഫലം നന്മയെന്നും, തിന്മയുടെ ഫലം തിന്മയെന്നുമുള്ള ദൈവനീതിയുടെ ദർശനവും, കാലദർശനവും ഇതിഹാസങ്ങളോടൊപ്പം പോയി മറഞ്ഞു. ദുഃഖത്തിന്റെ തീച്ചൂളയിൽക്കൂടി നടന്നു് ശാന്തിയുടെ പൂമുഖത്തു് എത്തുന്ന നോവലുകൾ ഇല്ലെന്നല്ല. നമ്മുടെ ശുഭാന്തനാടകങ്ങളെപ്പോലെ ഒരേസമയം അവ കരളിന് കർപ്പൂരദീപമായും യുക്തിക്ക് ചോദ്യചിഹ്നമായും കാണുന്നുണ്ട്. ക്രൂരിരുളിന്റെ വക്കത്തെ കസവു കണ്ടുപിടിക്കാനുള്ള മർത്യഭാവനയുടെ ഗർഭകാലയാക്കളുണങ്ങളാണവ—യാഥാർത്ഥ്യത്തിന്റെ പ്രസവവുമായി വലിയ ബന്ധമൊന്നുമില്ലാത്ത മോഹനമോഹങ്ങൾ.

## സംഭവങ്ങളുടെ മൈൽക്കുററികൾ

നമ്മുടെ ഇന്നത്തെ വീക്ഷണത്തിലാകട്ടെ സംഭവങ്ങളുടെ മൈൽക്കുററികൾ തുടരെ ഉറപ്പിച്ചിരിക്കുന്ന, എവിടെനിന്നോ വന്നു് എങ്ങോട്ടോ പോകുന്ന രേഖാരൂപമായ കാലത്തിനാണ് പ്രസക്തി. കാര്യകാരണബന്ധമോ മോഹമുക്തിബന്ധമോ ഈ ആകാശത്തു് സപ്തവർണ്ണധനുസ്സുകൾ ആരചിക്കുന്നില്ല. ആധുനിക നോവലുകൾ ഇത്തരം കാലത്തിനെ പ്രതിനിധാനം ചെയ്യുന്നു. ആരോ എങ്ങുനിന്നോ വരുന്നു, എങ്ങോട്ടോ പോകുന്നു, എന്തോ ചെയ്യുന്നു എന്ന തികഞ്ഞ അനിശ്ചിതത്വത്തിന്റെ വ്യാഖ്യാനമല്ലാതെ ജീവിതത്തിനും കാലത്തിനും കൊടുക്കാനാവില്ല. സത്യത്തിന്റെ മുഖം ഇങ്ങനെ നമ്മെ പരിഭ്രമിപ്പിക്കുന്നതാണെങ്കിലും മനുഷ്യമനസ്സ് തകരാൻ പാടില്ലല്ലോ. ഈ അനിശ്ചിതത്വത്തിലും നിശ്ചിതത്വത്തെ ഭാവനചെയ്തു് ആ ഭാവനയിൽക്കൂടി പ്രത്യാശയെ സൃഷ്ടിക്കാൻ കഴിവുള്ളതാണ് മനുഷ്യമനസ്സ്. ഈ അനിശ്ചിതത്വത്തിന്റെ മുഖത്തു് കണ്ണിമയ്ക്കാതെ നോക്കി അതിന്റെ ഭീകരദൃഷ്ടിയുടെ കൊടി താഴ്ത്തിക്കെട്ടിക്കാൻ മനുഷ്യനു കഴിവുണ്ട്. ഇത്തരത്തിലുള്ള ധാർമ്മിക പ്രചോദനം മനുഷ്യന് നൽകുന്നു എന്നതാണ് ഒരു ടോൾസ്റ്റോയിയുടെയും ഒരു സി. വി. യുടെയും നിത്യപ്രസക്തി. എന്നാൽ ഇതു് ദർശനത്തിന്റെ കഥയല്ല, രക്ഷണത്തിന്റെ കഥയാണ്. ഇതു് നോവലിസ്റ്റിന്റെ കരുണയുടെ കഥയാണ്.

> ഭാരതീയന്റെ കാലചക്രം എന്ന സങ്കല്പം ആധുനിക മലയാള നോവലിസ്ററുകളെ ഒരന്തർധാരയായി സ്വാധീനിച്ചിട്ടുണ്ട്.

## കിറുക്കന്റെ കൈയിലെ വടി

കാലഗണനയ്ക്കു് അതീതമായുള്ള ഇത്തരം കരുണയുടെ കഥ നമ്മുടെ ആധുനിക നോവലിൽ ഉണ്ടെന്നു പറകവയ്യ. അലിഞ്ഞുപോകുന്ന അസ്തിത്വവും കൈവിട്ടുപോകുന്ന വിശ്വാസവും ശോഷിക്കുന്ന മൂല്യവും ഇവിടെ ഭയപ്പെടുത്തുന്ന യാഥാർത്ഥ്യങ്ങളായി നോവലിന്റെ അന്തരീക്ഷത്തിലാകെ കനംപിടിച്ചു നിൽക്കുന്നു. ഇവിടെ രേഖാരൂപമായ കാലം സ്ഥിരബുദ്ധിയില്ലാത്ത ഒരദ്ധ്യാപകന്റെ കൈയിലെ നീണ്ടവടിയായിരിക്കുന്നു. അതുകൊണ്ടുള്ള അടി എവിടെ വീഴുമെന്നോ എങ്ങനെ വീഴുമെന്നോ ഒരു നിശ്ചയവുമില്ല. ചാക്രികകാലബോധത്തിന്റെ അനുഗ്രഹങ്ങളായ വിശ്വാസവും ആസ്തിക്യവും ഇന്നത്തെ മനുഷ്യന് തീരെ അപ്രാപ്യമായിരിക്കുന്നു.

എങ്ങുനിന്നോവന്നു് എങ്ങോട്ടോ പോകുന്ന രേഖാകാലത്തിന്റെ പ്രതീകമാണ് ചില ആധുനിക നോവലുകളിൽ കാണുന്ന പുഴ. ഉദാ: കാക്കനാടന്റെ "ഏഴാംമുദ്ര" എന്നാൽ നിത്യകാലത്തിന്റെയും ചാക്രികകാലത്തിന്റെയും വക്താവായ സി.വി. യിൽ പുഴയ്ക്കു് എന്തു സംഭവിക്കുന്നുഎന്നു നോക്കുക. "രാമരാജാബഹദൂറി"ൽ ജീവിതമരണങ്ങൾ വേർപിരിഞ്ഞു് രണ്ടുവഴിക്കു പോകേണ്ട ഘട്ടത്തിൽ പുഴ ഒരു മഹാജല പ്രളയമാകുന്നു. കാലത്തിന്റെ രേഖാരൂപം ഇല്ലെന്നതോ പോകട്ടേ, അനന്തതയുടെയും ചക്രത്തിന്റെയും രൂപങ്ങളാണ് അവിടെ കാണുക.



## ഇന്ദ്രിയദൃഷ്ടിക്കപ്പുറം

വാസ്തവത്തിൽ ഭാരതീയമായ കാലദർശനം—അനന്തകാലവും കാലചക്രവും—കാലത്തെ വൈഷയികജീവിതത്തിന്റെയും ഇന്ദ്രിയദൃഷ്ടിയുടെയും പരിധിയിൽനിന്നു മാററുന്നു. അതായതു് ഈ കാലം നമ്മുടെ ഇന്ദ്രിയങ്ങളാൽ അറിയപ്പെടാവുന്നതോ, വൈഷയികാനുഭവത്തിൽ വരുന്നതോ അല്ല: ജന്മത്തിനുശേഷമുള്ള മരണവും മരണത്തിനുശേഷമുള്ള ജനനവും കർമ്മത്തിനുശേഷമുള്ള ഫലവും ഫലത്തിനുശേഷമുള്ള കർമ്മവും വളരെ നീണ്ട കാലദൂരങ്ങളെ ഇടവേളകളിൽ ഒതുക്കുന്നു. തള്ളപ്പന്നിയുടെ വാലിൽ കടിച്ചുകൊണ്ടു് പിള്ളപ്പന്നിപോകുന്നതുപോലെ കർമ്മത്തിന്റെ വാലിൽത്തൂങ്ങി കാലവ്യത്യാസം കൂടാതെ കർമ്മഫലം വരണമെന്നില്ല. അങ്ങനെ അനന്തകാലമോ പോകട്ടെ ചാക്രിക കാലംകൂടി ഇന്ദ്രിയ ഗോചരതയുടെ പരിധിവിട്ടുനിൽക്കുന്നു. രേഖാകാലത്തെപ്പററി ഇതു പറയാനാവില്ല. കാലം നീളത്തിലിരിക്കുന്നതു് പലർക്കും അനുഭവമാണ്. നിമിഷങ്ങൾ പട്ടാളക്കാരെപ്പോലെ കൺമുമ്പിൽ മാർച്ചു് ചെയ്യുന്നതു് പലർക്കും കാണാം, കുറഞ്ഞതു് കാലബോധമുള്ളവർക്കെങ്കിലും. ഭൂമിപരന്നിരിക്കുന്നു എന്നുള്ളതു് ഒരു കാലത്തു് ഗലീലിയോ ഒഴികെ മിക്കവാറും എല്ലാവർക്കും നിത്യാനുഭവമായിരുന്നതുപോലെ കാലംരേഖാരൂപമാണെന്നും ഒട്ടനവധി പേർക്കു് അനുഭവഗോചരമായിട്ടുണ്ട്. ആ അനുഭവത്തിന് നമ്മുടെ ഇന്ദ്രിയങ്ങളുടെ മുദ്രയുമുണ്ട്. ആ ബോധം ശരിയോ തെററോ എന്ന ചിന്ത ദാർശനികമാണ്. കൺമുമ്പിൽ കാണാവുന്ന ജനനത്തിനുശേഷം കൺമുമ്പിൽ കാണാവുന്ന മരണം സംഭവിക്കുന്നതു് കാലാനുഭവത്തിന്റെ രേഖാരൂപത്തെ പലർക്കും കാട്ടിക്കൊടുക്കുന്ന അത്തരം ബോധം. രേഖാകാലബോധത്തിന്റെ അനധീതവിദ്യയായ അമ്മയാണ്.

നിയതസംഭവങ്ങളുടെ മൈൽക്കുററികളെ മുത്തിക്കൊണ്ടു് മുന്നോട്ടുപോകുന്ന രേഖാകാലം ഇരുപതാം ശതകത്തിലെ മനുഷ്യന്റെ അവബോധത്തിന്റെ അംശമാണ്. ഇപ്പോൾ ജീവിക്കുന്ന ജീവിതത്തിന് പലരും കൊടുത്തിരിക്കുന്ന പരമപ്രാധാന്യവും, പുനർജന്മത്തിലുള്ള വിശ്വാസത്തിന്റെ തകർച്ചയും, ഇത്തരം രേഖാകാലത്തോടുള്ള മമതയ്ക്കു കാരണമാണ്. ഭാരതീയമല്ലാത്ത ദർശനങ്ങളിൽ മർത്ത്യന്റെ മരണാനന്തര വിശ്രമവും അന്ത്യത്തിലുള്ള ദൈവകരുണവരെയും അതിനാൽ അനുഗൃഹീതവുമാണല്ലോ. ആ കരുണ തന്നെയും കാലരേഖയിലെ ഒരു സംഭവമാണ്.

## രണ്ടു കാലങ്ങളും

രേഖാകാലത്തിനാണ് നമ്മുടെ ആധുനിക നോവലിൽ ഏറെ പ്രസക്തിയെങ്കിലും ഒട്ടൊരു ഭിന്നരീതിയിലാണ് ആ കാലം സൂചിതമായിരിക്കുന്നതു്. ഉദാഹരണമായിപ്പറഞ്ഞാൽ ഒ. വി. വിജയന്റെ "ഖസാക്കിന്റെ ഇതിഹാസ"ത്തിൽ രണ്ടു കാലത്തിനും പ്രസക്തിയുണ്ട്. ആ നോവലിൽ സംഭവങ്ങൾക്ക് ആവർത്തനമില്ലെന്നോർമ്മിക്കുക. വളവില്ലാതെ വരച്ച ഒരു കാലരേഖയിൽ കുറെ സംഭവങ്ങൾ ഒന്നിനു പിറകെ ഒന്നായി സംഭവിക്കുന്നു. ഖസാക്കിലേക്കുള്ള രവിയുടെ വരവും അവിടെ രൂപംകൊള്ളുന്ന കൂട്ടുകെട്ടുകളും, ഒടുവിൽ അയാൾ അവിടം വിടുന്നതും മുന്നോട്ടു പോകുന്ന സംഭവ

ങ്ങളുടെ ഒരു കഥനമാണ്. "ഇതെല്ലാം നൂലിൽ മണികൾപോലെന്നിൽ കോർത്തുനില്പതാം" എന്ന മട്ടിൽ സംഭവങ്ങൾ ഈ നോവലിൽ കാലരേഖയിൽ കൊരുത്തുനിൽക്കുന്നു. അതിനാൽത്തന്നെ ഈ സംഭവങ്ങൾ രേഖാകാലത്തിന്റെ ബോധത്തെ ജനിപ്പിക്കുകയും ചെയ്യുന്നു. കാലത്തിന്റെ ആദിമഘട്ടത്തിന്റെ പ്രതീകമായ ഖസാക്കിലേക്ക് നോവലിസ്റ്റ് തന്റെ ഭാവനയെ പര്യടനം നടത്തിച്ചപ്പോൾത്തന്നെ ഈ രേഖാകാലത്തിന്റെ സ്ഫുടദർശനം സിദ്ധമായിക്കഴിഞ്ഞു. പിന്നീടിങ്ങോട്ട് കലണ്ടറിന്റെകൈകൾ ആഖ്യായികയുടെ പുറങ്ങളിൽ നിഴലിച്ചു നിൽക്കുന്നു. "പൊന്നി"യിലെ മലയാറ്റൂരും "ഗോത്രദാഹ"ത്തിലെ വൈക്കവും ആദിമഗോത്രത്തെക്കൊണ്ട് നവകാലത്തിന്റെ നടപ്പാതയിലേക്ക് നടക്കുമ്പോൾ വിജയൻ പുതിയ കാലത്തെ, പഴയ കാലത്തിന്റെ പറമ്പിലേക്കു കൊണ്ടുപോകുന്നു. രണ്ടു പ്രക്രിയകളുടെയും ഫലം ഒരുതരം ഫലശൂന്യത തന്നെ. ഖസാക്കും ഗോത്രവും നിന്നിടത്തുതന്നെ നിൽക്കുന്നു. ഇടവേളയിൽ ആധുനികതയുമായുണ്ടായ ഇണചേരലിലെ മോഹവും മോഹഭംഗവും മാത്രമേ അവശേഷിക്കുന്നുള്ളൂ. എന്നാൽ രേഖാകാലത്തിന്റെ പാതയിൽക്കൂടി രവി പിറകോട്ടുപോകുന്നതിൽ മനുഷ്യമനസ്സിന്റെ മറ്റൊരു പ്രയാണമാനം കാണാം. കാലംതന്നെ രൂപംകൊടുത്തു സംസ്കരിച്ചെടുത്ത മനുഷ്യമനസ്സ് അതിന്റെതന്നെ ഒരു പ്രാക്തനരൂപത്തെ കൈപിടിച്ച് മുന്നോട്ടു കൊണ്ടുവരാൻ പിറകോട്ടുപോകുന്ന കാരുണ്യത്തിന്റെ കഥയാണിത്. ഇവിടെ കണ്ണിൽ ചോരയില്ലാത്ത, അഥവാ കണ്ണുതന്നെയില്ലാത്ത കാലത്തിനെ കാരുണ്യമുള്ള മനുഷ്യമനസ്സ് നിഷേധിക്കുന്നു. എന്നാൽ തള്ളയാടിനു് ഒപ്പമെത്താൻ കഴിയാത്ത പിള്ളയാടുകൾക്ക് സിദ്ധാർത്ഥന്റെ ഉരത്ത തോളുകൾ സിംഹാസനങ്ങളായ കഥ ഇവിടെ ആവർത്തിക്കുന്നില്ല.



## സംഭവങ്ങളുടെ ആനവണ്ടി

സംഭവങ്ങളുടെ ആനവണ്ടിയിൽ കൊരുത്തുചേർത്ത "ഖസാക്കിന്റെ ഇതിഹാസം" രേഖാകാലത്തിന്റെ പാളത്തിൽക്കൂടി ഓടുന്ന ഒരു നോവൽതന്നെ. എന്നാൽ ഇത്തരം രേഖാകാലത്തെ ഒരു ബിന്ദുവിന്റെ പരിമിതിക്കുള്ളിലേക്കു് ഒതുക്കിക്കൂട്ടുന്ന തീവ്രനിമിഷങ്ങളും ഈ നോവലിൽ ഉണ്ടെന്നു് ഞാൻ കാണുന്നു. ഉദാഹരണത്തിനു്, അപ്പുക്കിളിയും രവിയും തമ്മിലുള്ള ആത്മബന്ധം ഇത്തരം നിമിഷങ്ങളെ സൃഷ്ടിക്കുന്നു. ഇവിടെ കാലം അതിന്റെ ചെരുപ്പുകൾ വെളിയിലിട്ടിട്ട് ഈ മനസ്സുകളുടെ കളിയിൽ പങ്കുകൊള്ളുന്നു. തന്റെ ദൈർഘ്യത്തിന്റെ പൊണ്ണക്കാര്യമൊന്നും ഹൃദയങ്ങളുടെ വേഴ്ച പവിത്രമാക്കിയ ആ അമ്പലത്തിൽ വിളമ്പാതെ കാലം അവിടത്തെ അന്തരീക്ഷത്തിൽ അലിഞ്ഞുചേരുന്നു. എന്നാൽ ഖസാക്ക് രോഗാതുരമാകുമ്പോൾ ഇവിടെ കൈകൾ നെഞ്ചിൽ ചുരുട്ടി നിൽക്കുന്ന ഈ കാലം തന്നെ തന്റെ നീണ്ട കൈകൾക്ക് നീളം കൂട്ടുന്നു. അവിടെ രേഖാകാലം രേഖാകാലം തന്നെ. അവിടെ നിമിഷങ്ങൾ മിനിട്ടുകളോടും, മിനിട്ടുകൾ മണിക്കൂറുകളോടും മണിക്കൂറുകൾ ദിവസത്തോടുംവേഴ്ച നടത്താൻ നീണ്ട കാലടികൾ വച്ചുപോകുന്നതുകാണാം. അവിടെ രേഖാകാലം സ്വന്തം അംശത്തിലെഅധികാരിയാണ്.

## സംക്രമണകാലകൃതി

ഇങ്ങനെ നോക്കുമ്പോൾ നിത്യകാലത്തിന്റെയും ചാക്രികകാലത്തിന്റെയും കാലഘട്ടം കഴിഞ്ഞു് മലയാള നോവൽ രേഖാകാലഘട്ടത്തിന്റെ മണ്ണിൽക്കൂടി ഒഴുകുന്നതിലെ ഒരു ഘട്ടമാണ് "ഖസാക്കിന്റെ ഇതിഹാസം." സംഭവങ്ങളുടെ ആവർത്തനത്തിൽക്കൂടിയും, തിന്മയുടെ അടുക്കള വാതിലിനു പിറകിൽ നന്മ ഒളിച്ചു നിൽക്കുന്നു എന്ന പ്രത്യാശയുടെ പ്രസന്നതയിൽക്കൂടിയും, ആകെത്തുകയായ പ്രപഞ്ചജീവിതം എന്ന പ്രതിഭാസത്തിനുള്ളിൽ വെറും ചില്ലറമാത്രമാണ് ഒറ്റപ്പെട്ട മർത്ത്യജീവിതം എന്ന വിശ്വാസത്തിൽക്കൂടിയും രൂപം കൊണ്ടതാണ് കാലനിത്യതാദർശനവും ചാക്രികകാലദർശനവും. എന്നാൽ പട്ടിണിക്കാരൻ പട്ടിണികൊണ്ടുമരിക്കാമെന്നും അവനുവേണ്ടി ആഹാരം എത്തിക്കുകയെന്നതു് പ്രപഞ്ചനീതിയുടെ നിത്യകർത്തവ്യമൊന്നുമല്ലെന്നും, ഒറ്റ ജീവികളുടെ ദുരന്തംകൊണ്ട് പ്രപഞ്ചത്തിന്റെ ഒരു പോള ഉറക്കവും നഷ്ടപ്പെടുന്നില്ലെന്നും, ജന്മമെന്നുള്ള ദുഃഖബിന്ദുവിൽ തുടങ്ങി മരണമെന്ന ദുരന്തബിന്ദുവിൽ അവസാനിക്കുന്ന ഒരു രേഖാരൂപദുരന്തമാണ് ജീവിതം എന്നുമുള്ള ബോധങ്ങൾ ആധുനിക നോവലിലെ രേഖാരൂപമായ കാലത്തിനു് കാരണമാകുന്നു. "ഖസാക്കിന്റെ ഇതിഹാസ"ത്തിൽ ഇത്തരം രേഖാകാലം ചിലപ്പോൾ മാജിക്കുകാരന്റെ കൈയിലെ കടലാസുപാമ്പുപോലെ ചുരുണ്ടുകൂടി ഒരു തീവ്രനിമിഷം എന്ന ബിന്ദുവിൽ ത്രസിച്ചുനിൽക്കുന്നുണ്ട്. മറ്റു ചിലപ്പോഴാകട്ടെ അതിന്റെ രേഖാരൂപത്തെ ദുസ്സഹവേദനയായി വലിച്ചുനീട്ടുകയും ചെയ്യുന്നു. എന്നാൽ ഇവിടെ കാലം നീളുന്നതും ചുരുങ്ങുന്നതും തീവ്രതയുടെ ചിന്നം വിളിച്ചുകൊണ്ടുതന്നെ.

അരങ്ങത്തു് ആടയാഭരണങ്ങൾ അഴിച്ചുകളയുന്ന കബാറേ നർത്തകിയുടെ അനായാസതയോടുകൂടി രേഖാകാലം അയഞ്ഞയഞ്ഞ് കാലനിരാസത്തിന്റെ ഭ്രമമുണ്ടാകുന്നു, "ആൾക്കൂട്ട"ത്തിൽ. പീറ്റർ പാനിനെപ്പോലെയോ മാർക്കണ്ഡേയനെപോലെയോ കാലം അവിടെ തുടങ്ങിയിടത്തു തന്നെ നിൽക്കുന്നെന്നു് പ്രതീതിയുണ്ടാക്കുകയാണ്. സംഭവപരമ്പരയുടെ കാലരേഖാബോധം ഇവിടെ ഉണ്ടാകുന്നില്ല. സ്വാഭാവികമായും "ആൾക്കൂട്ടം" എന്ന നോവലിൽ അന്തർലീനമായി ഒരു കാലമുണ്ട്; അതിനു് ഒരു രേഖാമാനവുമുണ്ട്. എന്നാൽ സംഭവങ്ങളുടെ ഒരുതരം നിശ്ചലതയിൽ ഈ കാലം നിഃസ്പന്ദമാകുന്നു. നമുക്ക് ദീർഘകാലത്തിന്റെയോ, രേഖാകാലത്തിന്റെ തന്നെയോ പ്രതീതി ഉണ്ടാകുന്നില്ലെന്നർത്ഥം. എല്ലാം ഒരു കൂടാരത്തിൽ നടക്കുന്ന എന്നതോന്നൽ നോവലിനെക്കുറിച്ച് നമുക്കുണ്ടാകുന്നു. ഒന്നും ഒന്നിനും ഹേതുവല്ലെന്നും നിർഹേതുകമായ സംഭവപരമ്പരയോടൊപ്പം അവയുടെ ദേശപരമായ ചുറ്റിക്കെട്ടലും നമുക്കു ബോധ്യമാകുന്നു. ഈ ബോധം നോവലിസ്റ്റിനുമുണ്ടെന്നുള്ളതിനു് തെളിവുകളുണ്ട്. അതുകൊണ്ടാണല്ലോ അനുസ്യൂതമായ കാലത്തിന്റെ ഗതിയെ സൂചിപ്പിക്കാൻ നാഴികമണിയുടെയും മറ്റും സഹായം അദ്ദേഹം നേടുന്നതു്—പ്രതീകങ്ങളായി. ആയിരത്തോളം പുറങ്ങളിൽ കുറെ ആൾക്കാരെയും സംഭവങ്ങളെയും വിവരിച്ചതിനു ശേഷം, പിന്നെയും കാലം ഒരിഞ്ചുപോലും മുന്നോട്ടുനീങ്ങിയിട്ടില്ലെന്നു തോന്നുകയും, നാലതിരുള്ള നാലുകെട്ടിന്റെ അടഞ്ഞവായുവിന്റെ അസുഖഗന്ധം അടിയുകയും ചെയ്താൽ രേഖാകാലത്തിന്റെ പ്രവാഹത്തെക്കുറിച്ച് ഒരു നോവലിസ്റ്റ് ഗൃഹാതുരനാകും. ഈ തരത്തിൽ നോക്കിയാൽ പഴയ ചാക്രികകാലത്തിന്റെ അനന്തതയോ, പുതിയ രേഖാകാലത്തിന്റെ ചടുലതയോ ആനന്ദിന്റെ നോവലിലില്ല. അവിടെയുള്ളതു് അടഞ്ഞ കാലത്തിന്റെ നിഃസ്പന്ദതയാണ്. കാലത്തെക്കൊണ്ടു കോഴിക്കറിവയ്ക്കാൻ അതിന്റെ എല്ലുകളെ കൊത്തിയരിയുന്ന ആനന്ദിന്റെ ഭാഷയും സ്പന്ദിക്കുന്ന കാലത്തിന്റെ പ്രതീതി ഉണ്ടാക്കുന്നില്ല.

നേരേമറിച്ച് "ഖസാക്കിന്റെ ഇതിഹാസ'ത്തിലെ ഭാഷയാകട്ടെ ചാക്രികവും അനന്തവുമായ കാലത്തെക്കുറിച്ച് വിജയനുള്ള ഗൃഹാതുരതയുടെ മാനങ്ങൾ പേറുന്നു. ആധുനികാവബോധത്തോടുള്ള യുക്തിബന്ധംകൊണ്ട് രേഖാകാലത്തിന്റെ ശില്പിയായി നോവലിൽ പ്രത്യക്ഷപ്പെടുന്ന വിജയൻ പാരമ്പര്യത്തിലെ ചാക്രികവും അനന്തവുമായ കാലത്തിന്റെ നേർക്ക് പേർത്തും പേർത്തും തിരിഞ്ഞുനോക്കുന്നതു കാണാം. ഈ ഭാഷയിൽ "പുനർജനി" എന്ന പദം തന്നെ നോവലിസ്റ്റ് ഒന്നിലധികമിടങ്ങളിൽ പ്രയോഗിക്കുന്നുണ്ടല്ലോ. നമ്മുടെ മറ്റു പല ആധുനിക നോവലിൽനിന്നു് ഭിന്നമായി അനന്തമായ കാലത്തിന്റെ മന്ദമായ പാദപതനത്തെ അനുസ്മരിന്നതാണ് ഈ കൃതിയിലെ ഭാഷാതാളം. ബോധത്തിന്റെ അർദ്ധനിമീലിതതലങ്ങളെ തട്ടിയുണർത്തുന്ന "ഖസാക്കി"ലെ ഭാഷ കൺമുൻപിൽ പൊങ്ങുകയും പൊലിയുകയും ചെയ്യുന്ന നിമിഷത്തിന്റെ ഭാഷയല്ല. തന്റെ ഭാഷയിൽ ഇങ്ങനെ അനന്തതയുടെ താളം ആവാഹിക്കാൻ കഴിയുന്ന ഒരു നോവലിസ്റ്റ് രേഖാകാലത്തിന്റെയും കാലികകാലത്തിന്റെയും കരുത്തുറ്റ പിടിയിൽ തികച്ചും അമർന്നുപോയി എന്ന് എങ്ങനെ വിശ്വസിക്കാൻ കഴിയും? ഐതിഹാസികവാപ്പിലുള്ള കാലനിത്യതയും ചംക്രമണവും സി. വി. ക്കു കരുത്തു കൊടുത്തെങ്കിൽ വിജയന്റെ നോവലിൽ അതൊരു പശ്ചാത്തലസംഗീതമായിരിക്കുന്നു; ഒരു ഗൃഹാതുരതയും.

നമ്മുടെ നോവലുകളിൽ ഇങ്ങനെ കാലം ഒരു ത്രിലോകചക്രമായോ, തീരാത്ത രേഖയായോ, നിഃസ്പന്ദമായ നാലുകെട്ടായോ കിടക്കുന്നതു കാണാം. ഇവയിൽ ആദ്യത്തേതിന്റെ ഭീമവേഗമായ ചലനത്തിൽ മനുഷ്യമാനങ്ങൾ ചിലപ്പോൾ അനന്തതയോളം വളരുന്നു. അർക്കചന്ദ്രാദികളുമായി പങ്കിട്ട ആത്മവിഷാദം പ്രസാദമായി മാറുന്നു. രണ്ടാമത്തേതാകട്ടെ മനുഷ്യനെ എഴുപ്പാഡിലേക്കുള്ള ആനവണ്ടിയിലെ ദുഃഖിയായ ജന്തുവാക്കുന്നു. മറ്റു മരപ്പെട്ടികളിൽ മുന്നിലും പിന്നിലുമായി മറ്റു് ആനകൾ ഉണ്ടെങ്കിലും കാലത്തിന്റെ പാളത്തിൽ നീങ്ങുന്ന വണ്ടിയിലെ ഒരുകൂട്ടിൽ തന്റെ ബന്ധനവും തന്റെ ദുഃഖവും തനിക്കു മാത്രം അറിവുള്ളതാണ്. ഈ ബോധം മാത്രമേ ഇപ്പോൾ തന്റെ അസ്തിത്വത്തിന്റെ രക്താസ്ഥിമജ്ജകളായുള്ളൂ. ഈ വിശാലമായ ലോകത്തിൽ, അനന്തമായ ആകാശത്തിൽ അടക്കമില്ലാത്ത ഗ്രഹങ്ങൾ അവയുടെ സ്വന്തം താളത്തിൽ കറങ്ങിക്കൊണ്ടിരിക്കുമ്പോൾ നിന്നുതിരിയാൻ ഇടമില്ലാത്ത ഈ ജന്മമെന്ന പെട്ടിക്കകത്തു് കാലിലെ മാംസം അരിഞ്ഞരിഞ്ഞതിനുടെ ചങ്ങലയുടെ നീറ്റലിൽ എല്ലാ ചലനവും മനുഷ്യനു് നിശ്ചലതയുടെ പര്യായമാണ്. നിമിഷങ്ങൾ കുന്തമുനകളാകുന്ന ഈ അനുഭവത്തിൽ നിന്നു് വേറിട്ട് ഒന്നുണ്ടെങ്കിൽ, അതു് റെയിലാപ്പീസിൽ വച്ചുള്ള ആനക്കൂട്ടത്തിന്റെ അനുഭവമാണ് ആ ആൾക്കൂട്ടവും അവസാനിക്കുന്നതു് ഡീയർപാർക്കിന്റെ ചുററളവിൽ കാറ്റു കൂടി ബന്ധിതമായിടത്തെ ഒറ്റപ്പെട്ട ബന്ധനമാണ്. അവിടെ കാലം ഒരു നാലുകെട്ടിലാണ്; നിഃസ്പന്ദവുമാണ് ആ ഡീയർ പാർക്കിൽ ഡീയറിനെ അന്വേഷിക്കുന്ന കഥ ഒരു വല്ലാത്ത കറക്കത്തിന്റെ കഥ കൂടിയാണ്.

# വിൽപ്പന

കഥ

## എം. ടി. വാസുദേവൻ നായർ

### ഒന്ന്

ഈ മഹാനഗരത്തിൻെറ ഭൂമിശാസ്ത്രം ഏറെക്കുറെ അയാൾ പഠിച്ചുകഴിഞ്ഞിരുന്നു. ടെലഫോണിൽ കേട്ട നിർദ്ദേശങ്ങൾ മനസ്സിലാക്കാൻ പ്രയാസമുണ്ടായിരുന്നില്ല. സിദ്ധിവിനായക ക്ഷേത്രത്തിനടുത്ത് ഒരു ബസ്സ്റ്റോപ്പിൽ ഇറങ്ങി, ലഘുവായ ഒരന്വേഷണം നടത്തി, പടിഞ്ഞാറോട്ട് കടൽവക്കുവരെ എത്തുന്ന റോഡ്, അതുതന്നെയാണെന്ന് ഉറപ്പുവരുത്തിയശേഷം നടന്നു. ടെലഫോണിലെ സ്ത്രീശബ്ദം കാറിലാണോ വരുന്നത് എന്നു ചോദിച്ചപ്പോൾ സുനീൽ റോയ് ടാക്സിയിൽ എന്നാണ് മറുപടി പറഞ്ഞത്. ആവശ്യമില്ലാത്ത ഒരു നുറുങ്ങ് ദുരഭിമാനം എന്ന് അയാൾ സ്വയം കുററപ്പെടുത്തി.

ടാക്സിയിൽ വരുന്നവർക്കുള്ള നിർദ്ദേശങ്ങൾ റോഡുവഴിക്കു വരുന്ന കാൽനടക്കാരനും ബാധകമാണല്ലോ. കോൺവെൻറ് ചുവയുള്ള ഇംഗ്ലീഷിൽ നേർത്ത സ്ത്രീശബ്ദം പറഞ്ഞത്: "സീഫെയ്സ് റോഡിലേക്കു കടന്ന് പിന്നെയും ഒരു കിലോമീററർ കഴിഞ്ഞാൽ വലതുഭാഗത്തു വളരെയേറെ നിലകളുള്ള ഒരു കെട്ടിടത്തിൻെറ പണി നടക്കുന്നതു കാണാം. അതു ശ്രദ്ധിക്കാതിരിക്കില്ല, ആരും. വലിയ ഫ്ളാററുകളാണ് അതിൽ വരുന്നത്. പിന്നെയും ഒരഞ്ചുമിനിട്ടു വന്നാൽ ഈ കെട്ടിടം കാണാം. പേർ സാഗര. ഓർമ്മിക്കുക, സാഗര. നാലാമത്തെ നിലയിൽ ഒമ്പതാം നമ്പർ ഫ്ളാററ്."

"പേരു്?"

"ആവശ്യമില്ല. സാഗര. ഒമ്പതാം നമ്പർ ഫ്ളാററ്."

ഗൃഹോപകരണങ്ങൾ വിൽക്കുന്നതുകൊണ്ട് ഉടമസ്ഥരുടെ പേര് പറയാൻ ചിലപ്പോൾ ഒരുനുറുങ്ങ് ദുരഭിമാനം അവരെയും അനുവദിക്കുന്നുണ്ടാവില്ല.

മനസ്സിൽ കണക്കു കൂട്ടിയതിലേറെ ദൂരമുണ്ടായിരുന്നു. പല കെട്ടിടങ്ങൾക്കും കടലുമായി ബന്ധപ്പെട്ട പേരുകളായിരുന്നു. മരങ്ങളും അലങ്കാരച്ചെടികളും വളരുന്ന വലിയ കോമ്പൌണ്ടുകളിൽ നരച്ച വലിയ കെട്ടിടങ്ങൾ. അവസാനം വലതുഭാഗത്ത് പശ്ചാത്തലത്തിൽ അനേകനിലകളുള്ള ഒരു കെട്ടിടത്തിൻെറ അസ്ഥികൂടത്തിനുമുകളിൽ ഒരു കൂററൻ ക്രെയ്നിനുതാഴെ മനുഷ്യരൂപങ്ങൾ ഉറുമ്പുകളുടെ വലിപ്പത്തിൽ പണിയെടുക്കുന്നതു കണ്ടു. പിന്നെയും നടന്നപ്പോൾ സാഗര കണ്ടു കൃത്യം. ഒരാൾക്ക് വഴി പറഞ്ഞുകൊടുക്കുന്നെങ്കിൽ ഇങ്ങനെ കണിശമായിത്തന്നെ വേണം.

പഴയ കെട്ടിടമായിരുന്നു. താഴെ വരാന്തയിൽ കൈമുട്ടുകളൂന്നി സ്റെറപ്പുകളിൽ ഇരിക്കുകയും കിടക്കുകയുമാണ് എന്ന് തോന്നുന്നവിധം മടുത്ത മുഖഭാവത്തോടെ കാവൽ ജോലി നടത്തുന്ന ഗൂർഖ ഒന്നിളകിയിരുന്നു. ആകപ്പാടെ ഒന്നു നോക്കിയെങ്കിലും ഒന്നും ചോദിച്ചില്ല.

ലിഫ്ട് മുകളിലായിരുന്നു. ബെല്ലമർത്തിയശേഷം കാത്തുനിന്നു. മൂളിയും ഞരങ്ങിയും, പഴയ കെട്ടിടത്തിൻെറ നടുവിൽക്കയറി ഇറങ്ങി തളർന്ന, യന്ത്രം പുറപ്പെട്ട ശബ്ദം കേൾക്കാമായിരുന്നു. ലിഫ്ട് തുറന്ന് കൈയിലും ചുണ്ടിലും വെള്ളപ്പാണ്ടുകളുള്ള ഒരു മധ്യവയസ്കൻ ഒരു പെട്ടിയുംതൂക്കി പുറത്തുകടന്നു. അയാൾക്ക് താൻ ആദ്യം ജോലിചെയ്തിരുന്ന പത്രത്തിലെ കാഷ്യർ ഗോപാൽദത്തിൻെറ ഛായയുണ്ട് എന്ന് സുനീൽ ഓർത്തുപോയി.

നാലാം നിലയിലെത്തി പുറത്തുകടന്നപ്പോൾ മൂന്നു വാതിലുകൾ കണ്ടു. ഒമ്പതു് മുമ്പിൽത്തന്നെ. പുറത്ത് ബോർഡുകളൊന്നുമില്ല. ഒരുപക്ഷേ, താഴത്ത് എല്ലാ നിലകളിലെ പാർപ്പുകാരുടെയും പേരുണ്ടായിരിക്കും. അതു നോക്കി വരാമായിരുന്നു. പേർ പറഞ്ഞ് ഒരാളെ സംബോധന ചെയ്തുതുടങ്ങുന്നതു് വില്പനയുടെയും വാങ്ങലിൻെറയും ശാസ്ത്രത്തിൽ പ്രയോജനമുള്ളതാണ്. സെയിൽസ് മാനേജരുടെ സ്റ്റഡിക്ലാസ്. ആ ശാസ്ത്രം വഴിപ്പെടാത്തതുകൊണ്ടാണല്ലോ അഞ്ചു വർഷം തയ്യൽയന്ത്രം വിററ് മടുത്ത സുനീൽ ചെറുപ്പത്തിലെ പ്രേമമായിരുന്ന പത്രപ്രവർത്തനത്തിലേക്കു് തിരിച്ചുവന്നതു്.

അയാൾ ബെല്ലമർത്തി പുറത്തുനിന്നു. വാതിലിൻെറ മാന്ത്രികക്കണ്ണിലൂടെതന്നെ ഇപ്പോൾ പരിശോധിക്കുന്നുണ്ടാവുമോ? പുറത്തെ ചെറിയ ഇടനാഴി പകലും ഇരുണ്ടുകിടന്നു. അകത്തുനിന്നു നോക്കുന്നവക്ക് ഒന്നും വ്യക്തമായി കാണില്ല എന്നു തോന്നുന്നു.

വീണ്ടും ബെല്ലമർത്തണോ എന്നു സംശയിച്ചപ്പോൾ വാതിൽ പതുക്കെ തുറന്നു.

"ഞാൻ കുറച്ചു മുമ്പു് ഫോൺ ചെയ്തിരുന്നു. പേർ സുനീൽ റോയ്."

വാതിൽ മുഴുവൻ തുറക്കപ്പെട്ടു. നീലസാരിയുടുത്ത, നെററിക്കുമുകളിൽ അല്പം ഇഴകളിൽ നരയുടെ അടയാളമുള്ള നീണ്ടു മെലിഞ്ഞ ഒരു സ്ത്രീയാണ് മുന്നിൽ. മഞ്ഞയുടെ അംശം അല്പം കലർന്നിട്ടുണ്ടെന്നു് തോന്നുന്ന വല്ലാത്ത വെളുത്ത നിറം.

"പ്ളീസ് കമിൻ."

ടെലഫോണിൽ കേട്ട സ്വരംതന്നെ.

"മൈ ഗോഡ്." അവരുടെ സ്വരത്തിൽ പെട്ടെന്ന് ഒരു പരിഭ്രാന്തികയറി: "അതിൽ ചവിട്ടിയോ? അതിൽ ചവിട്ടിയോ"

അവർ താഴെനോക്കി എന്തോ കുനിഞ്ഞെടുത്തു. ഒരു ചെറിയ കടലാസുപൊതി.

അവർ വിശദീകരിച്ചു: "പൂജയ്ക്കുള്ള പൂവാണ്. ജോലിക്കാരിയാണ് എടുത്തു വയ്ക്കാറു്. ചവിട്ടി ഇല്ലല്ലോ?"

"ഇല്ല"

ഞാൻ അവരുടെ പിന്നിൽ അകത്തേക്കുനടന്നു.

"ഒരു മിനിട്ടു്. എക്സ്ക്യൂസ് മീ. വേണമെങ്കിൽ ഇരിക്കാം."

അവർ സ്വീകരണമുറിയിൽനിന്ന് വലതുവശത്തെ വാതിൽ തുറന്ന് അകത്തുകയറി. അതു് പ്രധാന കിടപ്പുമുറിയാവണം. ഗൃഹനാഥൻ പൂജിക്കുകയാണോ അതോ കുളിക്കുകയാണോ?

പുറത്തുനിന്ന് ഈ കെട്ടിടം കാണുമ്പോൾ എത്ര വിരൂപമായിരിക്കുന്നു. ഇവിടെ വന്നെത്തിയാലോ, ഫ്ളാററ് എത്ര മനോഹരം! എതിർവശത്ത് വെനീഷ്യൻ ബ്ളൈൻഡുകൾ ഉയർത്തിവച്ച വലിയ ചില്ലുജാലകങ്ങളിൽ ഒരു പൊളി തുറന്നുകിടക്കുന്നു. കുളിർമ്മയുള്ള കടൽക്കാററ് അതിലൂടെ അകത്തുവരുന്നുണ്ടു്. ഓട്ടുഭരണികളിൽ വളർത്തിയ വലിയ മണിപ്ളാൻറിൻെറ ഇലകൾ കാററിൽ ഉലയുന്നു.

താൻ ജീവിതത്തിൽ ആരെങ്കിലുമായി ഒരു വൻനഗരത്തിൽക്കഴിയുന്നുവെങ്കിൽ സജ്ജീകരിക്കേണ്ട ഫ്ളാററിനെപ്പററി ഇതുവരെ സുനീലിന് വളരെ അവ്യക്ത സങ്കല്പമേ ഉണ്ടായിരുന്നുള്ളൂ. ഇപ്പോൾ ഇതാ ഒരു വിശിഷ്ട മാതൃക മുന്നിൽ.

എട്ടുപേർക്കിരിക്കാവുന്ന കറുത്ത തോൽ പൊതിഞ്ഞ സോഫാസെററ്. അതിൻെറ മദ്ധ്യത്തിൽ കാർപ്പെററ്. ഹൃദയാകൃതിയിൽ കണ്ണാടി പതിപ്പിച്ച വലിയ ടീപ്പോയ്. ഓരോ സീററിൻെറ സമീപത്തും വട്ടത്തിൽകൊച്ചുവിരികളിട്ട ചെറിയ സ്ററൂളുകൾ. എത്രയായിരിക്കും ഈ സംവിധാനത്തിൻെറ വില. വിലയെഴുതിവച്ചതു് എത്രയെന്നറിയാൻ അയാൾ നോക്കി. അതു വില്പനയ്ക്കാവില്ല.

കഴിഞ്ഞ രണ്ടു ഞായറാഴ്ചകളിലെ അനുഭവത്തിൽ വലിയ വീടുകളിലെ വില്പന വസ്തുക്കൾ വേറെ കൂട്ടിവച്ചിരിക്കും. എല്ലാററിലും വിലപേശൽ ഒഴിവാക്കാൻവേണ്ടി കാർഡുകളിൽ സംഖ്യഎഴുതിത്തൂക്കിയിരിക്കും. നോക്കാം, വേണമെങ്കിൽ വാങ്ങാം. ഇല്ലെങ്കിൽ മിണ്ടാതെ ഇറങ്ങിപ്പോകാം.

അകത്ത് മുറിയിൽ പൂജ നടക്കുകയല്ല, ഒരു ബ്യൂറോവിൽമല്ലിടുകയാണ് അവരെന്നുതോന്നി. വാതിൽ കടന്നുവന്നതിനപ്പുറം വലതുഭാഗത്താണ് അടുക്കള. അതിൻെറ കൗണ്ടർ സ്വീകരണ മുറിയിലേക്കാണ്. അടുക്കളയിൽനിന്നുള്ള വിഭവങ്ങൾ കൗണ്ടറിൽനിന്നു വാങ്ങി അതിഥികൾക്കു കൊടുക്കാം. അടുക്കളയുടെയോ പരിചാരികയുടെയോ അസുന്ദരമുഖങ്ങൾ വിരുന്നുകാർ കാണുകയുമില്ല. പണമുണ്ടായാൽമാത്രം പോരാ. അഭിരുചിയോടെ ജീവിക്കാനറിയണം; അച്ഛൻെറ തിരുമൊഴികളിലൊന്നായിരുന്നു അതു്. പുതുപണക്കാരെ മുഴുവൻ പുച്ഛമായിരുന്ന അച്ഛന് അവരെപ്പററിയുള്ള അപവാദകഥകൾ പറയുന്നതായിരുന്നു ഏററവും വലിയ വിനോദം. കാസരോഗത്തിന് കഴിച്ചിരുന്ന കുറുപ്പു വാങ്ങാൻകൂടി കാശില്ലാതെ കഷ്ടപ്പെട്ടിരുന്ന അവസാന നാളുകളിൽപ്പോലും ഖദറിട്ടുകൊണ്ട് സായിപ്പിൻെറ മുമ്പിൽ ഇൻറർവ്യൂവിനു പോയ തൻെറ ധീരതയെപ്പററി, എലിമെൻററി സ്കൂൾ അദ്ധ്യാപകനായി നാല്പത്തഞ്ചു് രൂപയിലൊതുക്കിയ ജീവിത സമരത്തിനിടയ്ക്കും 1921–ലെ കല്ക്കത്ത സർവ്വകലാശാലയുടെ ഒന്നാം ക്ളാസ് ബി. എ. ബിരുദത്തിൻെറ ഉടമസ്ഥനായ അദ്ദേഹം പലപ്പോഴും കൂട്ടുകാരോട് ആവർത്തിച്ച് പറഞ്ഞിരുന്നു.

തിരിച്ചുവന്ന ഗൃഹനായിക പറഞ്ഞു. "ഒരു ബ്യൂറോ തുറക്കുന്നില്ല. നാശം."

മര്യാദയുടെ പേരിൽ ചോദിച്ചു:

"താക്കോൽ പോരയോ? അതും വില്പനയ്ക്കാണോ?"

"താക്കോൽ ഇതുതന്നെ, ഞാൻ ഇന്നലെക്കൂടി തുറന്നതാണ്."

"ഞാൻ സഹായിക്കണോ?"

സംശയിച്ചുകൊണ്ടാണ് സുനീൽ ചോദിച്ചതു്. സ്ത്രീകളെ സഹായിക്കുക, അവർക്കുവേണ്ട സേവനങ്ങൾ ചെയ്യുക–അതു് നാട്യമല്ല, തൻെറ സ്വഭാവത്തിൻെറ ഭാഗമായി മാറിയതാണെന്ന് പലർക്കും അറിഞ്ഞുകൂട. അതുകൊണ്ട് ചെറിയ കാര്യങ്ങൾക്കു് പലപ്പോഴും വലിയ വ്യാഖ്യാനങ്ങൾ ഉണ്ടായി. ഷിവൽറിയല്ല, ഷോവിനിസമാണ്, മൂടുപടമിട്ട മെയിൽ ഷോവിനിസമാണ് എന്നുവരെ ഗൗരി പറഞ്ഞു.

"പ്ലീസ് വിൽ യു?" അവർ താക്കോൽ തന്നു.

"എൻെറ ഭർത്താവ് മിനിഞ്ഞാന്നാണ് ഈ പരസ്യം അയച്ചതു്. പിന്നെയാണ് അദ്ദേഹത്തിന് പെട്ടെന്ന് ഒരൗദ്യോഗികയാത്ര വന്നുപെട്ടതു്. ഞാനാണിപ്പോൾ ആകെ കുഴപ്പത്തിലായതു്"

അവർ കിടപ്പറയുടെ വാതിൽ തുറന്നുവച്ച് ബ്യൂറോ കാണിച്ചുകൊടുത്തു. കിടപ്പറയിലെ പുതിയ എയർ കണ്ടീഷൻ യന്ത്രം സുനീൽ ശ്രദ്ധിച്ചു. താക്കോൽ തുറക്കാത്തപ്പോൾ ബലം പ്രയോഗിച്ചതുകാരണം വളഞ്ഞു പോയിരിക്കുന്നു. താൻ തോററുപോകരുതു് എന്ന പ്രാർത്ഥനയോടുകൂടി അയാൾ അധ്വാനിച്ചുനോക്കി.

"സോറി. തുറക്കുന്നില്ല"

"പോട്ടെ. സാരമില്ല"

"അത്യാവശ്യമുള്ള എന്തെങ്കിലും. അതിനകത്ത്–"

"അങ്ങനെയൊന്നുമില്ല"

അവർ വീണ്ടും സ്വീകരണമുറിയിലേക്കു വന്നു. അപ്പോൾ ടെലഫോൺ ശബ്ദിച്ചു. അവർ അതെടുത്ത് സ്വന്തം നമ്പർ ഉരുവിട്ടു.

"അതെ. ശരിയാണ്; വന്നുനോക്കൂ. ഓരോന്നിൻെറയും വില പറയാൻ...നിങ്ങൾ വന്നുനോക്കൂ. അതാണ് നല്ലതു്."

അവർ ഫോൺ താഴെവച്ചു പറഞ്ഞു:

"വെറുതെ ശല്യങ്ങൾ വരും. ഒരു വില്പനയും നടക്കില്ല. എന്നോടു പറയാതെയാണ് അദ്ദേഹം പരസ്യം കൊടുത്തതു്. എന്നിട്ടും വരുന്നവരോട് ഞാൻ സംസാരിക്കണം. ആറരയ്ക്കു തുടങ്ങിയതാണ് ടെലഫോൺ കാളുകൾ."

സുനീൽറോയ് തൻെറ ആവശ്യം ഓർമ്മിച്ചു:

"വിൽക്കാനുള്ള സാധനങ്ങൾ?"

"ഇതൊക്കെത്തന്നെ. ഈ സോഫ. ആ സെററ്. ഡൈനിങ് ടേബിൾ. കട്ടിൽ. എല്ലാം വിറെറാഴിക്കുകയാണ്."

"നിങ്ങൾ ബോംബെ വിടുകയാവും അല്ലേ?"

"അടുത്തതു് അഹമ്മദബാദാണ്. ഭർ





ത്താവിന് പ്രൊമോഷനും സ്ഥലമാററവും. നിങ്ങൾക്ക് എന്തൊക്കെയാണു വേണ്ടതു്?''

സുനീൽ ആലോചിക്കുന്നപോലെ ഒരു നിമിഷം നിന്നു.

''പരസ്യത്തിൽ ഒരു ടൈപ്പ്റൈററർ പറഞ്ഞിരുന്നു.''

''ഓ, അന്നു് കൊടുത്തു. ഈ ബിൽഡിങ്ങിലെ ഒരാൾ രാവിലെ വന്നു. ശരിക്കു പറഞ്ഞാൽ അടുത്ത ഫ്ളാററിലെ ജോലിക്കാരൻ. അവൻെറ അനുജൻ എവിടെയോ ഇരുന്നു് ഹർജികൾ ടൈപ്പുചെയ്തു കൊടുക്കുന്ന പണിയാണത്രേ. പാവം.''

അയാൾ സംശയിച്ചു. ഒരുപക്ഷേ ഈ മഹതി ദയ തോന്നി സംഭാവന കൊടുത്തിരിക്കും. ടൈംസ് വായിച്ചു ഉടനേ പുറപ്പെട്ടിരുന്നെങ്കിൽ ആദായത്തിനു് അതു കിട്ടുമായിരുന്നു എന്നയാൾ മൗഢ്യത്തോടെ ഓർമ്മിച്ചു.

''ഞാൻ—എനിക്കു് ടൈപ്പ്റൈററായിരുന്നു ആവശ്യം.''

''അതു് വളരെ പഴയ യന്ത്രമായിരുന്നു. അദ്ദേഹം ആദ്യം ജോലികിട്ടിയ കാലത്തു വാങ്ങിയതു്.''

മററു സാധനങ്ങളിലൊന്നിലും അയാൾക്കു് താല്പര്യമുണ്ടായിരുന്നില്ല. എങ്കിലും ഒരു രസത്തിനു് ചോദിച്ചു: ''ഈ സോഫാസെററിനു് എന്തുവിലവരും?''

''ഇതു്'' അവർ ആലോചിച്ചു. എന്നിട്ടു് വലതു ചെവിക്കു മുകളിൽ മാന്തിക്കൊണ്ടു് ഏതാനും നിമിഷങ്ങൾ നിന്നു. ''എവിടെപ്പോയി ആവോ ആ കടലാസു്?''

അവർ ഒരു കടലാസു് തിരയാൻ തുടങ്ങി. അതിനിടയ്ക്കു് പറഞ്ഞു: ''എനിക്കറിയാം, ശരിക്കു വേണ്ടതു് ഇതിലൊക്കെ വില എഴുതി തൂക്കുകയാണു്. വരുന്ന ആളുകൾക്കു് ശല്യമില്ലാതെ കഴിഞ്ഞു. ആരും ഒന്നും വാങ്ങുമെന്നു കരുതിയിട്ടില്ല. ഇന്നലെ പോകാൻ നിൽക്കുമ്പോൾ പരസ്യത്തിൻെറ കാര്യം ഓർമ്മിപ്പിച്ചപ്പോൾ ഒരുതുണ്ടു് കടലാസിൽ എന്തോ എഴുതി വയ്ക്കുന്നതു കണ്ടു.

അവക്കു് അവസാനം ഒരു പുസ്തകത്തിനിടയിൽനിന്നു് കടലാസു കണ്ടുകിട്ടി.

''ഓ, ഇവിടെയുണ്ടു്. നോക്കട്ടെ. സോഫാസെററ്...നാലായിരം.''

അയാൾ തൻെറ അമ്പരപ്പു് പുറത്തു കാട്ടിയില്ല.

''കല്ക്കത്തയിലായിരുന്നപ്പോൾ ഓർഡർ ചെയ്തുണ്ടാക്കിച്ചതാണു്. അതിലധികമൊക്കെ ചെലവായിട്ടുണ്ടാവും. പക്ഷേ, നാലായിരം ഇട്ടാൽ ആരെങ്കിലും വാങ്ങുമോ? എനിക്കു സംശയമാണു്. നാലായിരം വളരെ കൂടുതലാണു്, അല്ലേ?''

അവർ പറഞ്ഞുതുടങ്ങുന്നതു് തട്ടിത്തടഞ്ഞു. സാവധാനത്തിലാണു്. പിന്നെ പെട്ടെന്നു് വളരെ വേഗത്തിലാവുന്നു.

''അല്ലേ?''

അയാൾ ചിരിക്കാൻ ശ്രമിച്ചു: ''എന്നു തോന്നുന്നു.''

''മിസ്റ്റർ പരേഖിനു്—എൻെറ ഭർത്താവിനു് ഇതൊക്കെ ഔട്ട് ഒഫ് ഫാഷനായി തോന്നുന്നുണ്ടു് ഇപ്പോൾ. നിങ്ങൾ വാങ്ങുന്നില്ലല്ലോ. ഇതൊക്കെ ഇപ്പോഴും ബ്രാൻഡ്ന്യൂപോലെ തോന്നുന്നില്ലേ.''

''തീർച്ചയായും.''

''നിങ്ങൾ ബോംബെക്കാരനാണോ?''

''അല്ല. കൽക്കത്ത.''

''ബംഗാളി?''

''അതേ മാഡം.''

അവരുടെ മുഖത്തു് പൊടുന്നനെ ഒരാവേശത്തിൻെറ അല പടരുന്നതു് അയാൾ കണ്ടു.

''എനിക്കു് ബംഗാളികളെ ഇഷ്ടമാണു്. എൻെറ കൂട്ടുകാരിൽ—അടുത്ത കൂട്ടുകാരിൽ അധികവും ബംഗാളികളാണു്. ഓ, കൽക്കത്ത. എനിക്കേററവും ഇഷ്ടമുള്ള സ്ഥലം കൽക്കത്തയാണു്. ആളുകൾ എന്തു പറഞ്ഞാലും ശരി കൽക്കത്തയാണു് ഇന്ത്യയിലെ ഏററവും നല്ല നഗരം...ഈ ബോംബെയിൽ എന്തുണ്ടു്?''

അയാൾ ചിരിക്കാൻ ശ്രമിച്ചു. കൽക്കത്തയും തൻെറ ഭാഗമായ മുറിവുകൾ തനിക്കു് ഏല്പിച്ചിട്ടുണ്ടെന്ന കാര്യം അയാൾ ഓർമ്മിച്ചു. രക്ഷപ്പെടുകയാണെന്നു് തോന്നി ഡെൽഹിയിലെത്തി. പഴയ പത്രമാപ്പീസിൽനിന്നു് ഗൗരിയിൽനിന്നു് ക്ഷതങ്ങൾ ഏല്പിക്കുന്ന കാര്യത്തിൽ ഒരു വൻനഗരവും മറേറതിൻെറ പിന്നിലല്ല. ഇന്നു് മൂന്നാമത്തെ നഗരമായിരുന്നു അയാൾക്കു്.

''ഞാനിവിടെ മൂന്നുമാസം ആയിട്ടേ ഉള്ളൂ.''

''നിങ്ങൾക്കു മനസ്സിലാകും. കുറച്ചു് കഴിയട്ടേ. എല്ലാ ചൈതന്യവും ഈ ബോംബെ വലിച്ചുകുടിക്കും. ഇവിടെ വന്നപ്പോഴാണു്, നോക്കൂ, എൻെറ മുടി നരയ്ക്കാൻ തുടങ്ങിയതു്.''

അവർ നെററിയുടെ നടുവിൽ. മുകളിൽ തെന്നിത്തെറിച്ചുനിൽക്കുന്ന നരച്ച മുടിയിഴകൾ ഒതുക്കി.

''ഇവിടെ താമസിച്ചവർക്കു് ബോംബെവിട്ടു പോവാനിഷ്ടമില്ലത്രേ. എനിക്കു് ഒരു ദിവസമെങ്കിൽ ഒരു ദിവസം നേരത്തെ ഓടണം. അഹമ്മദബാദ് എങ്ങനെ?

അയാൾ തൻെറ അജ്ഞത സമ്മതിച്ചു.

''അറിയില്ല. ഞാൻ ഒരിക്കലും പോയിട്ടില്ല.''

''ഇതിലും ഭേദമാവും ഉറപ്പ്, കൽക്കത്തയിലെ എൻെറ ഫ്ളാററ്. ആലെയ്ക്ക് റോഡിലെന്തൊരു ശാന്തതയാണു്.''

അയാൾ അർഹിക്കുന്ന ഒരു പ്രശംസ പറയാമെന്നുവച്ചു.

''ഇതൊരു നല്ല ഫ്ളാററല്ലേ? അപ്പുറം കടൽ. നല്ല കാററ്.''

അപ്പോൾ ടെലഫോൺ ശബ്ദിച്ചു.

''ഇന്നു മുഴുവൻ ഈ ശല്യമുണ്ടാവും.'' എന്നു് പിറുപിറുത്തു് അവർ ടെലഫോണിനടുത്തേക്കു നീങ്ങിയപ്പോൾ വാതിലിൻെറ മണി ശബ്ദിച്ചു.

അവർ അഭ്യർത്ഥിച്ചു: ''പ്ളീസ്.'' പിന്നെ ശുദ്ധമല്ലാത്ത ബംഗാളിയിൽ പറഞ്ഞു: ''പാർട്ടികളാവും. ഒന്നു് എനിക്കുവേണ്ടി സംസാരിക്കൂ.''

എൻെറ ഭാഷ ഉപയോഗിച്ചതു് സ്വാതന്ത്ര്യം എടുക്കുന്നതിൻെറ ന്യായീകരണമാണോ? അയാൾക്കു് തമാശതോന്നി. പഴയ ടൈപ്പ് റൈററർ വാങ്ങാൻ വന്ന ആൾ വീട്ടുകാരൻെറ ഭാഗം അഭിനയിക്കാൻ പോവുകയാണോ?

വാതിൽ തുറന്നപ്പോൾ വെളുത്ത സഫാരി സൂട്ടിട്ട ഒരു ഉയരം കുറഞ്ഞ കണ്ണടക്കാരനും സീമന്തരേഖയിൽ മുഴക്കെ സിന്ദൂരം വിതറിയ ഒരു തടിച്ച സ്ത്രീയുമായിരുന്നു. മദ്ധ്യവർഗ്ഗത്തിലെ ഉയർന്ന വിഭാഗം. അയാൾ മനസ്സിൽ വ്യാഖ്യാനിച്ചെടുത്തു. ഭാര്യയും ഭർത്താവുമാണു്. കുറെക്കഴിയുമ്പോൾ ഭാര്യാഭർത്താക്കന്മാരുടെ മുഖവും ഭാവവും ഒരേപോലെ ആകുമായിരിക്കും.

ഉത്തരേന്ത്യൻ ചുവയില്ലാത്ത ഇംഗ്ലീഷിൽ ഭർത്താവു് അന്വേഷിച്ചു; ''ഞങ്ങൾ പരസ്യം കണ്ട ആ സ്ഥലം ഇതുതന്നെയല്ലേ?''

പിന്നിൽ. ടെലഫോണിൽ മിസസ് പരേഖ് വീട്ടുവസ്തുക്കളെപ്പററി പറയുകയായിരുന്നു. മറുപുറത്തെ ആൾ ഫോണിലൂടെ എല്ലാം അറിയണമെന്ന വാശിക്കാരനാണു് എന്നു തോന്നി.

അയാൾ വില്പനക്കാരൻെറ ഭാവത്തിൽ ചിരിവരുത്തിക്കൊണ്ടു പറഞ്ഞു: ''ഇതു തന്നെ. വരൂ. അകത്തുവന്നു നോക്കൂ. സ്വാഗതം.''

''എന്തൊക്കെയാണു്?''

സോഫാസെററും ഡൈനിങ് ടേബിളുമൊക്കെ ഉൾപ്പെടുന്ന ഒരർദ്ധവൃത്തം കൈകൊണ്ടു് വായുവിൽ വരച്ചു് സുനീൽ റോയ് പറഞ്ഞു: ''ഇതൊക്കെ.''

അപ്പോൾ മിസസ് പരേഖ് ടെലഫോണിനോടു് ഉറക്കെ പൊട്ടിച്ചിരിച്ചു. ടെലഫോൺ പൊത്തിപ്പിടിച്ചു് അവർ അയാളെ നോക്കിപ്പറഞ്ഞു ബംഗാളിയിൽ: ''കട്ടിലിനു് ആയിരം ഉറപ്പിക്ക വിലപറഞ്ഞപ്പോൾ അവൻ ചോദിക്കുന്നു എന്താണിത്ര 'ഇസ്പെഷൽ' എന്നു്? വേറെ വല്ലതുംകൂടിയുണ്ടാവുമോ കട്ടിലിൽ എന്നാണറിയേണ്ടതു്?''

അയാൾക്കു് ചിരിവന്നില്ല. ആഗതരെ സ്വീകരണമുറിയിലേക്കു് ആംഗ്യം കൊണ്ടു ക്ഷണിച്ചു.

മിസസ് പരേഖ് ടെലഫോൺ വീണ്ടും ഉയർത്തി പറഞ്ഞു: ''ഞാനിവിടെ ഒരു ഫ്രണ്ടിനോടു ചിരിച്ചതാണു്. നിങ്ങൾ വന്നുനോക്കി ഇഷ്ടമുണ്ടെങ്കിൽ എടുത്തോളൂ.''

വാങ്ങാൻവന്ന സ്ത്രീ ചോദിച്ചു: ''നിങ്ങൾ ബംഗാളികളാണല്ലേ?''

അയാൾ 'അതെ' എന്ന അർത്ഥത്തിൽ തലയാട്ടി. അവരുടെ ശ്രദ്ധ ഡൈനിങ് ടേബിളിലായിരുന്നു. എട്ടുപേർക്കിരിക്കാവുന്ന ഓവൽ ആകൃതിയിലുള്ള മേശ. ചാരിയിരിക്കാവുന്ന കടഞ്ഞകാലുള്ള കസേരകൾ.

''ഇതിനെത്ര?''

മിസസ് പരേഖ് കൈയിലെ കടലാസു് അയാൾക്കുകൂടി നോക്കാവുന്ന വിധം നിവർത്തിപ്പിടിച്ചു് അരികത്തേക്കു നിന്നു. മിസ്ററർ പരേഖിൻെറ കൈയക്ഷരം വായിക്കാൻ കുറച്ചു് പ്രയാസപ്പെടണം. ഡൈനിങ് ടേബിൾ, ബ്രാക്കററിൽ എട്ടു കസേരകൾ, എന്നതിനു നേരെ എഴുതിയ വില പറയാൻ അയാൾക്കു് അല്പം ജാള്യത തോന്നി.

(അടുത്ത രണ്ടു ലക്കങ്ങൾ കൊണ്ടവസാനിക്കും)






കൗമുദി ന്യൂസ് സർവീസ്



## നൃത്യഗാനങ്ങൾ

അഭിനയ സംഗീതം. നൃത്യഗാനങ്ങൾ: സമ്പാദക: ലീലാ ഓംചേരി. പ്രസാ: കേരള ഭാഷാ ഇൻസ്റ്റിററ്യൂട്ട്. വില: 16 രൂപ. സ്വാതിതിരുനാൾ, ഇരയിമ്മൻതമ്പി, കുട്ടിക്കുഞ്ഞു തങ്കച്ചി തുടങ്ങിയവർ രചിച്ച നൃത്യഗാനങ്ങൾ. ദക്ഷിണേന്ത്യൻ സംഗീതത്തിനു് കേരളത്തിൻേറതായ സംഭാവനകൾ നൽകിയവരാണല്ലോ ഇവർ മൂവരും. ഈ നൃത്യഗാനങ്ങളുടെ സമ്പാദകയായ ലീലാ ഓംചേരി കേരളത്തിൻെറ സംഗീത പാരമ്പര്യത്തെക്കുറിച്ചു് ദീർഘകാലം ഗവേഷണം നടത്തിയിട്ടുണ്ടു്. ഡെൽഹി സർവ്വകലാശാലയിലെ സംഗീതാദ്ധ്യാപികയാണു് ലീലാ ഓംചേരി. ഈ ഗ്രന്ഥം കേരളത്തിലെ സംഗീത നൃത്യപാരമ്പര്യങ്ങളുടെ വികാസത്തിനു വഴി തെളിക്കുമെന്ന കാര്യത്തിൽ സംശയമില്ല.

## കഥകളി വേഷം




കഥകളി വേഷം. കലാമണ്ഡലം സി. പത്മനാഭൻ നായർ. കേരള ഭാഷാ ഇൻസ്റ്റിററ്യൂട്ട്. വില—ഒന്നാം ഭാഗം: 9 രൂപ. രണ്ടാം ഭാഗം: 15 രൂപ. കഥകളിയിലെ പരമ്പരാഗതമായ അഭിനയ സങ്കേതങ്ങളും ചിട്ടകളും പ്രായോഗിക പരിശീലനത്തെ മുൻനിത്തിക്കൊണ്ടു് സൂക്ഷ്മമായി വിശദീകരിക്കുന്ന ഒരു ആധികാരിക ഗ്രന്ഥമാണിതു്. കേരള കലാമണ്ഡലത്തിലെ കഥകളിക്കളരികളിൽ പിന്തുടർന്നുവരുന്ന അഭ്യാസക്രമത്തെ ആസ്പദമാക്കിക്കൊണ്ടു് തയ്യാറാക്കിയതാണു് ഈ പാഠങ്ങൾ. കഥകളിയിലെ ചിട്ടകൾ സമഗ്രരൂപത്തിൽ ആദ്യമായാണു് ഇങ്ങനെ പുറത്തിറങ്ങുന്നതെന്നു പറയാം.

## റോമായുഗത്തിൻെറ കഥ




റോമായുഗം. ചരിത്രം. പ്രൊഫസർ പി. എസ്. വേലായുധൻ. പ്രസാ: സാഹിത്യപ്രവർത്തക സഹകരണ സംഘം. വില: 10 രൂപ 50 പൈസ. റോമായുഗത്തിൻെറ ചരിത്രമാണു് ഈ ഗ്രന്ഥത്തിൽ സ്പർശിക്കുന്നതു്. പതിമ്മൂന്നു തലക്കെട്ടുകളിൽ ഇവിടെ റോമായുഗം ഒതുങ്ങുന്നു. റോമിൻെറ ആദിമചരിത്രം മുതൽ ക്രിസ്തുമതത്തിൻെറ ഉയർച്ചയും വളർച്ചയുംവരെ കലാശാലാവിദ്യാർത്ഥികൾക്കു് ഈ പുസ്തകം വളരെയേറെ പ്രയോജനപ്രദമായിരിക്കും. മലയാളത്തിൽ പരീക്ഷയ്ക്കു് ഉത്തരമെഴുതാൻ വിദ്യാർത്ഥികളെ സഹായിക്കുകയെന്ന ലക്ഷ്യത്തോടുകൂടിയായിരിക്കാം ഗ്രന്ഥകർത്താവു് ഇങ്ങനെയൊരു ഗ്രന്ഥം രചിക്കാൻ ഒരുമ്പെട്ടതു്. മലയാളഭാഷയിൽ ചരിത്രസംബന്ധിയായ ഇത്തരം ഗ്രന്ഥങ്ങൾ ഉണ്ടാകുന്നതു് ഒരനുഗ്രഹമാണു്. ദീർഘകാലം കലാശാലാതലത്തിൽ ചരിത്രാദ്ധ്യാപകനായി പ്രവർത്തിച്ച പ്രൊസർ പി. എസ്. വേലായുധനെപ്പോലെയുള്ളവർ തന്നെ ഇത്തരം കൃത്യങ്ങൾ ഏറെറടുക്കുന്നതു കൊള്ളാം. നല്ല തെളിമയുള്ള ഭാഷയാണു് ഗ്രന്ഥകർത്താവിൻേറതു്.

## തളരാത്ത കൃഷിക്കാരനും ലിസ്സിയും

ലിസ്സി എൻെറ ലിസ്സി. നോവൽ. മുട്ടത്തു വർക്കി. പ്രസാ: സാഹിത്യപ്രവർത്തക സഹകരണസംഘം. വില: 17 രൂപ 50 പൈസ. ഈ നോവലിൻെറ പിൻചട്ടയിലെ പരസ്യമവസാനിക്കുന്നതിങ്ങനെയാണു്: ''പൂക്കൈതകൾ ആർത്തുവളരുന്ന ആ പരിസരത്തിലെ ലാരിത്തിരി നേരം പൊന്നുഷസ്സന്ധ്യപോലെ മനോഹരിയായ ലിസ്സിയോടൊപ്പം ചെലവഴിക്കാൻ നമുക്കു മനസ്സു വരുന്നില്ലേ?'' മുട്ടത്തു വർക്കിയുടെ എല്ലാ നോവലുകളിലുമെന്ന പോലെ ഒരു പ്രേമവും ഒരു നാട്ടുമ്പുറവും കണ്ണുനീരും ഈ നോവലിലുമുണ്ടു്. എന്നാലും വർക്കിയുടെ നോവലുകൾ മലയാളികളുടെ മാനസികജീവിതത്തിൻെറ വാതിലിൽ ഒരിക്കലെങ്കിലും വന്നുമുട്ടാതിരിക്കില്ല. നമ്മുടെ ചെറുപ്പക്കാരും ചെറുപ്പക്കാരികളും വായനയുടെ മണ്ഡലത്തിലേക്കു പ്രവേശിക്കുന്നതു് മുട്ടത്തു വർക്കിയുടെ നോവലുകൾ വായിച്ചുകൊണ്ടാണെന്ന യാഥാർത്ഥ്യം വിസ്മരിക്കപ്പെടാവുന്നതല്ല. മുട്ടത്തു വർക്കി വർഷംതോറും നോവലുകൾ എഴുതിക്കൊണ്ടിരിക്കുകതന്നെയാണു്. കൃഷി ഒരിക്കലും മുടക്കുന്നില്ല. ജീവിതത്തിൻെറ ഈ വൈകിയ വേളയിലും നോവലിൻെറ പാടത്തു തന്നെ നിൽക്കാൻ കഴിയുന്ന ഈ കൃഷിക്കാരനെ മലയാളികൾ അഭിനന്ദിക്കുക തന്നെ വേണം.



# ചുവന്ന നാഴികമണി

## നോവൽ 2

ടെലസ്കോപ്പിന്റെ അടുത്തുനിന്നും ജയദേവൻ എഴുന്നേററു. പുറവും നോക്കിയപ്പോഴാണ് സമയം വളരെ കഴിഞ്ഞിരിക്കുന്നുവെന്ന് മനസ്സിലായത്. ഗ്ലാസ്സ് പാനലുകൊണ്ട് വേർതിരിച്ചിരിക്കുന്ന ചെറിയ ക്യാബിനുകളിലെ കസേരകൾ ഒഴിഞ്ഞുകിടക്കുന്നു. അയാൾ ടെലസ്കോപ്പിന്റെ ഷട്ടർ അടച്ചു. ആറുമണിക്കു ശേഷം നൈററ്ഡ്യൂട്ടിക്കുള്ളവർ വരാനുള്ള സമയമായി. എതിർവശത്തുള്ള ഭിത്തിയിൽ സ്ഥാപിച്ചിരിക്കുന്ന ചാർട്ടിലേക്ക് നോക്കി. അരമണിക്കൂർ മുമ്പുവരെയുള്ള വിവരങ്ങൾ അതിൽ രേഖപ്പെടുത്തിയിട്ടുണ്ട്.

ജയദേവൻ ഇടനാഴിയിൽനിന്നും പുറത്തേക്കു നടന്നു.

'ജയദേവൻ.' ടെക്നിക്കൽ അസിസ്റ്റന്റ് അരുണയുടെ സ്വരം അയാൾ തിരിച്ചറിഞ്ഞു.

''അരുണ ഇതുവരെ പോയില്ലേ, നൈററ്ഡ്യൂട്ടിക്കാരെത്തിക്കഴിഞ്ഞല്ലോ?''

അവൾ അതിനു മറുപടിപറയാതെ അയാളെ നോക്കി മന്ദഹസിച്ചു. തന്റെ ചോദ്യവും അതിന് അവളുടെ ഉത്തരവും രണ്ടും ഒരു ചെറിയതാമശപോലെതന്നെ. അവൾ എന്തുകൊണ്ടാണ് വൈകിയതെന്നറിയാം. തനിക്കറിയാമെന്ന് അവൾക്കും അറിയാം. ആ മന്ദഹാസത്തിന്റെ അർത്ഥം അതാണ്.

ഒബ്സർവേററിയുടെ പടികളിറങ്ങി നടന്നു.

''ഞാൻ കാറെടുത്തുവരാം.''

മുൻ സീററിൽ ഒപ്പം അവൾ കയറിയിരുന്നു. കാറ് നീങ്ങിത്തുടങ്ങിയപ്പോൾ ജയദേവൻ ഒരു കാര്യം ഓർമ്മിച്ചു. ഇത് ഒരു പതിവായിക്കഴിഞ്ഞിരിക്കുന്നു. ദിവസവും ഒരുമിച്ചിറങ്ങുക. ഒരുമിച്ച് ഈ കാറിൽത്തന്നെ മടങ്ങുക. അരുണയുടെ ഹോസ്ററലിന്റെ മുൻപിൽ അവളെ വിട്ടിട്ട് തനിക്ക് തന്റെ ക്വാർട്ടേഴ്സിലെത്തുക.

ജയദേവൻ എന്തോ ആലോചിക്കുന്നതുപോലെ... അയാൾ ശബ്ദമില്ലാതെ ചിരിച്ചു.

''എല്ലാവരും പറയുന്നത് അരുണയും കേൾക്കാറില്ലേ?''

''എന്ത്?''

തിരക്കുള്ള റോഡിൽ കാറിന്റെ വേഗതകുറച്ചു. മുൻപിൽ കടന്നു നീങ്ങിക്കൊണ്ടിരിക്കുന്ന വാഹനങ്ങളുടെ പിറകേ...

''അറിയില്ല, ഉവ്വോ?'' അയാൾ തമാശയെന്നോണം ചോദിച്ചു. അവളുടെ കണ്ണുകൾ അയാളുടെ മുഖത്തുനിന്നും മെല്ലെ വഴുതിമാറുന്നതുപോലെ തോന്നി. അവൾ മറുപടി പറയാതെ മുൻപിലേക്കു നോക്കിക്കൊണ്ടിരുന്നു. ''നമ്മുടെ ഒരുമിച്ചുള്ള ഈ പോക്കു് എല്ലാവരും ശ്രദ്ധിക്കുന്നുണ്ട്. ചിലർ ഉറച്ചുപറയാനും തുടങ്ങിയിരിക്കുന്നു.''

''അവർ എന്താണു പറയുന്നത്?'' അവൾ സ്വരംതാഴ്ത്തി. നമ്മൾ പ്രേമത്തിലാണെന്ന്. വിവാഹിതരാവാൻ പോവുകയാണെന്ന്. ജയദേവൻ ഉറക്കെ ചിരിച്ചു: ''ഒരു കാര്യം അറിഞ്ഞാൽ അവർ അദ്ഭുതപ്പെടും.'' എന്താണെന്ന ഭാവത്തിൽ അവൾ നോക്കി.

''ഇന്നുവരെയും ഞാനോ അരുണയോ അങ്ങനെയൊന്നും ഭാവംപ്രകടിപ്പിക്കുകയുണ്ടായിട്ടില്ല. അങ്ങനെയൊരു വാക്കുപോലും പരസ്പരം സംസാരിച്ചിട്ടില്ല! അയാൾ കാറ് ഒരു വശത്തേക്കു നിയന്ത്രിച്ചുനീക്കി. എതിരെവന്ന ട്രക്ക് ശബ്ദമുണ്ടാക്കിക്കൊണ്ട് കടന്നുപോയി.

''ശരിയാണ്.'' അവൾ പതുക്കെപ്പറഞ്ഞു; ''നാം പരസ്പരം സ്നേഹത്തെപ്പററി ഒന്നും പറഞ്ഞിട്ടില്ല.''

''നീ ബുദ്ധിമതിയാണ്. ഇത്തരം കാര്യങ്ങളിൽ സാധാരണ ഒരു സ്ത്രീയുടെ സമീപനത്തിൽ നിന്നും വ്യത്യസ്തമാണ് നിന്റെ സമീപനം. അതുകൊണ്ടുമാത്രമാണ് നമ്മുടെ സഹകരണം ഇങ്ങനെ തുടരുന്നതും.''

കാറ് ഒരു ജംഗ്ഷനിലെത്തി. ചുവപ്പുട്രാഫിക്കു് സിഗ്നൽ അവരെ തടഞ്ഞു നിറുത്തി. അയാൾ ചോദ്യഭാവത്തിൽ അവളെനോക്കി. ആ നോട്ടത്തിന്റെ അർത്ഥം മനസ്സിലായതുപോലെ അവൾ ചിരിച്ചു. അർത്ഥമുള്ളൊരു ചിരി. അയാൾക്കും അതു മനസ്സിലായി. സിഗ്നൽ മാറിയപ്പോൾ മുൻപോട്ടു കുതിച്ചകാറ് അല്പം കഴിഞ്ഞപ്പോൾ ഇടത്തോട്ടുതിരിഞ്ഞു.

റോഡിൽ ദീപങ്ങൾ തെളിഞ്ഞു. തിരക്കുകൂടിവന്നു. കൽക്കത്ത നഗരം രാത്രിയിലേക്കുണരുകയാണ്.

ക്വാർട്ടേഴ്സിന്റെ വാതിൽ തുറക്കുമ്പോൾ അയാൾ ചോദിച്ചു:

''ഹോസ്റ്റലിൽ പറഞ്ഞിട്ടുണ്ടോ?''

''ഇല്ല?'' അവൾ കളിയാക്കുന്നതുപോലെ പറഞ്ഞു. അയാൾ വാതിൽ തുറന്നകത്തുകടന്നു. പിറകെ അവളും. ബാഗ് മേശപ്പുറത്തിട്ടുകൊണ്ട് അവൾ കസേരയിൽ ചാരിക്കിടന്നു.

''ഹോസ്റ്റലിൽ പറഞ്ഞിട്ടില്ലെങ്കിൽ?'' അയാൾ അവളുടെ മുഖത്തു സംശയിച്ചു നോക്കി.

''എങ്കിൽ എന്നെ തിരിച്ചു വിട്ടേക്കണം'' അല്ലാതെന്താ?'' അവൾ കളിയാക്കി: ''ഇന്നിങ്ങോട്ടുവന്ന് ഇവിടെ കഴിയാമെന്ന് ഞാനെന്താ വാക്കു തന്നിട്ടുണ്ടോ?''

അയാൾ കസേരയ്ക്കടുത്തു ചെന്നു കുനിഞ്ഞു.

''വേല കൈയിലിരിക്കട്ടെ; മോളെ, നിനക്കു് ഇപ്പോൾ പോകണമെന്നുണ്ടോ?''

അവർ ഇരുവരും നിമിഷങ്ങളോളം പരസ്പരം നോക്കി. അരുണയുടെ ചുണ്ടുകളിൽ നേരിയ ചലനം. അതു നിമിഷങ്ങൾക്കുള്ളിൽ ഒരു പുഞ്ചിരിയായി. പുഞ്ചിരി പൂർണ്ണമായൊരു ചിരിയായി വിടർന്നു. അത് അയാളുടെ മുഖത്ത് പ്രതിഫലിച്ചു. അവൾ പെട്ടെന്ന് അയാളുടെ മുഖം വലിച്ചടുപ്പിച്ച് ചുണ്ടുകളിൽ അമർത്തിക്കടിച്ചു.

'യക്ഷി.' നിമിഷങ്ങൾക്കു ശേഷം നിവർന്നുകൊണ്ട് അയാൾ ചിരിച്ചു. അയാളുടെ കീഴ്ച്ചുണ്ടിൽ രക്തം പൊടിഞ്ഞുനിൽക്കുന്നത് അവൾ കണ്ടു. തന്റെ അരക്കെട്ടിൽനിന്നും വൈദ്യുതിസ്ഫുലിംഗങ്ങൾമേലേക്കു വരുന്നതുപോലെ അവൾക്കുതോന്നി. അവളുടെ കടക്കണ്ണുകൾ ചുവന്നു. നനഞ്ഞ ചുണ്ടുകൾ വിടർന്നു. ചുവന്നുതടിച്ച കീഴ്ച്ചുണ്ട് മലർന്നു.

അവളുടെ മുഖത്തെ ഭാവമാററം ശ്രദ്ധിക്കുകയായിരുന്നു ജയദേവൻ. ഓരോ തവണയും ഒരു ഘട്ടം കഴിഞ്ഞാൽ ഇവൾ ദാഹിക്കുന്ന പക്ഷിയെപ്പോലെയാവുന്നു. എന്തുകൊണ്ട്? അതറിയില്ല.

''നമുക്കു വല്ലതും കഴിക്കണ്ടെ?''

ആ ചോദ്യം അവൾ ആദ്യം കേട്ടില്ല. അയാൾ ചോദ്യമാവർത്തിച്ചു. ഏതോ കഠിനവികാരത്തിന്റെ പിടിയിൽ നിന്നെന്നോണം അവൾ സാവധാനം അയഞ്ഞു. മുഖത്തെ മാംസപേശികൾ അയഞ്ഞു. ചുണ്ടുകളിലെ ക്രൂരമായ ചിരി ഒരു പുഞ്ചിരിയായി രൂപംപ്രാപിച്ചു.

ചിരപരിചയമുള്ള വീട്ടമ്മയെപ്പോലെ അവൾ അടുക്കളയിലേക്കു കയറി.

ആഹാരം കഴിഞ്ഞപ്പോഴേക്കും രാത്രി ഒൻപതുമണി കഴിഞ്ഞിരുന്നു.

''ഇനി...?'' കിടക്കമുറിയുടെ വാതിൽ കടന്നുനിന്നുകൊണ്ട് അരുണ ചോദിച്ചു. അയാൾ അതിനു മറുപടി പറയാതെ നിന്നു. പിന്നെ പൊടുന്നനെ അവളെ കോരിയെടുത്തു മേശപ്പുറത്തിരുത്തി. തുടുത്ത ചുണ്ടുകളിൽ അമർത്തി ചുംബിച്ചു. അവൾ അയാളുടെ ചലിക്കുന്ന നാവിനെ തന്റെ ചുണ്ടിനിടയിലേക്കു സ്വീകരിച്ചു. പല്ലുകൾ കൊണ്ടല്ല, ഒരിക്കലൂടെ പുരുഷന്റെ ചുണ്ടുകളിൽ അമർത്തിക്കടിച്ചു. അയാൾക്കു കടുത്ത വേദന ചുണ്ടുകളിൽ അനുഭവപ്പെട്ടു...സുഖമുള്ള വേദന. കൈപ്പത്തികൾ ഉയർന്ന മാറുകളെ ഞെരിച്ചമർത്തി.

''ശ്ശ്—അങ്ങനെയല്ല.'' അവൾ ചുംബനത്തിൽ നിന്നും സ്വതന്ത്രയായി വിലക്കി.

''പിന്നെങ്ങനെ?''

അവൾ നിമിഷം കൊണ്ട് തന്റെ ബ്ലൗസും ബ്രായും അഴിച്ചുമാററി. അയാളുടെ കൈത്തലങ്ങൾ തന്റെ മുലകളിലേക്ക് ചേർത്തണച്ചു.

''ദാ—ഇങ്ങനെ.'' അവൾ മന്ത്രിച്ചു.

ഏതാണ്ടൊരു സാഡിസ്റ്റിന്റെ മനോഭാവത്തോടെ അയാൾ ബലം പ്രയോഗിച്ചു. വെളുത്തു തുടുത്ത ഉറച്ച മുലകൾ കരുത്തുള്ള കൈപ്പത്തികളിൽപ്പെട്ടു ഞെരിഞ്ഞു. തന്റെ മുലകൾ ഞെരിഞ്ഞു തകരുന്നതുപോലെ അരുണയ്ക്കു തോന്നി. എന്തസഹ്യമായ വേദന. ആ വേദന തന്റെ മാറിൽനിന്നും താഴോട്ടു നാഭിയിലേക്ക്, അരക്കെട്ടിലേക്ക് പകരുന്നു. ഇപ്പോൾ വേദനയല്ല—നിർവ്വതിയാണ്. വേദനയുടെ നിർവ്വതി.

'പ്ലീസ്-ഡാർലിങ്ങ്. ഇനി...'

അയാൾക്കു മനസ്സിലായി. അയാൾ അവളെ കൈകളിലെടുത്തു. മർദ്ദനമേററു തളർന്ന മുലകൾ കാമുകന്റെ മാറിൽചേർന്നണഞ്ഞു. സാററിൻ സ്കർട്ട് വിടന്ന് അരക്കെട്ടിൽനിന്നൂർന്നുവീണു. ഇപ്പോൾ വിടർന്ന നാഭിച്ചുഴികാണാം. അവിടെ നിന്നാരംഭിക്കുന്ന നനുത്ത നീലരോമങ്ങളുടെ രേഖ താഴോട്ടു പോകുന്നതുകാണാം. കറുത്തിരുണ്ട രോമങ്ങളുടെ ത്രികോണത്തിലെത്തിച്ചേരുന്ന ഇരുണ്ട രേഖ. കൊഴുത്തുരുണ്ട തുടകളുടെ സംഗമത്തിലെ ഇരുണ്ട ത്രികോണം.

അരുണയുടെ കണ്ണുകൾ പാതിയടഞ്ഞു. അവൾ കിടക്കയിൽ മലർന്നുകിടന്നു. മുറിയുടെ സീലിങ്ങ് കാണാം. പെട്ടെന്ന് അതു മറച്ചുകൊണ്ട് അവളുടെ പുരുഷൻ അവളുടെ മേലേക്കു കുരുത്തോടെ, വിശ്വാസത്തോടെ ചെന്നു. അയാളുടെ ദൃഢശരീരംമാത്രം അവൾ കണ്ടു. ആ ശരീരം അവളുടെ ആകാരത്തെ മറച്ചു-അത് അവളുടെ സ്വന്തം ആകാരമായി.

അരുണയുടെ കൈപ്പത്തികൾ അയാളുടെ മുതുകിനെ വലയംചെയ്തു. പിന്നെ നഖങ്ങൾ ഉടുപ്പിലേക്കാഴ്ന്നിറങ്ങി. അവളുടെ മൃദുവായ ഉടലിന് അനേകം മടങ്ങുശക്തി കൂടിയതുപോലെ. തന്റെ പുരുഷന്റെ ഭാരം അവൾക്കു തോന്നിയില്ല. അവൾ സാവധാനം തന്റെ കാലുകൾ ഉയർത്തി മടക്കി. അവളുടെ പുരുഷൻ അവളുടെ വിടർന്ന തുടകൾക്കിടയിൽ ത്രസിക്കുന്ന അരക്കെട്ടിലേക്ക് ആവേശത്തോടെ പ്രവേശിച്ചു. അയാളെ തന്റെ ഉള്ളിലേക്ക് സ്വീകരിച്ചു. ആ നിമിഷത്തിൽ അവൾ കാമുകന്റെ കഴുത്തിൽ അമർത്തിക്കടിച്ചു...



ജയദേവൻ സിഗററ് ആഷ്ട്രേയിൽ കുത്തിക്കെടുത്തി. അയാൾ അവളുടെ മുഖത്തേക്കു നോക്കി. നിദ്രയിൽ നിഷ്കളങ്കമായ മുഖം. വന്യമായ ഇണചേരലിൽ കത്തിയാളിയ ഇവളുടെ മുഖം ഇപ്പോൾ എത്ര ശാന്തവും നിഷ്കളങ്കവുമായിരിക്കുന്നുവെന്ന് അയാളോർത്തു. എന്നും ഇങ്ങനെയായിരുന്നുവെന്ന് ഓർമ്മിച്ചു.

''നേരേ ഒരുമിച്ചുപോയാൽ പോരെ?''

ബ്രേക്ക്ഫാസ്ററുകഴിഞ്ഞപ്പോൾ അയാൾ ചോദിച്ചു. സമ്മതഭാവത്തിൽ അവൾ തലയാട്ടി. പിന്നെ പാത്രങ്ങളുമെടുത്തുകൊണ്ട് അകത്തേക്കു പോയി.

''ജയദേവൻ തഞ്ചാവൂരിലേക്കു പോകുന്നുണ്ട്, ഇല്ലേ?'' ഡ്രസ്സുചെയ്തുകഴിഞ്ഞു വന്ന് അവൾ ചോദിച്ചു:

''ഉവ്വ്.'' അയാൾ ഷൂലേസ് കെട്ടിക്കഴിഞ്ഞു് എഴുന്നേററു.''

''എന്തേ ചോദിച്ചത്?''

''ഓ. ഒന്നുമില്ല.'' അവൾ പതുക്കെപ്പറഞ്ഞു. അവൾ ഇന്ന് വല്ലാത്തൊരു മൂഡിലാണെന്ന് അയാൾക്കു തോന്നി. സ്റ്റേഷനിൽ അവൾ വന്നിട്ട് ഒരു വർഷമായി. താനൊഴിച്ചു മററാരോടും ഒരു ബന്ധവും അവൾക്കുണ്ടായിട്ടില്ല. പലപ്പോഴും തനിച്ച് ആ വലിയ ടെലസ്കോപ്പിലൂടെ നോക്കിക്കൊണ്ട് അവൾ മണിക്കൂറുകൾ കഴിച്ചിട്ടുണ്ട്. ഫിസിക്സിൽ ഉന്നതബിരുദമുള്ള സുന്ദരിയായ യുവതി. അവിവാഹിത. വിവാഹത്തെപ്പററി ഒരിക്കലും തന്നോടു സൂചിപ്പിച്ചിട്ടില്ല. പക്ഷേ, എത്രയോ ദിവസങ്ങൾ—ഇണചേരലിന്റെ എത്രയോ ദിവസങ്ങൾ. അവളുടെ മനസ്സിൽ എന്താണുള്ളത്?

''നിങ്ങൾക്കു പോകാതിരുന്നുകൂടേ?''

പൊടുന്നനെ ആ ചോദ്യംകേട്ട് അയാൾ അമ്പരന്നു. എല്ലാം തീരുമാനിക്കപ്പെട്ടിട്ട് എത്രയോ ദിവസങ്ങളായി. പുറപ്പെടാൻ ഇനി രണ്ടു ദിവസംമാത്രം.

''നിങ്ങൾ പോവരുത്-ജയദേവൻ.''

എന്തോ ആവേശംകൊണ്ടെന്നതുപോലെ അവൾ ഉച്ചത്തിൽ പറഞ്ഞു.

(തുടരും)

**വി. പി. രാമചന്ദ്രൻനായർ**



# സ്നേഹത്തിന്റെ ഭിന്നമുഖങ്ങൾ

**കോ**ഴി കൂവുംവരെയുള്ള പൊരിഞ്ഞ സ്റ്റണ്ടും സെക്സിന്റെ അതിപ്രസരവും കൊമ്പരി മൂക്കൻ വില്ലത്തവും ഇല്ലാതെയും സംഘഷോദ്വേഗങ്ങൾ സൃഷ്ടിക്കാനും കാഴ്ചക്കാരുടെ മനസ്സിന് ആഹ്ലാദവും പ്രകാശവും പ്രദാനം ചെയ്യാനും കഴിഞ്ഞാൽ അതാണ് നല്ലത്; സംശയമെന്ത്? എല്ലാ തട്ടുകളിൽപ്പെട്ടവരേയും അതു സന്തോഷിപ്പിക്കുകയും ചെയ്യും. സംഗീതത്തിന്റെ അഭൗമസൗന്ദര്യം കളിയാടുന്ന നീലപ്പൊയ്കയിൽ വിരിഞ്ഞ സരള മനോഹരവും അനശ്വരവുമായ സ്നേഹത്തിന്റെ വ്യാഖ്യാനമാണപോലും ബീസിസ് കമ്പയിൻസിനുവേണ്ടി ഭദ്രൻ എന്ന കന്നിസംവിധായകൻ കഥയും സംഭാഷണവുമെഴുതി സംവിധാനം നിർവ്വഹിച്ച "എന്റെ മോഹങ്ങൾ പൂവണിഞ്ഞു" എന്ന ബഹുവർണ്ണചിത്രം. ആണോ? ഉസ്സഹമായ വൃത്തികേടുകളും തനിപ്പെറുക്കികളായ കഥാപാത്രങ്ങളും ഇതിലില്ലെന്നു സമ്മതിക്കാം. പക്ഷേ, ഇവിടെയും രണ്ടു പെൺകിടാങ്ങൾ—നീലാളകങ്ങളുള്ള ഒരു ഗ്രാമീണകന്യകയും ഉടുപ്പിലാഡംബരമേറിയ വിലാസലോലയായ ഒരു നാഗരികാംഗനയും—ഒരു പുരുഷനേയും, രണ്ടു പുരുഷന്മാർ—ഗായകനും പണക്കാരനുമായ ഒരു ധീരോദാത്തനും ഒരു തനിനാടനും—ഒരേ സുന്ദരിയേയും സ്നേഹിച്ചാലുണ്ടാകുന്ന സ്ഥിതിവിശേഷം—വില്ലനാവാൻ ശക്തിയില്ലാത്തവന്റെ ത്യാഗസുരഭിലതയും വില്ലത്തിയായി മാറിയവളുടെ സ്വാർത്ഥവും പ്രതികാരവും തന്നെയല്ലേ ഉള്ളത് യഥാർത്ഥത്തിൽ. അല്ലെങ്കിൽവേണ്ട, സ്നേഹത്തിന്റെ ഭിന്നഭാവങ്ങളും ഭിന്നമുഖങ്ങളും ഭിന്നപ്രകൃതിയുമാണിവിടെ ആവിഷ്കരിക്കാൻ ശ്രമിച്ചിരിക്കുന്നതെന്നു പറയാം. അതാണുതാനും ശരി.

മെല്ലി ഇറാനിയുടെ മേൽനോട്ടത്തിൽ ശെൽവവും കൂട്ടരും ക്യാമറകളും വെങ്കിട്ടരാമൻ കത്രികയും കൈയിലെടുത്തു രൂപപ്പെടുത്തിയതാണ് ഈ പതിനഞ്ചു റീലുകളിലെ ദൃശ്യങ്ങളെന്ന കാര്യം കൃതാർത്ഥതയ്ക്കും സന്തോഷത്തിനും വകനൽകാതിരിക്കുന്നില്ല. കണ്ണിനു കുളിർമ്മ നൽകുന്നതാണ് കോന്നനാട്ടിന്റെ കല. അടൂർഭാസി (ക്രിമിനൽവക്കീൽ ഈശ്വരമേനോൻ), കെ. പി. ഉമ്മർ (മാധവൻതമ്പി), ടി. ആർ. ഓമന (വിനുവിന്റെ അമ്മ), നെടുമുടിവേണു (ദാമു), ആലുമ്മൂടൻ (തമ്പിയുടെ കാര്യസ്ഥൻ) എന്നീ പ്രഗല്ഭരും മേനക (ശ്രീദേവി), കലാരഞ്ജിനി (നിഷ), ശങ്കർ (പ്രശാന്ത്), മോഹൻലാൽ (വിനു), രമണമൂർത്തി (ഭാഗവതർ) എന്നിവരോടൊപ്പം വ്യക്തിത്വമുള്ള വ്യത്യസ്ത കഥാപാത്രങ്ങളായി മാറിയിരിക്കുന്നു.

## പാടുന്ന നായകനും നായികയും

മേനകയും ശങ്കറും ഗായകകോകിലങ്ങളും അവികലനിർമ്മലരായ കാമിനീകാമുകന്മാരും നായികാനായകന്മാരും. കലാരഞ്ജിനിയും നെടുമുടി വേണുവും മറേറപ്പെണ്ണും മറേറച്ചെറുക്കനുമായി മാറി വിവിധ വികാരഭാവങ്ങൾ ഏറെക്കുറെ മനോജ്ഞമായിത്തന്നെ പ്രകാശിപ്പിച്ചിരിക്കുന്നു. എങ്കിലും എടുത്തുപറയാൻ മാത്രം കലാമേന്മയുള്ള കദ്ര-കാഞ്ചന—രശ്മികൾ തുള്ളിക്കളിക്കുന്ന മുഹൂർത്തങ്ങൾ ഈ പടത്തിലൊരിടത്തും വിരിയിച്ചെടുത്തിട്ടില്ല. വീണ്ടും വീണ്ടുമുള്ള ഈ ആവർത്തന പ്രക്രിയയുണ്ടല്ലോ, ആരും കാണാനും കേൾക്കാനും ഇഷ്ടപ്പെടാത്തതാണത്. പുതുതായി ഒന്നും പറയാനും കാണിക്കാനുമില്ലാത്തവർ പുതുമയുള്ള രീതിയിലാവിഷ്കരിക്കാനെങ്കിലും ശ്രദ്ധിക്കണം. വൈവിദ്ധ്യവും പുതുമയും കാംക്ഷിക്കുന്നവരത്രേ ദ്രഷ്ടാക്കളായ ദ്രഷ്ടാക്കളെല്ലാം. നാലുപുസ്തകം വായിച്ച് അഞ്ചാമതൊന്ന് എഴുതുമ്പോലെ നാലു ചിത്രങ്ങൾ കണ്ടിട്ട് അഞ്ചാമതൊന്നു തട്ടിക്കൂട്ടുന്നത് ആശാസ്യമല്ല; അനുകരണീയവുമല്ല. സംവിധായകന്റെ മോഹങ്ങൾ പൂവണിയണമെങ്കിൽ കാഴ്ചക്കാരുടെ പ്രതീക്ഷകളും പ്രത്യാശകളും കൂടി പൂവണിയണ്ടേ കുറച്ചൊക്കെ?

സംഗീതം ഈ ചിത്രത്തിലെ മുഖ്യധാരയാണെന്നാണ് വയ്പ്. ബിച്ചു തിരുമലയും പുതിയകം മുരളിയും രചിച്ച ആറേഴ് പാട്ടുകളുണ്ടിതിൽ—ക്ലാസിക്കലും അല്ലാത്തതും. യേശുദാസും ജാനകിയും ഡോക്ടർ ബാലമുരളീകൃഷ്ണയും ആണ് ദക്ഷിണാമൂർത്തി ഈണമിട്ട അവ പാടിയിട്ടുള്ളത്. നനഞ്ഞ നേരിയ പട്ടുറുമാലിൽ സുവർണ്ണനൂലിലെ അക്ഷരങ്ങൾ, ആഷാഢമേഘങ്ങൾ നിഴലുകളെറിഞ്ഞു, തംബുരു താനേ ശ്രുതിമീട്ടി— എന്റെ തങ്കക്കിനാവിൻ മണിയറയിൽ എന്നിവപോലും മെച്ചം നേടിയില്ല.

## ശല്യപ്പെടുത്തുന്ന ഓർമ്മ

കുട്ടിക്കാലത്ത് ഒപ്പം പട്ടംപറപ്പിച്ചു കളിച്ച കൂട്ടുകാരിയായ ഇന്ദിരക്കുട്ടിയുടെ ദാരുണമരണം പ്രശാന്തിനെ ഇന്നും ശല്യപ്പെടുത്തുന്നുപോലും. പ്രശാന്ത് ആ സംഭവം ചങ്ങാതിയായ വിനുവിനോടു വിവരിച്ചു കൊടുക്കുന്നുമുണ്ട്. അച്ഛൻ പറഞ്ഞു: "നീയൊരു വിവാഹം കഴിക്കു; എന്നാലേ നിന്റെ മനസ്സിന് സ്വസ്ഥതവരൂ." കുട്ടിയെ അദ്ദേഹം കണ്ടുവെച്ചിട്ടുണ്ട്—സ്നേഹിതനായ ക്രിമിനൽ വക്കീൽ ഈശ്വരമേനോന്റെ മകൾ, പത്രാസുകാരിയായ നിഷ.

"അസമയങ്ങളിലുള്ള നിന്റെ ഹോട്ടലും പാട്ടും കൂത്തും ശരിയല്ല; ഇതിനി തുടരാൻ ഞാൻ സമ്മതിക്കില്ല—നോ" വൈകിയെത്തിയ മകനോട് അച്ഛന്റെ താക്കീത്. പ്രശാന്ത് കാറിൽ ഹോട്ടലിൽ വന്നിറങ്ങുന്നതും അവിടെ പാശ്ചാത്യവും പൗരസ്ത്യവുമായ ഗാന കല്ലോലിനികൾ ഒഴുക്കി തകർത്ത് കൂട്ടുകാരോടൊപ്പം നൃത്തമാടുന്നതുമാണ് ചിത്രത്തിന്റെ തുടക്കം. പ്രശാന്തിനുവേണ്ടി അണിഞ്ഞൊരുങ്ങിയെത്തിയ ഒരു മോഹിനിയേയും നാം കണ്ടു. അവൾ അവനുവേണ്ടി അകലെനിന്നു നെടുവീർപ്പിടുന്നതും കാണാമായിരുന്നു. അവന് അവളോടിഷ്ടമൊന്നും കണ്ടില്ല; ഇഷ്ടക്കേടും കണ്ടില്ല.

"നോ; ഈ വിവാഹം ഉടനെ നടത്തിയേ തീരൂ. നീ അതിനു സമ്മതിക്കണം." നിഷയെക്കാട്ടി ഡാഡി വാശിപിടിച്ചപ്പോൾ മകൻ ധർമ്മസങ്കടത്തിലായി. രക്ഷപ്പെടാൻ ഒരേയൊരു മാർഗ്ഗമേയുള്ളു; വിനു ഉപദേശിച്ചു: "തൽക്കാലം സ്ഥലം വിടുക; കാററിൽ കരിയിലപോലെ കല്യാണം അതിന്റെ പാട്ടിനുപോകും." മകന്റെ വിഷമം മനസ്സിലാക്കിയിട്ടെന്നപോലെ തമ്പി പറഞ്ഞു: "എന്റെ മകന് വിവാഹത്തിനുമുമ്പ് കുറച്ചു റെസ്റ്റ് ആവശ്യമാണ്." പോകാൻ പററിയ സ്ഥലവും അങ്ങേർ പറഞ്ഞുകൊടുത്തു. "കൊഡൈക്കനാൽ; താമസിക്കാൻ രാജധാനി. കാര്യങ്ങളന്വേഷിക്കാൻ വേലക്കാർ—സുന്ദരമായ കാലാവസ്ഥ.

കോഴിക്കോടൻ



## ഇഷ്ടപ്പെട്ടവളെ കണ്ടെത്തുന്നു

കാറുമെടുത്ത് പ്രശാന്ത് യാത്രയായി. പക്ഷേ, എത്തിയത് കൊഡൈക്കനാലിലല്ല—മറെറാരിടത്ത്. അമ്പലവും ആമ്പൽപ്പൊയ്കയും സൗന്ദര്യവും സംഗീതവുമുള്ളിടത്ത്. പ്രശാന്ത് അവിടെവച്ച് പ്രഭാതത്തിൽ മന്ദമാരുതൻ ഏററുവാങ്ങിക്കൊണ്ടുവന്ന രാഗധാരകൾ കേട്ട് അതിന്റെ പിന്നാലെ പോയപ്പോൾ അവളെ കണ്ടു. കഴുത്തിനൊപ്പം കുളത്തിലിറങ്ങിനിന്ന് ശാരീരം സംശുദ്ധമാക്കാൻ രാഗങ്ങൾ ആലപിക്കുന്ന ശ്രീദേവിയെ. ഭാഗവതർക്ക് മകളായ ശ്രീദേവിയെക്കൂടാതെ ഒരു ശിഷ്യനുമുണ്ട്—ദാമു. വയലിനിൽ ദാമുവെ കവച്ചുവയ്ക്കാൻ ആരുമില്ലെങ്കിലും ഒരു സ്വരംപോലും ശുദ്ധിയോടെ പാടാനവന് കഴിഞ്ഞില്ല. അതേസമയം ദേവിക്ക് കുയിലിന്റെ നാദവും കിളിയുടെ ശബ്ദവും ഉണ്ടായിരുന്നു. ഉരുളൻ കല്ല് ചൂടാക്കി തൊണ്ടയിലിട്ടാൽ നിനക്കു കണ്ഠശുദ്ധിവരുമെന്ന് ഭാഗവതർ നേരമ്പോക്കു പറഞ്ഞത് നേരാണെന്നു കരുതി അതിനു തുനിഞ്ഞവനാണ് ദാമു.

നായികാനായകന്മാർ അടുത്തു. ശ്രീദേവിയെ കണ്ടെത്തിയതും തന്റെ മോഹങ്ങൾ പൂവണിഞ്ഞതായി പ്രശാന്ത് മനസ്സിലാക്കി. അവന്റെ മടിയിൽ കിടന്നുകൊണ്ടവൾ പറഞ്ഞു: ഒരു സ്ത്രീയുടെ ഏററവും വലിയ ഭാഗ്യം സ്നേഹിക്കുന്ന പുരുഷന്റെ മടിയിൽ കിടന്നു മരിക്കുകയെന്നതാണ്. ദാമു പ്രശാന്തിനേയും ദേവിയേയും പിന്തുടർന്നു. എതിർത്തു. ഫലമുണ്ടായില്ല. പാട്ടും ദേവിയും രണ്ടും തനിക്കെത്തിപ്പിടിക്കാവുന്നതിനുമപ്പുറത്താണെന്നു മനസ്സിലാക്കിയ ദാമുവിന്റെ ഹൃദയം നൊന്തുപിളർന്നുവെങ്കിലും ചേരേണ്ടതു ചേരേണ്ടിടത്തുതന്നെ ചേരണം; ചേർന്നേതീരൂ; അവൻ പറഞ്ഞു. ദാമു അങ്ങനെ പറയുമ്പോഴും അവരെല്ലാവരും ഭാഗവതരും പ്രശാന്തും മകളും ദാമുവും ചേർന്ന് കച്ചേരി നടത്തിയപ്പോഴും അവന്റെ കണ്ണിലും അതു കാണുന്ന നമ്മുടെ കണ്ണിലും വെള്ളംനിറയും. ദാമു വൈരവും വിദ്വേഷവുമായി നടന്നില്ല. വില്ലനായൊട്ടു മാറിയുമില്ല.

"കുളക്കടവും അമ്പലവും ഭാഗവതരുടെ മകളും" എല്ലാം ചെവിയിലെത്തേണ്ട താമസം. മാധവൻതമ്പി കാറെടുത്തു പറന്ന് മകനെ പിടിച്ചപിടിയാലേ കൂട്ടിക്കൊണ്ടു പോയി. മറെറാന്നിനുമല്ല കല്യാണം കഴിപ്പിക്കാൻ. താൻ സ്നേഹിക്കുന്ന ശ്രീദേവിയെ തനിക്കു കല്യാണം കഴിച്ചുതരണമെന്ന് അച്ഛനോടു പറയാൻ പോലും പ്രശാന്തിനു കഴിഞ്ഞില്ല. ശുപാശ്യമായി ചെന്ന വിനു ഇളിഭ്യനായി തിരിച്ചുപോന്നു. തന്റെ പ്രേമധാമത്തെ അച്ഛൻ വെള്ളത്തിൽ മുക്കിക്കൊന്നതായി സ്വപ്നംകണ്ടു തലയുലർന്ന പ്രശാന്തിന് ചിലനാൾ മാനസിക ഡോക്ടറുടെ ചികിത്സയിൽ കഴിയേണ്ടിവന്നു. "പണത്തിനേക്കാൾ, സോഷ്യൽ സ്ററാററസ്സിനേക്കാൾ നിങ്ങൾക്കു വലുത് നിങ്ങളുടെ മകനല്ലേ?" എന്ന് മനശ്ശാസ്ത്രജ്ഞൻ ചോദിച്ചപ്പോൾ തമ്പിയദ്ദേഹത്തിന്റെ കണ്ണുതുറന്നു. അയാൾ തീർച്ചയാക്കി: ഇനി അവന്റെ മനസ്സ് വേദനിച്ചുകൂടാ." പക്ഷേ, വേദനിച്ച മറെറാരു മനസ്സപ്പോൾ ജനിച്ചു. "നിങ്ങൾ എന്റേതാണ്, എന്റേതുമാത്രം" എന്ന് ഉറപ്പിച്ചു പറഞ്ഞ നിഷയുടെ.

## അവസാനിച്ചിട്ടും പിന്നെയും നീട്ടിവലിച്ച കഥ

പ്രശാന്ത്—ദേവിമാരുടെ കല്യാണം, തമ്പി പൊടിപൊടിച്ചു. ഈശ്വരും മകൾ നിഷയും അവിടെ ആദ്യവസാനക്കാരായിരുന്നു. എല്ലാവരും നിർബ്ബന്ധിച്ചപ്പോൾ, ശ്രീദേവി ഒന്നു പാടി. അതിന്റെ അവസാനം അവൾക്ക് നൽകിയ ജൂസിൽ നിഷ വിഷം കലർത്തിയിരുന്നു. ശ്രീദേവി മണിയറയിൽ ഭർത്താവിന്റെ മടിയിൽക്കിടന്നു മരിച്ചു. അവളുടെ പട്ടടയിൽ ചാടി മരിക്കാൻ ആശിച്ച പ്രശാന്തിനെ വിനു അതിനു സമ്മതിച്ചില്ല. കഥ ഇവിടെയെങ്കിലും അവസാനിപ്പിച്ചെങ്കിലെന്ന് കാഴ്ചക്കാർ കലശലായി ആഗ്രഹിച്ചുകാണും. പക്ഷേ, പ്രശാന്തിന്റെയും നിഷയുടെയും കല്യാണം നടത്തി, മണവറയിൽവച്ച് അവൾ കൊണ്ടുവന്ന പാലിൽ സ്വയം വിഷംകലർത്തി കുടിച്ച് രണ്ടു ഡയലോഗുകാച്ചി പ്രശാന്ത് പകരംവീട്ടിയേ അടങ്ങുന്നുള്ളു. എന്തൊരു ദുര്യോഗം! അവരുടെയല്ല, നമ്മുടെ.

വേണുവിന്റെ ഭാവാഭിനയത്തിലെ ചൈതന്യവിശേഷം, ഇതിലെ ദാമുവിനെയും അനുഗ്രഹിച്ചുകാണുന്നു. ശങ്കറിന്റെ പ്രശാന്തും മേനകയുടെ ശ്രീദേവിയും യോജിപ്പുള്ള ജോഡികളത്രേ. "ഏക് ദൂജെ കേലിയേ" എന്ന ചിത്രത്തിൽ കമലഹാസൻ ഡാൻസ് പഠിക്കുന്ന രംഗം കണ്ടുകൊണ്ടിരിക്കെ, മോഹൻലാലിന്റെ വിനു, അടുത്തിരിക്കുന്ന സുന്ദരിയുടേതാണെന്നു കരുതി അവൾക്കും അപ്പുറത്തിരിക്കുന്ന കിഴവിയുടെ കരം ഗ്രഹിച്ചു രസിക്കുന്നതു കാണാമെങ്കിലും അറയ്ക്കുന്ന വൃത്തികേടുകൾ ഈ ചിത്രത്തിലില്ലെന്നു സമാധാനിക്കാം. എന്തൊരു സമാധാനം, അല്ലേ?

അടൂർ ഭാസി, കലാരഞ്ജിനി—എന്റെ മോഹങ്ങൾ പൂവണിഞ്ഞു



## കഥ ഇതുവരെ

ലക്ഷപ്രഭുവായ സി.കെ.യുടെ ഏക മകരം ലില്ലിമെഡിക്കൽ വിദ്യാർത്ഥിനിയാണ്. നാലു ദിവസം മുമ്പ് ലില്ലിയെ അത്യാവശ്യമായി ഹോസ്റ്റലിൽനിന്നം വീട്ടിൽ കൊണ്ടുപോയതാണ്. മടങ്ങുന്ന. വഴിയിൽ മാമന്നൂർ എത്തിയപ്പോരം പ്രധാന നിരത്തുവിട്ട് കാട്ടുപാതയിലൂടെ കാറോടിക്കണമെന്നായി ലില്ലിക്കു ശാഠ്യം. അനുസരിക്കാതെ വയ്യ. അച്യുതൻനായർ ആകെ വിരണ്ടിട്ടാണ്. പ്രായം തികഞ്ഞ പെൺകുട്ടിയെയും കൊണ്ടു കൊടും കാട്ടിലൂടെ ഒററയ്ക്കുള്ള യാത്ര.

വഴിയിൽ അച്യുതൻ നായർ കാർ നിറുത്തി; ഒന്നു മറവിലിരിക്കാൻ. റെക്കോർഡ് പ്ളേയറും സ്യൂട്ട് കെയ്സുമായി പുറത്തിറങ്ങി കിളി പോയ വഴിയേ ലില്ലി ഒഴുകിനീങ്ങി. മറെറാരു കാട്ടുകിളിയായി, കാട്ടു പൂവായി അവരം മറഞ്ഞു...

ലില്ലി കാട്ടിൽ മറയുന്നതിനു മുമ്പ്, പ്രതിശ്രുതവരനായ ഡോക്ടർ കൃഷ്ണചന്ദ്രനെ സന്ധിച്ചു. വീട്ടിൽവച്ചു നടന്ന ആ കൂടിക്കാഴ്ചയ്ക്കുശേഷം കൃഷ്ണചന്ദ്രൻ അവളെയും കൂട്ടി പുറത്തു ഡ്രൈവിനു പോയി. ഒരു സുഹൃത്തിന്റെ ഒഴിഞ്ഞ വീട്ടിലേക്കാണ് അയാരം അവളെ കൂട്ടിക്കൊണ്ടു പോയത്. അവിടെവച്ച് തനിക്ക് എല്ലാം നഷ്ടമാകുന്നത് മദ്യത്തിന്റെ മയക്കത്തിൽ ലില്ലി അറിഞ്ഞില്ല. വിലകൂടിയ വാച്ചും സമ്മാനിച്ച് കൃഷ്ണചന്ദ്രൻ പാതിരാവായപ്പോരം അവളെ വീട്ടിലെത്തിച്ചു. പുലർച്ചയ്ക്കു കാറിൽ കയറിയ ലില്ലി നേരേ പോയത് സത്യന്റെ വീട്ടിലേക്കായിരുന്നു. കോളേജിലെ സതീർത്ഥ്യനായിരുന്ന സത്യന്റെ വീട്ടിൽ ഒരംഗത്തെപ്പോലെ പെരുമാറാൻ അവരംക്ക് കഴിഞ്ഞു.

സത്യനമായി ലില്ലി കാറിൽ പുറത്തുപോകുന്നു. ജീവിതത്തിലെ എല്ലാ രഹസ്യങ്ങളും അവരം സത്യനോട്ട് തുറന്നുപറയാറുണ്ട്. അച്ഛൻ തനിക്ക് നടത്തിക്കൊണ്ടിരിക്കുന്ന വിവാഹാലോചനയെപ്പററിയും; കൃഷ്ണചന്ദ്രൻ തന്നെ മയക്കിയെടുത്ത രാത്രിയെക്കുറിച്ചും ലില്ലി സത്യനോടു പറയുന്നു. തനിക്ക് കൃഷ്ണചന്ദ്രനെ ഇഷ്ടമല്ലെന്ന കാര്യം അവരം സത്യനോടു തുറന്നുപറഞ്ഞു.

വീട്ടിൽ മടങ്ങിവരുമ്പോരം അവരം ചെന്നുപെടുന്നത് അച്ഛന്റെ മുമ്പിലാണ്. അച്ഛനെ അവരംക്ക് എന്തെന്നില്ലാത്ത ഭയമാണ്. അച്ഛനെ ധിക്കരിക്കുവാൻ തനിക്ക് ഒരിക്കലും കഴിയുകയില്ലെന്ന് അവരംക്കു മനസ്സിലായി. അച്ഛന്റെ വാക്ക് ദൈവത്തിന്റെ വാക്കാണ്. അച്ഛന്റെ തീരുമാനം അവസാനത്തെ തീരുമാനമാണ്. സി. കെ. യോടുള്ള ഭയഭക്തിയിൽ അവളുടെ ഉള്ള് വിറയ്ക്കുന്നു. സത്യനമായി ഇനി പുറത്തേക്കു പോകാൻ പാടില്ലെന്ന് അച്ഛൻ ലില്ലിയോടു കല്പിക്കുന്നു. സത്യനമായുള്ള കൂട്ടുകെട്ട് നാട്ടുകാർക്കു കെട്ടുകഥകരം ചമയ്ക്കാനുള്ള അവസരം സൃഷ്ടിക്കുമോയെന്ന് അയാരം ഭയപ്പെടുന്നു. ലില്ലിയോട് ഉടനേതന്നെ കോളേജിലേക്കു പോകാനാണ് അദ്ദേഹം കല്പിക്കുന്നത്. ലില്ലി തടസ്സം പറഞ്ഞു നോക്കി. അപ്പോരം സി. കെ. പൊട്ടിത്തെറിക്കുന്നു. സത്യൻ അവളുടെ മനസ്സ് മാററിയെടുത്തോയെന്നയാരം സംശയിക്കുന്നു. സി. കെ. അവളുടെ ആഗ്രഹം വകവച്ചില്ല. അവരം വീണ്ടും കോളേജിലേക്ക്.

തുടർന്നു വായിക്കുക.

# നോവൽ 9

## എം. മുകുന്ദൻ

ഒരുകൈയിൽ സൂട്ടുകെയിസും മറുകൈയിൽ കേസ്സററ്പ്ളെയറുമായി കാട്ടിലൂടെ നടക്കുവാൻ അവരംക്ക് പ്രയാസം തോന്നി. എന്നിട്ടും അവരം ആവുന്നത്രവേഗം കാട്ടിൽ അപ്രത്യക്ഷയാകുവാൻ ശ്രമിച്ചു. മരങ്ങളുടെ ഇടയിലൂടെ പാതവക്കിൽ കുന്തിച്ചിരുന്ന് മൂത്രമൊഴിക്കുന്ന അച്യുതൻ നായരെ അവരംക്കു കാണാമായിരുന്നു.

നിലത്ത് കാൽമുട്ടോളം വളർന്നുകിടക്കുന്ന കാട്ടുപുല്ലും കള്ളിച്ചെടികളുമാണ്. പുല്ലിലൂടെ എന്തോ പാഞ്ഞുപോകുന്നത് അവരം കണ്ടു. ഇളകുന്ന പുല്ലല്ലാതെ ആ ജീവിയെ കണ്ടില്ല. മറെറാരവസരത്തിലാണെങ്കിൽമുന്നോട്ടു പോകുവാൻ ഒന്നറച്ചുനിൽക്കുമായിരുന്നേനെ. പക്ഷേ, അച്യുതൻ നായരിൽനിന്ന് രക്ഷപ്പെടുവാനുള്ള വിഭ്രാന്തിയിൽ അവരം ആ കാട്ടുജീവിയെക്കുറിച്ച് ചിന്തിച്ചതേയില്ല.

നടക്കവേ അവരം കേസ്സററ്പ്ളെയറും സൂട്ടുകെയിസും കൈമാറിപ്പിടിച്ചു. കേസ്സററ്പ്ളെയറിനാണ് കനം. സൂട്ടുകെയിസ്സിൽ അത്യാവശ്യം വേണ്ടുന്ന സാരികളും വായിക്കുവാനായി കരുതിവച്ച മെഡിസിൻ പുസ്തകങ്ങളുമേയുള്ളു. ആ പെട്ടിയും പ്ളെയറും കൈവശമില്ലായിരുന്നെങ്കിൽ ഇതിനകം അവരം ഓടി കാടിന്റെ ഉള്ളിൽ മാഞ്ഞുമറയുമായിരുന്നേനേ.

തഴച്ചുവളരുന്ന കാട്ടുപുഴകരംക്കിടയിൽ ചിലയിടത്തെല്ലാം വെള്ളമുണ്ടായിരുന്നു. രണ്ടുതവണ കാലുകരം പൂണ്ടുപോയി. കള്ളിമുള്ളുകരം ഉടക്കി സാരി കീറുകയും കണങ്കാലുകളിൽ രക്തം പൊടിയുകയും ചെയ്തു.

അല്പമകലെ അവരം ഒരു വലിയ പാറ കണ്ടു. കാട്ടിൽ ഏതോ ഒരു രാക്ഷസൻ കൊണ്ടുവന്നു വച്ചതുപോലെയുള്ള ആ വലിയ പാറയ്ക്കു് ഒരു കാളവണ്ടിയുടെ വലിപ്പമുണ്ടായിരുന്നു. അതിന്റെ അടിവശമാകെ പച്ച പൂപ്പൽ വന്നു നിറഞ്ഞിരുന്നു.

അവരം കൈയിലെ ഭാരങ്ങരം താഴെ വച്ച് പാറയുടെ പിറകിൽ മറഞ്ഞുനിന്നു. അച്യുതൻനായർ തന്നെ തിരഞ്ഞുകൊണ്ട് ഏതു നിമിഷവും വന്നേക്കാം. അയാരം വരുന്നതിനു മുമ്പ് കാട്ടിൽ അകലെച്ചെന്നുമറയണം. അയാരംക്കെന്നല്ല, ആർക്കും കണ്ടെത്തുവാൻ കഴിയാത്ത വനഗർഭത്തിൽ.

പെട്ടിക്ക് ഭാരം കൂട്ടുന്നതു മെഡിസിൻ ബുക്കുകളാണ്. അവരം സൂട്ടുകെയിസ് തുറന്ന് ആ കനത്ത പുസ്തകങ്ങരം എടുത്ത് പാറയുടെ ചുവട്ടിൽവച്ചു. ഇനി ഈ പുസ്തകങ്ങളുടെ ആവശ്യം വരുകയില്ല. പരീക്ഷ തുടങ്ങുന്നതിനു മുമ്പുതന്നെ അവസാനിച്ചിരിക്കുന്നു.

അവരം കനംകുറഞ്ഞ സൂട്ടുകെയിസും കേസ്സററ്പ്ലെയറുമെടുത്ത് നടത്തം തുടർന്നു. അരമണിക്കൂർ കഴിഞ്ഞപ്പോരം ഒരു ഒററയടിപ്പാത തെളിഞ്ഞുവന്നു. വളർന്നുകിടക്കുന്ന കാട്ടുസസ്യങ്ങരംക്കും ഉരുളൻ കല്ലുകരംക്കും ഇടയിലൂടെ നീണ്ടുപോകുന്ന കാടിന്റെ നാഡിപോലുള്ള ഒരു കാട്ടുപാത. ഈ പാത എങ്ങോട്ടു പോകുന്നുവോ ആവോ. എങ്ങോട്ടു പോയാലും ശരി, ഒരു മനുഷ്യനെയും കണ്ടുമുട്ടാതിരുന്നാൽ മതി. എല്ലാ മനുഷ്യരെയും അവരം വെറുക്കുന്നു.

അച്യുതൻനായർക്ക് ഇനി തന്നെ കണ്ടുപിടിക്കുവാൻ കഴിയുകയില്ലെന്ന് അവരംക്കു മനസ്സിലായി. തലയിൽനിന്ന് ഒരു വലിയ ഭാരമൊഴിഞ്ഞതുപോലെ അവരം ആശ്വാസം കൊണ്ടു.

ഒരു കാട്ടമ്പഴങ്ങ മരത്തിന്റെ കൊമ്പിലിരുന്ന് ഏതാനും കുരുവികരം അവളെ നോക്കി ശബ്ദിച്ചു. കിളികരം അവരംക്ക് സ്വാഗതമോതുകയായിരുന്നു. പരിസരമാകെ പഴുത്തുവീണ അമ്പഴങ്ങയുടെ മണം പരന്നിരുന്നു. മരച്ചില്ലകരംക്കിടയിലൂടെ നീല സ്ഫടികച്ചില്ലുകരം പോലെ ആകാശം തിളങ്ങിനിന്നു.

അവളുടെ കാലുകരംക്ക് ലാഘവം വന്നു. കാട്ടുപാതയിലൂടെ വർണ്ണപ്പകിട്ടുള്ള ഒരു പാപ്പാത്തിയെപ്പോലെ അവരം പാറി നടന്നു.

ഒററയടിപ്പാതയിലൂടെ നടന്നുനടന്ന് അവരം ഒരു കയററത്തിൽ എത്തി. അവിടെ മുരിങ്ങയിലപോലെ ചെറിയ ഇലകളുള്ള ഒരുപാടു മരങ്ങരം ഉണ്ടായിരുന്നു. കയററത്തിന്മേൽ നിന്നുകൊണ്ട് അവരം നാലുപാടും നോക്കി. കുറേയകലേ ഒരു വലിയ പാറക്കൂട്ടം കണ്ടപ്പോരം അവളുടെ മനസ്സിൽ ആനന്ദം നുരയിട്ടു. പാറകരംക്കിടയിൽ ഇരുന്ന് ചീക്കോ ഫ്രീമാൻ സീനിയറിന്റെ ജാസ് കേരംക്കുവാൻ അവരം കൊതിച്ചു.

ഒരിക്കൽ കടൽക്കരയിലെ പാറകരംക്കിടയിൽ ഇരുന്ന് ജാസ് കേരംക്കുവാനായി അവരം കേസ്സററ് പ്ളെയറുമായി അവിടെ ചെല്ലുകയുണ്ടായി. ആകാശത്തിൽ മഴക്കാറുകളുള്ള ഒരു പ്രഭാതമായിരുന്നു അത്. കടൽ വിളറിയിരുന്നു. പാറകരം നനഞ്ഞിരുന്നു.

നിരത്തിൽ കാർനിറുത്തി പ്ളെയറുമായി പൂഴിമണലിലൂടെ നടക്കുമ്പോരം മുക്കുവക്കുട്ടികരം പിറകെ കൂടി. അഞ്ചാറു പേരുണ്ടായിരുന്നു.

കടൽവെള്ളം നുരയിടുന്ന പാറയിടുക്കിലൂടെ സാരി കയററിപ്പിടിച്ചു നടന്ന് ഒരു വലിയ പാറയുടെ പരിവിൽ അവരം ഇരുന്നു. പാറയുടെ മറുവശം തിരകരം വന്നുതട്ടി പൊട്ടിച്ചിതറുന്നുണ്ടായിരുന്നു. ഇടയ്ക്കിടെ പാറയുടെ മുകളിലൂടെ നുരയും പതയും അവളുടെ തലമുടിയിലും സാരിയിലും വന്നുവീണു. അവരം കേസ്സററ് പ്ളെയർ മടിയിൽവച്ച് ഓൺചെയ്തു. ഇയർ പ്ളഗ്ഗുകരം ചെവികളിൽ തിരുകിയപ്പോരം കടലിന്റെ ഇരമ്പൽ നിന്നു. പകരം ജാസ് ഉയർന്നു.

അല്പമകലെ പുഴയിൽ കണ്ണുകളിൽ നിറയെ വിസ്മയവുമായി കുട്ടികരം അവളെ നോക്കിനിന്നു. ക്രമേണ അവരുടെ

എണ്ണം പെരുകിവന്നു. കൂട്ടത്തിൽ രണ്ടു ചെറുപ്പക്കാരും പ്രത്യക്ഷരായി.

കടപ്പുറത്ത് വന്നിട്ടുവേണ്ടേ ഈ പത്രാസ്? വീട്ടിൽ സ്ഥലമില്ലേ?"

അവരിൽ ഒരാൾ വിളിച്ചു ചോദിച്ചു. ചെവിയിൽ പ്ളഗ്ഗുകളുള്ളതു കൊണ്ട് അയാൾ പറഞ്ഞതു കേട്ടില്ല. പക്ഷേ, അവരുടെ മുഖത്തെ പരിഹാസം അവൾക്കു കാണുവാൻ കഴിഞ്ഞു.

ക്രമേണ അവരുടെ എണ്ണം വീണ്ടും പെരുകിവന്നു. അവൾക്കു മടുത്തു. ഇയർ പ്ളഗ്ഗുകൾ ചെവികളിൽനിന്ന് ഊരിയപ്പോൾ പെട്ടെന്ന് കടലിരമ്പി. പ്ളഗ്ഗുകൾ പോക്കററിൽ ഇട്ട് പ്ലെയർ ഓഫ് ചെയ്ത് അവൾ അവിടെ നിന്നു എഴുന്നേററു. നനവൂറുന്ന ചാരനിറമുള്ള പാറകൾക്കിടയിൽ വലിയ ചുവപ്പു പൂക്കളുള്ള അവളുടെ സാരി കാററുപിടിച്ച് ഉയർന്നുപാറി. പിറകിൽ പാറയിൽത്തട്ടി പൊട്ടിച്ചിതറിയ ഒരു വലിയ തിരമാലയിൽനിന്നു നരകൾ വെളുത്ത പുഷ്പങ്ങൾപോലെ അവളുടെ അഴിഞ്ഞുവീണു പാറുന്ന തലമുടിയിൽ വന്നു വീണു.

പാറയിടുക്കിലെ കടൽവെള്ളത്തിലൂടെ നടന്ന് അവൾ പൂഴിയിലേക്കു കയറി.

"ഇംപോർട്ടഡ് ആണല്ലോ. വില്ക്കുന്നോ?"

കേസ്സററ് പ്ലെയറിൽ നോക്കി ഒരു ചെറുപ്പക്കാരൻ ചോദിച്ചു. മറേറ ആൾ കൂട്ടിച്ചേർത്തു.

"സ്മഗിൾഡ് സാധനമായിരിക്കും അല്ലേ? എന്തുതന്നാൽ തരും?"

അവൾ അവരെ ശ്രദ്ധിക്കാതെ മനസ്സിൽ വ്യസനവുമായി കാറിൻെറ നേരെ നടന്നു. നനഞ്ഞ കാലടികളിൽ വെളുത്ത പൂഴിത്തരികൾ പററിപ്പിടിച്ചു കിടന്നു.

"എടാ, സി. കെ. യുടെ മോളാ. മിണ്ടേണ്ട."

അവൾ കാറിൽക്കയറി ഓടിച്ചുപോയി. ഭൂമിയിൽ മനുഷ്യർ ആരും ഇല്ലായിരുന്നെങ്കിൽ...

ഇപ്പോൾ ഇതാ, ആരുമില്ലാത്ത കാട്ടിൽ ഒരു വലിയ പാറക്കൂട്ടം...

കയററത്തിൻെറ ചരിവിലൂടെ താഴോട്ടിറങ്ങി അവൾ പാറക്കൂട്ടത്തിൻെറ നേരെ നടന്നു തലങ്ങനേയും വിലങ്ങനേയും കിടക്കുന്ന വലിയ വലിയ ഉരുളൻ ശിലകൾ. മൂന്നു പാറകൾക്കിടയിലെ ഒരു വിടവിൽ അവൾ ചെന്നുനിന്നു. പ്രാചീനമായ ആ ചെറു മേരുക്കൾക്കിടയിലെ മൗനം അവൾക്ക് ആനന്ദം നൽകി.

അപരാഹ്നവെയിലിൽ മുങ്ങിയ മൗനം മുററിനിൽക്കുന്ന കാട്ടിൽ പൊടുന്നനവേ ജാസിൻെറ ശബ്ദമുയർന്നു. കാടിൻെറ കന്യാസ്മരണകൾ ഉണർന്നു. കാടാകെ ത്രസിച്ചുനിന്നു.

നേരം പോകുന്നത് അവൾ അറിഞ്ഞില്ല. വെയിൽ മങ്ങിത്തുടങ്ങി. കാട്ടിൽ തണുത്ത നിഴലുകൾ നീണ്ടുവന്നു. രാവിൻെറ വരവായി. വനത്തിൻെറ സുരക്ഷിതത്വത്തിൽ പാറകൾക്കിടയിൽ നിറഞ്ഞു മറിയുന്ന സ്ററീരിയോ സംഗീതത്തിൽ ആനന്ദമൂർച്ഛയോടെ അവൾ മയങ്ങിക്കിടന്നു...

ഒരു കാട്ടുകുറുക്കനെങ്ങാനും വന്നു കടിച്ചാലോ?

ഒരു വിഷപ്പാമ്പെങ്ങാനും വന്നു കൊത്തിയാലോ?

അന്നേരം അങ്ങനെയുള്ള ചിന്തകൾക്കൊന്നും അവളുടെ മനോഹരമായ തലയിൽ സ്ഥാനമില്ലായിരുന്നു.

മാമന്നൂർ പട്ടണത്തിലെ പാതവിളക്കുകൾ കെട്ടിരുന്നു. പാതിരാവിൻെറ നിശ്ശബ്ദതയാണ് അവിടെ. മലഞ്ചരക്കുകൾ കയററിവരുന്ന ലോറികൾ വല്ലപ്പോഴും ഇരമ്പിക്കൊണ്ട് കടന്നുപോകുമായിരുന്നു. സാമിയുടെ പെട്രോൾപമ്പിൽ മാത്രം വെളിച്ചം കാണാം.

കാറിൽ അവശനായി കിടക്കുകയാണ് അച്യുതൻ നായർ. അയാളുടെ ശ്വാസോച്ഛ്വാസം നേർത്തുവന്നു. ഈ പാതിരാവിലും അയാൾ വിയർത്തു കുളിച്ചിരുന്നു. കണ്ണുകൾ തുറന്നു കിടന്നിരുന്നെങ്കിലും അയാൾ ഒരു പുകയല്ലാതെ മററൊന്നും കണ്ടില്ല.

'കവലപ്പെടാതെ അണ്ണാ.' സാമി ഇടയ്ക്കിടെ വന്ന് സമാധാനിപ്പിക്കും. "കാപ്പി വേണമാ? തണ്ണി വേണമാ?"

അച്യുതൻ നായർ മിണ്ടാട്ടമില്ലാതെ കിടക്കും.

അച്യുതൻ നായരുടെ മുഖത്തുനിന്നുകേട്ട കഥ അയാൾക്കു വിശ്വസിക്കുവാൻകഴിഞ്ഞില്ല. പഠിപ്പും വിവരവുമുള്ള ആ പെൺകിടാവ് എന്തിന് കാട്ടിൽ ഓടിപ്പോകണം? അവൾ ഡോക്ടറാണെന്നും ഒരു ലക്ഷപ്രഭുവിൻെറ ഏക മകളാണ് എന്നുംകൂടി അറിഞ്ഞപ്പോൾ, അയാൾക്ക് ഒട്ടും വിശ്വസിക്കുവാൻ കഴിഞ്ഞില്ല.

തല ഒരു മഫ്ളർകൊണ്ടു കെട്ടി പമ്പിനുള്ളിലെ കയററു കട്ടിലിൽക്കിടന്ന് സാമി ഇപ്പോൾ നല്ല ഉറക്കമാണ്. മലഞ്ചരക്കുമായി കടന്നുപോകുന്ന ലോറിയുടെ ഒച്ച കേൾക്കുമ്പോൾ അയാളുടെ കൂർക്കംവലി ഒരു നിമിഷത്തേക്ക് നിൽക്കും. പിന്നീട് വീണ്ടും തുടരും.

പുലരാറായപ്പോൾ ഒരു കാർ പാഞ്ഞുവന്ന് പെട്രോൾപമ്പിൻെറ മുമ്പിൽ നിന്നു. അതിൻെറ ഹെഡ്ലൈററിൻെറ വെളിച്ചത്തിൽ പരിസരമാകെ മുങ്ങി. കാറിൽനിന്നു സി. കെ. യും വേറെ രണ്ടു പേരും ചാടിയിറങ്ങി. ഒന്ന് മേജർ നമ്പിയാരായിരുന്നു. മറേറത് സി. കെ. യുടെ ബോഡിഗാർഡ് പീററും.

"അച്യുതൻനായരെ."

കാറിൻെറ ഡോർ വലിച്ചുതുറന്ന് സി. കെ. അയാളെ തൂക്കിയെടുത്തു.

"ലില്ലിയെവിടെ? എൻെറ മോൾക്കെന്തെങ്കിലും പററിയാൽ നിന്നെ ജീവനോടെ ഞാൻ വച്ചേക്കില്ല."

അയാൾ അച്യുതൻ നായരെ കാറിൽ നിന്നുവലിച്ചുപുറത്തിട്ടു. കിഴവൻ, കണ്ണു മിഴിച്ചുനോക്കി. അയാൾ കൺമുമ്പിൽ മലമുകളിലെ കോടമഞ്ഞുമാത്രം കണ്ടു.

"കെളവാ നീ കുടിച്ചിട്ടുണ്ടോ?"

സി. കെ. കോപംകൊണ്ട് അന്ധനായി. ഒരു ജീവിതകാലം മുഴുവൻ ഒരു നായയെപ്പോലെ സേവിച്ചവനാണ് അച്യുതൻ നായർ എന്ന് അയാൾ മറന്നു.

ബഹളംകേട്ട് പമ്പിനുള്ളിൽനിന്നു സാമി ഇറങ്ങിവന്നു.

"നാൻ മിസ്റ്റർ ആർ പെരിയ സാമി. ഇന്ത പെട്രോൾ പമ്പുക്ക് മാനേജർ—"

"പോടാ ചിലസ്റ്റാതെ."

സി. കെ. അയാളുടെ നേരെ അലറി. സാമി വിളറിപ്പോയി. മേജർ നമ്പിയാർ സി. കെ. യെ സമാധാനിപ്പിക്കുവാൻ ശ്രമിച്ചു. സി. കെ. മുമ്പൊരിക്കലും ഇങ്ങനെ ആത്മനിയന്ത്രണംവിട്ട് പെരുമാറിയതായി അയാൾ കണ്ടിട്ടില്ല.

മേജർ നമ്പിയാർ സാമിയുമായി ഒരു ചർച്ച നടത്തി. ഈ പാതിരാവിൽ കാട്ടിൽപ്പോയതുകൊണ്ട് ഒരു ഫലവുമില്ലെന്ന് അവർക്കു മനസ്സിലായി.

"സി. കെ, നേരം വെളുത്താലേ നമുക്കെന്തെങ്കിലും ചെയ്യുവാൻ കഴിയുകയുള്ളൂ."

"അതുവരെ എൻെറ മോള് കാട്ടിൽ കഴിയാനാ?"

അയാൾ കിടിലംകൊണ്ടു. ഇരുട്ടിൽ തനിയെ വീട്ടുമുററത്ത് ഇറങ്ങാൻപോലും ധൈര്യമില്ലാത്തവളാണ് ലില്ലി. കാട്ടുമൃഗങ്ങളും വിഷപ്പാമ്പുകളുമുള്ള കാട്ടിൽ തനിയെ ഈ രാത്രി അവളെങ്ങനെ കഴിച്ചുകൂട്ടും?

"മേജറേ, നമുക്ക് ഉടനെ പോകണം." അയാൾ പറഞ്ഞു. "എടാ പീററേ വണ്ടി തിരിക്ക്."

"സി. കെ, പ്ളീസ്..."

മേജർ തൻെറ കനത്ത കൈ സി. കെ. യുടെ തോളിലിട്ട് തൻെറ സ്നേഹിതനെ സമാധാനിപ്പിച്ചു. സാമി പമ്പിനുള്ളിൽ അവർക്കു് ഇരിക്കാൻ കസേരകൾ നീക്കിയിട്ടുകൊടുത്തു. സി. കെ. ലക്ഷപ്രഭുവാണ് എന്ന് അയാൾക്കറിയാം. മേജറുടെ ആകൃതിപ്രകൃതിയിൽനിന്ന് അയാൾ ഒരു വലിയ പട്ടാള ഉദ്യോഗസ്ഥനാണ് എന്നു സാമി ഊഹിച്ചു. മാത്രമല്ല, അവരുടെ കാറിൻെറ പിൻസീററിൽ കിടക്കുന്ന തോക്കും അയാളുടെ കണ്ണിൽപ്പെട്ടിരുന്നു.

മേജർ ഒന്നു കണ്ണുകാണിച്ചപ്പോൾ പീററർ കാറിൽനിന്ന് ഒരു വലിയ ഫ്ളാസ്കും ഒരു കുപ്പിയും രണ്ടു ഗ്ളാസ്സുകളും എടുത്തുകൊണ്ടുവന്നു. സാമിയുടെ മേശപ്പുറത്ത് ഗ്ളാസ്സുകൾവച്ച് നമ്പിയാർ രണ്ടു ഡ്രിങ്ക്സ് പകർന്നു. ഒരു ഗ്ളാസ് അപ്പോഴും അസ്വസ്ഥനായിരിക്കുന്ന സി. കെ. യുടെ കൈയിൽ പിടിപ്പിച്ചു.

"ജെൻറിൽമേൻ, വുഡ് യു ലൈക്ക് ടു ഹാവ് എ ഡ്രിങ്ക്?"

മേജർ സാമിയുടെ നേരെ തിരിഞ്ഞു. അതുകേട്ട് സാമിയുടെ മുഖത്ത് ഒരു നാണച്ചിരി തെളിഞ്ഞു. മേജർ കൊടുത്ത ഗ്ളാസ് വാങ്ങുമ്പോൾ ഉടുതുണിയില്ലാത്ത ഒരു പെണ്ണിനെ മുമ്പിൽ കണ്ടതുപോലെ അയാൾ നാണിച്ചു.

മേജർ, ഫ്ളാസ്കിൻെറ മൂടിയിൽ തനിക്ക് ഡ്രിങ്ക്സ് പകർന്നു.

അവർ കൈയിൽ വിസ്കി ഗ്ളാസ്സുമായി സൂര്യോദയം കാത്തിരുന്നു. മേജറുടെ പൈപ്പ് അണയാതെ നിന്നു. സി. കെ. യുടെ കൈയിലെ ബെൻഡൻ ആൻഡ് ഹെഡ്ജസിൻെറ ചുവന്ന പോക്കററ് ഒഴിഞ്ഞു. മാമന്നൂരിനു മുകളിൽ തണുത്ത കാററു വീശിക്കൊണ്ടിരുന്നു.

(തുടരും)

തിരുവനന്തപുരത്ത്
വസ്തുവകകൾ വാങ്ങുന്നതിനും
വിൽക്കുന്നതിനും അന്വേഷിക്കുക

കൈരളി എന്റർപ്രൈസസ് (രജി)

ശ്രീകാര്യം, തിരുവനന്തപുരം-17.
ഫോൺ: 7008

ARUN

---

പുരുഷന്മാർക്കു്
ലൈംഗികശക്തിക്കും
യൗവനോജ്ജീവനത്തിനും
പ്രശസ്തിയാർജ്ജിച്ച

## വാജീകൽപം

(Drug Lic: 31/25 D/80)

ഓരോ ഡോസും ഫലപ്രദം

ദൗർബ്ബല്യം വ്യക്തമായെഴുതിയാൽ യുക്തമായ ചികിത്സ നിർദ്ദേശിക്കുന്നതാണു്.

ആയുർവ്വേദാചാര്യ
കെ. കുഞ്ഞുരാമൻ വൈദ്യൻ
(ഗോൾഡ് മെഡലിസ്റ്റ്)

പൗരസ്ത്യ ഫാർമസി
പെരിനാട്ട്, കൊല്ലം.
Phone: 2895

---

സുരഭി പബ്ലിക്കേഷൻസ്
കൊല്ലം-8.

1983 ജനവരി 26-നു് പ്രസിദ്ധീകരിക്കുന്നു.

## കേരള രാഷ്ട്രീയ ഡയറി 1982

സംസ്ഥാന രാഷ്ട്രീയത്തിലെ ഈ വർഷത്തെ പ്രധാന സംഭവങ്ങളുടെ വിശദമായ പഠനം-രാഷ്ട്രീയ വിദ്യാർത്ഥികൾക്കു് ഒരു റഫറൻസ് പുസ്തകം.

ഗ്രന്ഥകർത്താക്കൾ:
പുതുപ്പള്ളി രാഘവൻ
കെ. ഭാസ്കരൻ

ഡമ്മി 1/8 150 പേജ് മുഖവില 15 രു. പ്രീ പബ്ലിക്കേഷൻ 10 രൂപ മാത്രം മണി ഓർഡറുകൾ ജനവരി 10 വരെ

സുരഭി പബ്ലിക്കേഷൻസിനു് സെയിൽസ് റെപ്രസെന്റേറ്റീവ്സിനെ ആവശ്യമുണ്ടു്. പുസ്തകവില്പനയിൽ താല്പര്യമുള്ളവർ അപേക്ഷിക്കുക. ആകർഷകമായ വ്യവസ്ഥകൾ.

---

# സംഗതി വ്യക്തമാണ്




## പല്ല് വൃത്തിയാക്കുന്നതോടൊപ്പം മോണകളുടെ സംരക്ഷണവും...

## ഫോർഹാൻസ് കൊണ്ടു മാത്രമേ സാദ്ധ്യമാകൂ

പല്ലുകൾ വൃത്തിയാക്കുന്നതോടൊപ്പം തന്നെ മോണകൾക്കു് ആരോഗ്യം നല്കേണ്ടതും വളരെ ആവശ്യമാണു് ഫ്ലോറൈഡ് അടങ്ങിയ ഫോർഹാൻസ് ടൂത്ത് പൗഡർ പല്ലുകൾ വൃത്തിയാക്കുന്നതോടൊപ്പം തന്നെ മോണകൾക്കു് സംരക്ഷണം നല്കുന്നു. മാത്രമോ, ഇതിന്റെ സ്വാദുള്ള പത കാരണം വായിൽ ഉല്ലാസമേ ഉല്ലാസം.



ഫ്ലോറൈഡ് അടങ്ങിയ

**ഫോർഹാൻസ് ടൂത്ത് പൗഡർ**

കൊടുക്കുന്ന വിലയിൽ കൂടുതൽ ലാഭം

289 F 232 ML

---

BUY
ADVERTISED
GOODS

---

*For Presentation Articles*

GIFT HOUSE

Main Road, QUILON-1.
Phone No: 3506

Somsons

---

Silent
Movie
Home
Cinema
Projector

Rs. 150

For detailed Catalogue send Rs. 2.50 stamp. Write in English

FILM COMPANY
Post Box No. 269, Sivakasi,

---

## വിവാഹത്തിനു മുൻപും പിൻപും

ഉണ്ടാവുന്ന എല്ലാ രഹസ്യ വ്യാധികളേയും നാഡി തളർച്ച്, ബലഹീനത, ധാതുക്ഷയം, മൂത്രാശയരോഗങ്ങൾ ഇവകളേയും മാററി നവചൈതന്യം ഉണ്ടാക്കുന്നതാണു്. ഇന്നുതന്നെ ഇന്ത്യയിൽ പ്രസിദ്ധപ്പെട്ട ലൈംഗിക രോഗവിദഗ്ദ്ധൻ Dr. M. S. സർക്കാറിനെ (Govt. Regd.) സമീപിക്കുക. എല്ലാ ദിവസവും ചികിത്സിക്കുന്നു.

ഡോ: M. S. സർക്കാർ
ഡിസ്പെൻസറി
രാധാനിവാസ്, ആററുകാൽ ലെയിൻ,
മേടമുക്കു്, മണക്കാട്ടു്,
തിരുവനന്തപുരം.

---

READ
RATHNABALA
CHILDREN'S ILLUSTRATED TAMIL
MONTHLY MAGAZINE
Post Box No. 17
SIVAKASI 626123.

---

കേരള
ദിനേശ്
ബീഡി
കണ്ണൂർ

---

## കാഥികൻ
## കോട്ടയം കെ. വിജയൻ

വേദികളിൽ:

അംബാ ശപഥം—പുരാണം
ഉദയസാനുക്കളിൽ— സാമൂഹ്യം

ബുക്കിംഗിനു്:

1. ജോ. ജോ. വാച്ച്കമ്പനി
Near K. S. R. T. C. കോട്ടയം.

2. വർഗ്ഗീസ്, സ്റ്റേഷനറി,
മറിയപ്പള്ളി.

3. ജയകേരള കലാസമിതി,
ചിങ്ങവനം, കോട്ടയം.

---

R. P. SHASHI (S/o Sri. Raman Panicker, Ayyappa Vihar, Venganoor, Trivandrum) Wedded R. CHITRA (D/o Sri. Soman Panicker, Mukkola, Trivandrum.) on 26-4-1983 at Bride's Resindence.
Dear Mrs. & Mr. Shashi. wish you all the best.

Dearest Friend C. P. S. KUMAR.

**പുകവലി ശ്വാസകോശങ്ങളിൽ അർബുദം ഉണ്ടാക്കുന്നു.**

# നിങ്ങളുടെ വീട്ടിൽ ഒരു ഡോക്ടർ

**ഡോ: ജി. വേലായുധൻ എം. ഡി.**

## മിസസ് വി.—നെയ്യാററിൻകര

**ചോദ്യം:**

നാലുമാസം പ്രായമുള്ള കുട്ടിയുടെ മാതാവാണ് ഞാൻ. പ്രസവത്തിനുശേഷം എൻെറ ആർത്തവക്രമം തെററി. നിരോധ് ഉപയോഗിക്കുന്നുണ്ട്. അതിൽ വിള്ളൽ വീണു. ബീജം ഉള്ളിൽപ്പോയി. ഗർഭം ഉണ്ടാകുമോ?

**ഉത്തരം:**

ആർത്തവക്രമം തെററിവരുന്നതുകൊണ്ട് നിങ്ങൾക്കു ബീജം (അണ്ഡം) ഉണ്ടാകുന്ന സമയംകണ്ടുപിടിക്കുക എളുപ്പമല്ല. ബീജം ഉണ്ടായസമയത്താണ് മേൽപ്പറഞ്ഞ അപകടം സംഭവിച്ചതെങ്കിൽ ഗർഭധാരണത്തിനു സാദ്ധ്യതകളുണ്ട്. ഗർഭം തുടർന്നുപോകുന്നതു് പ്രയാസമാണെങ്കിൻ ഗർഭ ലക്ഷണങ്ങൾ കാണുമ്പോൾ അടുത്തുള്ള ഡോക്ടറെ സമീപിച്ചു ഗർഭധാരണം നടത്തിയിട്ടുണ്ടെന്ന് തീർച്ചപ്പെടുത്തി ഗർഭച്ഛിദ്രത്തിനു വിധേയയാകാവുന്നതാണ്. ഗർഭാരംഭത്തിലാകുമ്പോൾ ഗർഭച്ഛിദ്രം എളുപ്പവും നിർദ്ദോഷവുമായിരിക്കും.

## മിസസ്. പി. എസ്.— തിരുവനന്തപുരം

**ചോദ്യം:**

പി. പി. എസ്. നടത്തിയിട്ട് പതിമ്മൂന്നുകൊല്ലമായി. എനിക്ക് 38 വയസ്സായി. മൂന്നു കുട്ടികളുടെ മാതാവാണ് ഞാൻ. കഴിഞ്ഞമാസം മെൻസസ് തെററി. മുപ്പതു ദിവസമായി. ഇതു ഗർഭ ലക്ഷണമാണോ? ഫെലോപ്പിൻ ട്യൂബിൽ കുട്ടി ജനിക്കുമെന്നു കേൾക്കുന്നതും ഇതുമായി വല്ല ബന്ധവുമുണ്ടോ?

**ഉത്തരം:**

പി. പി. എസ്. അഥവാ ''റ്റ്യൂബക്ടമി'' ആണ് ഗർഭനിരോധനമാർഗ്ഗങ്ങളിൽ ഏററവും ഫലപ്രദമായ മാർഗ്ഗം. എന്നാൽ ഇതും നൂറു ശതമാനവും ഫലപ്രദമാണെന്നു പറയാനാവില്ല. P. P. S. കഴിഞ്ഞിട്ടും വളരെ അപൂർവ്വമായി ഗർഭധാരണം സംഭവിക്കുന്നുണ്ട്. P. P. S. കഴിഞ്ഞിട്ട് ഗർഭധാരണം സംഭവിക്കുന്നതു് സാധാരണഗതിയിൽ രണ്ടുമൂന്നു മാസത്തിനകം അല്ലെങ്കിൽ ഒന്നുരണ്ടു വർഷത്തിനകമെങ്കിലുമായിരിക്കും. പതിമൂന്നു വർഷംഫലപ്രദമായിരുന്ന ഓപ്പറേഷൻ അതിനുശേഷം പരാജയപ്പെടുന്നതു് വളരെ വളരെ അപൂർവ്വമാണ്. അതിനാൽ നിങ്ങൾക്കു മാസമുറ തെററിയതു് ഗർഭകാരണമായിരിക്കാനുള്ള സാദ്ധ്യത ഇല്ലെന്നുതന്നെ പറയാം. എന്നാൽ അല്ലെന്നു നൂറു ശതമാനവും തീർത്തുപറയാനാവില്ല. പി. പി. എസ്. കഴിഞ്ഞിട്ട് ഗർഭധാരണം നടക്കുമ്പോൾ അതു ''ട്യൂബിൽ'' ആയിരിക്കാൻ കൂടുതൽ സാദ്ധ്യതയുണ്ട് എന്നുള്ളതു ശരിയാണ്. സാധാരണമായി 150—200 പേർ ഗർഭം ധരിക്കുമ്പോൾ ഒരാളിനു ''ട്യൂബി''ലായിരിക്കും ഗർഭധാരണം. P. P. S. നടത്തി പത്തുപതിനഞ്ചു പേർ ഗർഭംധരിക്കുമ്പോൾ ഒരാളിനു ട്യൂബിലായിരിക്കാനുള്ള സാദ്ധ്യതയുണ്ട്. P. P. S. നു ശേഷം ബീജവാഹിനികളിൽ ഭാഗികമായി മാർഗ്ഗതടസ്സം ഉണ്ടാകുന്നതുകൊണ്ടാണ് ഇങ്ങനെ സംഭവിക്കുന്നതു്.

## മി. എ. ബി.—എറണാകുളം

**ചോദ്യം;**

'ഹിസ്റ്റാപ്രെസ്'' എന്ന ഗുളിക ഞാൻ വർഷങ്ങളായി ഉപയോഗിച്ചുകൊണ്ടിരിക്കുകയാണ്. തുടർച്ചയായി ഉപയോഗിച്ചാൽ ശരീരത്തിനു് എന്തെങ്കിലും ദോഷഫലം ചെയ്യുമോ? വിശദമായ മറുപടി പ്രതീക്ഷിക്കുന്നു.

**ഉത്തരം:**

ഇതു് തുടർച്ചയായി അധികനാൾ കഴിക്കുന്നതു നല്ലതല്ല.

## മി. സി. ജെ.—കോട്ടയ്ക്കൽ

**ചോദ്യം:**

അവിവാഹിതനാണ് ഞാൻ. ഹോർമോൺ ചികിത്സ നടത്തിയെങ്കിലും മീശ വളരുന്നില്ല. ഇനി എന്താണ് പരിഹാരം.

**ഉത്തരം:**

ഇതിനു ഫലപ്രദമായ ചികിൽസ കുറവാണ്.

## മി. കെ. ജി. ആർ.—മലപ്പുറം

**ചോദ്യം:**

വിവാഹം കഴിഞ്ഞിട്ട് നാലുകൊല്ലമായി. ഒരു കുട്ടി ഉണ്ടായി. ശാരീരികബന്ധത്തിൽ ഞാൻ പരാജയപ്പെടുന്നു. ഒരിക്കലും ഒരു മിനിട്ടിൽ കൂടുതലെടുക്കുന്നില്ല ബീജസ്ഖലനത്തിനു് മരുന്നുപയോഗിച്ചാൽ പരിഹരിക്കാനാവുമോ, ഈ രോഗം.

**ഉത്തരം:**

മരുന്നുകൾ ഉപയോഗിക്കുന്നതു് ഇതിനു അത്ര ഫലപ്രദമല്ല. വികാരങ്ങൾ നിയന്ത്രിക്കാൻ ശ്രമിക്കുക എന്നതാണ് ഇതിനുള്ള പോംവഴി. ഒരു ലൈംഗികശാസ്ത്രവിദഗ്ദ്ധൻെറ സഹായം സ്വീകരിക്കണം.

Published by M. S. Sreenivasan on behalfof Laisa Publications Private Ltd . Trivandrum-695024 and printed by him at Ravi Printers & Publishers Pvt. Ltd., KAUMUDI BUILDINGS, Trivandrum-695024. Editor: M. S. MANI.

*Business Executives:*

BOMBAY-Mrs. Mrinalini Hegde
Phone: Office 230313 Res 8126996

NEW DELHI-Mrs. Deepak Dawar
Phone: Office 385311 Res. 618000

BANGALORE-Mrs. Mini Jayaprakash
Phone: Office 576808 Res. 55169

MADRAS-Mrs. Nirmala Menon
Phone: Office 86649 Res. 81407

COCHIN-Mrs. Mangala Nayak
Phone: Office 37228 Res. 37234